# കൈരളി

കുട്ടികൾക്കുവേണ്ടി നാടകീയരീതിയിൽ
എഴുതിയ ഒരു കല്പിതകഥ

ഗ്രന്ഥകർത്താ:

**കപ്പന കൃഷ്ണമേനോൻ,**
**ബി. ഏ., ബി. എൽ.**



പ്രൊഫസർ പി. ശങ്കരൻനമ്പ്യാർ, എം. ഏ.
അവർകളുടെ 'ആസ്വാദന'ത്തോടുകൂടി




പ്രസാധകന്മാർ:
മാതൃഭൂമി പ്രിന്റിംഗ് ആന്റ് പബ്ലിഷിംഗ് കമ്പനി,
ലിമിറ്റഡ്, കോഴിക്കോട്.

1942 വില ക. 1.

# കൈരളി

കുട്ടികൾക്കുവേണ്ടി നാടകീയരീതിയിൽ
എഴുതിയ ഒരു കല്പിതകഥ




ഗ്രന്ഥകർത്താ:

കപ്പന കൃഷ്ണമേനോൻ,
ബി. ഏ., ബി. എൽ.




പ്രൊഫസർ പി. ശങ്കരൻനമ്പ്യാർ, എം. ഏ.
അവർകളുടെ 'ആസ്വാദന'ത്തോടുകൂടി




പ്രസാധകന്മാർ:

മാതൃഭൂമി പ്രിൻടിംഗ് ആൻറ് പബ്ലിഷിംഗ് കമ്പനി,
ലിമിററഡ്, കോഴിക്കോട്.

1942 വില ക. 1.

# ഒരാസ്വാദനം

ശ്രീമാൻ കപ്പന കൃഷ്ണമേനോൻ ഇയ്യിടെ എഴുതി പ്രസിദ്ധീകരിയ്ക്കുന്ന "കൈരളി" എന്ന ഗ്രന്ഥത്തിന്റെ പ്രതി മുൻകൂറായി അയച്ചുതന്നത് ഒരൊററ ഇരിപ്പിൽ മുഴുവൻ വായിച്ചുതീൎത്തു. വായിക്കുവാൻ തുടങ്ങിയാൽപ്പിന്നെ അവസാനിക്കുന്നതുവരെ പുസ്തകം താഴെ വെയ്ക്കുന്നതിന്നു തോന്നുകയില്ല എന്നു പറഞ്ഞാൽത്തന്നെ അത് എത്രത്തോളം ഹൃദയാവൎജ്ജകമായിട്ടുണ്ടെന്നൂഹിയ്ക്കാമല്ലോ. നല്ല ഓജസ്സും പ്രസാദവും തികഞ്ഞു, സ്തോഭത്തിനൊത്ത പദഘടനയോടുകൂടിയ "സജീവ"മായ ഒരു ഗദ്യരീതിയാണ് ശ്രീമാൻ കൃഷ്ണമേനോന്നു സ്വാധീനമായിട്ടുള്ളതെന്ന് അദ്ദേഹത്തിന്റെ പ്രസിദ്ധങ്ങളായ മററു കൃതികൾ വായിച്ചറിഞ്ഞിട്ടുള്ളവരോടു പറയേണ്ടതില്ല. "കൈരളി"യിൽ ഒരു വിശേഷമുള്ളത്, അതിലെ കഥയിൽ സാമാന്യജനത്തിന് ആബാലവൃദ്ധം രസിയ്ക്കുവാൻ വകയുണ്ടെന്നുള്ളതാണ്. അത്യാകൎഷകമായവിധത്തിൽ, തെളിഞ്ഞ വലിയ അക്ഷരത്തിൽ, അച്ചടിച്ചിട്ടുള്ള "കൈരളി" പ്രാധാന്യേന ബാലന്മാരെയും ഗ്രാമീണരെയും ഉദ്ദേശിച്ചു പ്രകാശിപ്പിയ്ക്കപ്പെടുന്ന ഒരു കഥയാണെങ്കിൽ, മൂന്നു ലോകങ്ങളിലും, കാട്ടിലും, നാട്ടിലും, കരയിലും, വെള്ളത്തിലുമെല്ലാം വെച്ചു നടക്കുന്നതായി വൎണ്ണിയ്ക്കപ്പെട്ടിട്ടുള്ള അതിലെ അത്ഭുതസംഭവങ്ങളുടെ ഗതി ആ ഉദ്ദേശ്യത്തിന്നു സവിശേഷം അനുയുക്തമായിരിയ്ക്കുന്നു. ചരിത്രത്തെ പുരാണത്തിൽ അലിയിച്ചുചേൎത്തു, രാമായണത്തിലെയും ഭാഗവതത്തിലെയും ദിവ്യകഥാപാത്രങ്ങളെ അവരവരുടെ സ്വഭാവത്തിന്നു പററിയവിധം കഥയിൽ വിനിവേശിപ്പിച്ചു ഗദ്യകാ

വൃത്തിന്റെ ആസ്വാദ്യത വദ്ധിപ്പിച്ചിട്ടുള്ളതിൽ വക്തവ്യമായ ഒരു പ്രത്യേകരസികത്വം കാണുന്നുണ്ട്. ഭാർഗ്ഗവരാമന്റെ ഗാംഭീര്യം തികഞ്ഞ സ്വത്വം കഥയ്ക്കു് ആദ്യന്തം ജീവൻ നല്കുന്നു. ദേവേന്ദ്രന്റെ ഭാഗങ്ങൾക്കും നല്ല മിഴിവു വന്നിട്ടുണ്ട്; ചിരിയ്ക്കുവാൻ ധാരാളം വകയുമുണ്ട്. നാടകീയരീതിയിൽ പ്രതിപാദിച്ചിട്ടുള്ള "കൈരളി"യിലെ കഥാഗതിയിൽ നവരസങ്ങളും സന്ദർഭാനുസാരേണ തെളിഞ്ഞുകളിയാടുന്നു. രംഗത്തിൽ പ്രയുക്തമാകുമ്പോളാണ് അതിന്റെ മെച്ചം മുഴുവൻ അനുഭവപ്പെടുക എന്നു തോന്നുന്നുണ്ട്. രംഗവാസികളെ ആകഷിയ്ക്കുന്നതിനുള്ള പല പ്രത്യേകതകളും "കൈരളി"യിലുണ്ടെന്നു സ്പഷ്ടമാണ്. പുഷ്പങ്ങളിലും പാട്ടുകളിലും രസിച്ചു, ഭാർഗ്ഗവരാമന്റെ സംരക്ഷണയിൽ ദേവമാനുഷലാളിതയായി നാൾ കഴിയ്ക്കുന്ന കൈരളീദിവ്യബാലികയെ ദേവാംശജനായ പെരുമാൾ പരിണയിയ്ക്കുന്നതുവരെയുള്ള കഥയിൽ സ്വദേശാഭിമാനവും പുരാണപരിചയവും ഉത്തേജിപ്പിയ്ക്കുന്ന പല ഭാഗങ്ങളും കേരളീയയുവജനങ്ങളെ രസിപ്പിയ്ക്കാതിരിയ്ക്കയില്ല.

എറണാകുളം,<br>1—8—'42

പി. ശങ്കരൻ നമ്പ്യാർ

# ഒന്നാമങ്കം

## രംഗം 1

ഹിമവൽപർവ്വതത്തിൻെറ പാർശ്വത്തിലുള്ള ഒരു വലിയ ഗുഹയിൽ ഒരു പെൺസിംഹത്തെ തലയണയായി ഉപയോഗിച്ച് ഒരു സ്ത്രീ പ്രസവവേദനയിൽപ്പെട്ടു കിടക്കുന്നു. രണ്ടു സിംഹക്കുട്ടികളും ഒരു വലിയ ആൺസിംഹവും അടുത്ത് നില്ക്കുന്നു. സ്ത്രീ ഇടയ്ക്കിടെ ആർത്തനാദം പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്നു.

സ്ത്രീ—അയ്യോ, അയ്യോ, നാരായണ!

ആൺസിംഹം അനുകമ്പാസ്വരങ്ങൾ പുറപ്പെടുവിച്ചുകൊണ്ട് സ്ത്രീയുടെ അടുത്ത് ചെന്നുനിന്ന് മുഖത്തേക്ക് നോക്കിനില്ക്കുന്നു.

സ്ത്രീ പിന്നേയും "അയ്യോ, അയ്യോ!" എന്നു നിലവിളിച്ചുംകൊണ്ട് അടുത്തു നില്ക്കുന്ന ആൺസിംഹത്തിൻെറ കഴുത്തിൽ അമർത്തി പിടിക്കുന്നു. കുറച്ചു കഴിഞ്ഞ ഉടനെത്തന്നെ സിംഹത്തെ നോക്കി: "മൃഗരാജാവേ, നീ എൻെറ കുഞ്ഞിനെ ഒന്നും ഉപദ്രവിക്കരുതേ. അയ്യോ, എനിക്ക് ഒന്നുംതന്നെ പറയുവാൻ ശക്തിയില്ല. ആവൂ" എന്നു നിശ്വസിച്ചുംകൊണ്ട് കണ്ണടച്ചു കിടക്കുന്നു.

പെട്ടെന്നു ചെറുതായ ഒരു പെൺശിശുവിൻെറ ശക്തിയോടുകൂടിയ രോദനം ആ ഗുഹയെ മുഴുവനും നടുക്കുന്നു. മരണവേദന അനുഭവിക്കുന്ന മാതാവ് സന്തോഷാശ്രുക്കൾ നിറഞ്ഞ കണ്ണുകളോടെ കുഞ്ഞിനെ നോക്കി: "എൻെറ ഓമനേ, എനിക്ക് നിന്നെ എടുക്കാൻകൂടി ശക്തിയില്ല. നിന്നെ ആ

രാണ് രക്ഷിയ്ക്കാൻ പോകുന്നത് എന്നെനിയ്ക്കറിഞ്ഞുകൂടാ. ഞാൻ നിന്നെ ജഗദീശ്വരന്റെ കയ്യിൽ ഭരമേല്പിക്കുന്നു. അയ്യോ, ഏതു ജഗദീശ്വരൻ! ജഗദീശ്വരൻ പോയ്ക്കഴിഞ്ഞല്ലോ. എന്റെ ഭർത്താവായ ജഗദീശ്വരന്റെ സ്വർഗ്ഗാരോഹണത്തോടുകൂടി ഭൂമിയുംകൂടി നശിച്ചുതുടങ്ങി. അയ്യോ, ദൈവമേ, എന്റെ കൃഷ്ണാ എന്നെ ഈ സ്ഥിതിയിൽ ആക്കിയല്ലോ. ഞാൻ ഇത്രയും ദിവസം എങ്ങിനെയാണ് അലഞ്ഞുനടന്നത് എന്നുകൂടി എനിയ്ക്ക് വിവരമില്ല. അയ്യോ എനിയ്ക്ക് ദാഹിയ്ക്കുന്നല്ലോ ഈശ്വരാ! ഞാനെന്താണ് ചെയ്യേണ്ടത്?"

തത്സമയം ദീർഘകായനും ആജാനബാഹുവുമായ ഒരു മഹാപുരുഷൻ ആ ഗുഹയിലേയ്ക്ക് പ്രവേശിയ്ക്കുന്നു. സിംഹവും കുട്ടികളും പൂച്ചകളുടെ മാതിരി ഇരുട്ടുള്ള ഭാഗത്തേയ്ക്കു മറയുന്നു. ആഗതൻ വന്നു നിലത്തു കിടക്കുന്ന കുഞ്ഞിനേയും മാതാവിനേയും സൂക്ഷിച്ചുനോക്കുന്നു.

സ്ത്രീ—സ്വാമിൻ! എനിക്ക് ഇത്തിരി വെള്ളം തരണേ. ഞാനിതാ ഇപ്പോൾ മരിക്കും. എനിക്ക് ഇവിടെനിന്നു അനങ്ങുവാൻപോലും ശക്തിയില്ല.

ആഗതൻ തന്റെ കയ്യിലുള്ള ഒരു വെണ്മഴുകൊണ്ട് ഗുഹയുടെ മേൽഭാഗത്തു ഒരു വെട്ടു കൊടുക്കുന്നു. അതിൽക്കൂടി ഉടനെതന്നെ സ്ഫടികജലം ഒരു നൂൽവണ്ണത്തിൽ പ്രവഹിച്ചു സ്ത്രീയുടെ വായിൽ വന്നു വീഴുന്നു.

ആഗതൻ—മകളേ, അത് ഗംഗാജലമാണ്. വേണ്ടുവോളം അനുഭവിച്ചുകൊള്ളുക.

കുറച്ചു കഴിഞ്ഞ ഉടനെ സ്ത്രീ മതി എന്ന ആംഗ്യം കാണിച്ചതിനെ കണ്ട് കൈകൊണ്ടു പ്രവാഹമാർഗ്ഗത്തെ തടഞ്ഞുനിർത്തുന്നു.

ആഗതൻ—മകളേ, നീ ആരാണ്, നീ ഈ സ്ഥിതിയിൽ ഈ ഗുഹയിൽ വന്നെത്തിയതെങ്ങിനെയാണെന്നു മനസ്സിലാകുന്നില്ലല്ലോ.

സ്ത്രീ—സ്വാമിൻ! എനിയ്ക്കധികം സംസാരിയ്ക്കാൻ ശക്തിയില്ല. എന്നാലും ചുരുക്കിപ്പറയാം. ശ്രീകൃഷ്ണഭഗവാൻെറ പത്നിമാരിൽപ്പെട്ട ഒരുവളാണ് ഞാൻ. എൻെറ പേര് ഊൎമ്മിളാദേവി എന്നാണ്. ഭഗവാൻെറ സ്വൎഗ്ഗാരോഹണത്തിന്നുശേഷം ദ്വാരക അങ്ങിനെത്തന്നെ സമുദ്രത്തിലേക്ക് താണു. ഞങ്ങൾ അനേകംപേരേയുംകൊണ്ട് അൎജ്ജുനൻ പുറപ്പെട്ടു. വഴിയിൽവെച്ചു കാട്ടാളന്മാർ തടുത്തു ഞങ്ങളെ പിടികൂടി. അൎജ്ജുനന്ന് ഗാണ്ഡീവം കയ്യിലുണ്ടായിരുന്നുവെങ്കിലും അതെടുത്തു കുലച്ചു അസ്ത്രം തൊടുക്കുവാൻകൂടി ശക്തി ഉണ്ടായിരുന്നില്ല. ലോകവിശ്രുതനായ അൎജ്ജുനവീരൻ ക്ഷീണിച്ചു നിലത്തു വീണു. പിന്നത്തെ കഥ ഒന്നും പറവാനില്ല. ഞങ്ങൾ കൂട്ടംകൂട്ടമായി ഓരോ സ്ഥലങ്ങളിലേക്ക് ഓടി. അനേകം പേരെ കാട്ടാളന്മാർ പിടിച്ചെടുത്തു. മററു ചിലർ അവിടവിടെയായി മരിച്ചുവീണു. ഞാൻ വള്ളിക്കുടിലുകളിലും മററും ഒളിച്ചിരുന്നു കാട്ടാളന്മാൎക്ക് പിടി കൊടുക്കാതെ ബുദ്ധിമുട്ടി നടന്നു ഹിമവൽപാൎശ്വത്തിലെത്തി.

ആഗതൻ—കഷ്ടം! ശ്രീകൃഷ്ണഭഗവാൻെറ സ്വൎഗ്ഗാരോഹണത്തിന്നുശേഷം അദ്ദേഹത്തിൻെറ പത്നിമാരായ നിങ്ങൾക്കു ജീവിയ്ക്കണം എന്നു തോന്നിയതാണ് അത്ഭുതം.

സ്ത്രീ—പ്രഭോ! അങ്ങ് പറയുന്നതിൻെറ സാരം എനിയ്ക്ക് നല്ലവണ്ണം മനസ്സിലായി. ഞങ്ങളുംകൂടി ആ ദ്വാരകയോടൊന്നിച്ച് സമുദ്രപ്രവേശനം ചെയ്യേണ്ടതായിരുന്നു. പക്ഷെ എന്നെ സംബന്ധിച്ചേട

ത്തോളം എൻെറ വയററിലുള്ള ഈ കുഞ്ഞിനെ ഓത്തിട്ടാണ് അതിന്ന് എനിയ്ക്ക് മനസ്സ് വരാതിരുന്നത്. അതിന്നുമാത്രം ഞാൻ കഷ്ടപ്പെട്ടുകയുംചെയ്തു. സ്വാമിൻ! എനിയ്ക്കവിടത്തോടൊരപേക്ഷയുണ്ട്: ഞാൻ ഇതാ എൻെറ ഭത്താവിൻെറക്കൂടെ പോകുവാൻ പുറപ്പെട്ടിരിയ്ക്കയാണ്. എൻെറ ഈ കുഞ്ഞിന്ന് ആരും ഇല്ല. എൻെറ ഭത്താവിനെ ഓത്തിട്ടെങ്കിലും അങ്ങുന്നു കുഞ്ഞിനെ രക്ഷിക്കണം.

ആഗതൻ—അല്ലയോ ദേവി! അവിടുന്നു ഭരമേല്പിയ്ക്കുന്ന ഈ കാൎയ്യം ശരിയായി നിറവേററാൻ എനിക്ക് അസാദ്ധ്യമായി തോന്നുന്നു. എങ്കിലും അവിടത്തെ അപേക്ഷയെ സ്വീകരിപ്പാതിരിപ്പാനും നിവൃത്തി കാണുന്നില്ല. ഞാൻ വെറും ഒരു സന്യാസിയാണ്. ഞാൻ സമാധിയിൽ പ്രവേശിച്ചാൽ ഓരോ യുഗത്തിൻെറ അന്ത്യത്തിൽമാത്രമേ ഉണരുകതന്നെയുള്ളു. അങ്ങിനെയുള്ള ഞാൻ എങ്ങിനെയാണ് ആലിൻെറ തളിരിലപോലെയുള്ള ഈ കുഞ്ഞിനെ രക്ഷിക്കേണ്ടത് എന്ന് എനിക്കറിഞ്ഞുകൂടാ. ഏതായാലും ഈ കുഞ്ഞിനെ മതിയായ ഒരാളെ ഏല്പിയ്ക്കുന്നതുവരെ ഞാൻ ഈ കുഞ്ഞിനെ രക്ഷിച്ചുകൊള്ളാം എന്നു വാഗ്ദാനം ചെയ്യുന്നു.

സ്ത്രീ—പ്രഭോ! ഞാൻ കൃതാൎത്ഥയായി. എന്നെ അവിടുന്ന് അനുഗ്രഹിയ്ക്കണം. എനിയ്ക്ക് അല്പംകൂടി വെള്ളം കുടിച്ചാൽക്കൊള്ളാമെന്നുണ്ട്.

ആഗതൻ പിന്നെയും ഗംഗാജലം പ്രവഹിപ്പിയ്ക്കുന്നു. സ്ത്രീ വെള്ളം കുടിച്ചതിന്നുശേഷം "പ്രഭോ! ഞാൻ അവിടത്തോട് ഒരു അപേക്ഷകൂടി ചെയ്തുകൊള്ളട്ടെയോ?"

ആഗതൻ—യാതൊരു വിരോധവും ഇല്ല.

സ്ത്രീ—എനിക്ക് ഇവിടെനിന്ന് അനങ്ങുവാൻ പോലും ശക്തിയില്ല. എൻെറ കുഞ്ഞിനെ ഒന്ന്—

ആഗതൻ കുഞ്ഞിനെ എടുത്തു മാതാവിൻെറ മാറിൽ കിടത്തിക്കൊടുക്കുന്നു. മരണാസന്നയായ മാതാവിൻെറ കണ്ണിൽക്കൂടി വഴിഞ്ഞൊഴുകിയ പരമാനന്ദത്തെ കണ്ടിട്ട് കല്ലുപോലെ ഉറച്ച മനസ്സോടുകൂടിയ ആഗതൻെറ ഹൃദയവുംകൂടി ചഞ്ചലിച്ചുപോകുന്നു.

സ്ത്രീ—(ക്ഷീണിച്ച കൈകൾകൊണ്ടു കുഞ്ഞിനെ അടക്കിപ്പിടിച്ചിട്ട്) പ്രഭോ, അവിടത്തെ പേര്?

ആഗതൻ—എൻെറ പേര് പരശുരാമൻ എന്നാണ്.

സ്ത്രീയുടെ മുഖം സന്തോഷവും ബഹുമാനവും വന്നു നിറഞ്ഞ് ഒരു പുതിയ തേജസ്സിനാൽ പ്രകാശിക്കുന്നു.

സ്ത്രീ—മഹർഷേ, അവിടത്തെ ഈ സമയത്ത് കാണാറായതിൽ എനിക്ക് അളവററ സന്തോഷം തോന്നുന്നു. അവിടുന്നു എന്നെ അനുഗ്രഹിക്കണം. എൻെറ കുഞ്ഞു ഉറങ്ങിയിരിക്കുന്നു. ഞാൻ ഉറങ്ങുന്നതുവരെ കുഞ്ഞു അവിടെത്തന്നെ കിടന്നുകൊള്ളട്ടെ.

ക്രമേണ ശ്വാസത്തിൽ ഭേദഗതി വന്ന് ആ സ്ത്രീ ഉണരാത്ത ആ ദീർഘനിദ്രയെ പ്രാപിക്കുന്നു.

ആ മഹാപുരുഷൻെറ നേത്രങ്ങളിൽനിന്നു ഒരു തുള്ളി വെള്ളം നിലത്തു പതിച്ചുവോ എന്നു ഭൂമിദേവിയോടു ചോദിച്ചാൽമാത്രമേ അറിഞ്ഞുകൂടു. പെട്ടെന്നു ചില അട്ടഹാസങ്ങളോടുകൂടി കുറെ കാട്ടാളന്മാർ ഈ ഗുഹയിലേക്ക് പ്രവേശിക്കുന്നു.

"ഏമാൻെറ പൊണ്ണ്. ഏമാൻെറ പൊണ്ണ്" എന്നു നിലവിളിച്ചുംകൊണ്ടു കുഞ്ഞിനെ മാറിൽ

വെച്ചു മരിച്ചുകിടക്കുന്ന സ്ത്രീരത്നത്തിന്റെ അടുക്കൽ ചെന്നു നില്ക്കുന്നു.

കാട്ടാളൻ സൂക്ഷിച്ചുനോക്കി കഷ്ടം കഷ്ടം എന്നു പറഞ്ഞു നെഞ്ഞത്തടിക്കുന്നു. "പോയി, പോയി. ഇരിമ്പാ, പോയി. പറന്നേ പോയി."

ഇരിമ്പൻ—നമ്മ എന്തു ശൊല്ലുമെടാ, കമണ്ണാ! പോയി. നമ്മ എന്തു കാട്ടുമെടാ, കമണ്ണാ? പോയേ പോയി. (അവനും നെഞ്ഞത്തടിയ്ക്കുന്നു.)

കമണ്ണൻ—എടാ, ആ കുഞ്ഞിനെ എടുത്തുക്കോടാ നീ. പെണ്ണോ പോയി. കുഞ്ഞിനെ എടുത്തുക്കോ.

ഇരിമ്പൻ കുഞ്ഞിനെ എടുക്കാനായി സ്ത്രീയുടെ അടുക്കൽ ചെന്നു കൈ നീട്ടുമ്പോൾ ഗുഹയുടെ ഇരുട്ടു നിറഞ്ഞ ഭാഗത്തുനിന്നു സിംഹഗർജ്ജനംപോലെ "തൊട്ടുപോകരുത്" എന്നു കേട്ടു കുട്ടിയെ എടുക്കാതെ രണ്ടുപേരും തിരിഞ്ഞുനോക്കുന്നു.

തങ്ങളുടെ ഉയരത്തെക്കാൾ ഏകദേശം മൂന്നടി ഉയരവും ശുഷ്ക്കിച്ച ദേഹവും ജടപിടിച്ചു തൂങ്ങിക്കിടക്കുന്ന തലമുടിയും താടിയും കണ്ടു് തൽക്കാലം ഒന്നു പരിഭ്രമിച്ചുവെങ്കിലും കാട്ടാളന്മാരുടെ മൃഗധൈര്യത്തെ അവലംബിച്ചു് ഇരിമ്പൻ—"നീ എന്നടാ പറഞ്ഞതു്? എടാ, കമണ്ണാ, പിടിക്കടാ ആ താടിക്കാരനെ—അവനാണു് ഇവളെ കൊന്നതു്. നമുക്കു് ഇവനെ കൊണ്ടുപോകാം" എന്നു പറയുന്നു.

ഇതു കേട്ടു തപസ്വിയുടെ ശാന്തനേത്രങ്ങൾ പെട്ടെന്നു ഹിരണ്യകശിപുവിനെ കയ്യിൽക്കിട്ടിയ നരസിംഹത്തിന്റെ നേത്രങ്ങളാകുന്നു. അവയിൽനിന്നു മിന്നൽപോലെ തീജ്വാലകൾ പുറപ്പെടുകയും ചെയ്യുന്നു.

ഇതു കണ്ടു് കാട്ടാളന്മാർ കുറച്ചുനേരം സ്തംഭിച്ചു്

അവിടെ നിന്നശേഷം ഒരു നിലവിളിയോടുകൂടി അവിടെനിന്നു ഭയപ്പെട്ടു പുറത്തേക്കു് ഓടുന്നു.

## രംഗം 2

ഹിമവൽപാൎശ്വത്തിൽ ഒരാശ്രമം.
പരശുരാമനും നാരദനും

പരശുരാമൻ—ഞാൻ വലിയ ഒരു ഭാരം കയ്യേ റ്റു. അതു് ഇനി എങ്ങിനെയാണു് നിറവേറേണ്ടതു് എന്നു് എനിയ്ക്കു് രൂപമില്ല.

നാരദൻ—ഞാനും ആ കാൎയ്യത്തിൽ പങ്കുകൊ ള്ളാം. എന്നാൽ ഇവിടുന്നു ആ തക്ക സമയത്തു് അ വിടെ എത്തിയതാണു് മഹാ ആശ്ചൎയ്യം.

പരശുരാമൻ—ആശ്ചൎയ്യമൊന്നുമില്ല. ഞാൻ സമാധിയിൽനിന്നു ഉണൎന്നാൽ രണ്ടാമതു് സമാധി യിൽ ലയിയ്ക്കുന്നതുവരെ ആ ഗുഹയിലാണു് താ മസിയ്ക്കാറു്. ഇക്കുറി ആകപ്പാടെ സുഖമില്ലാതെ യാണു് ഉണൎന്നതു്. ദ്വാപരയുഗം കഴിഞ്ഞിരിയ്ക്കു ന്നു എന്നും കലി വന്നുകഴിഞ്ഞുവെന്നും എനി യ്ക്കു മനസ്സിലായി. മേലിൽ എന്താണു് ചെയ്യേണ്ട തു് എന്നു് ആലോചിച്ചിരിക്കുമ്പോൾ സിംഹത്തി ന്റെ അലൎച്ചയും അതിന്നിടയിൽ ഒരു സ്ത്രീയുടെ രോദനശബ്ദവും കേട്ടു, ഗുഹയിൽനിന്നാണെന്നും മന സ്സിലായി. അതെന്താണെന്നറിയാൻ അതിന്നകത്തു കടന്നുചെന്നു. പിന്നെ ഗുഹയിൽ കണ്ട കാഴ്ച എ ന്റെ മനസ്സു് വല്ലാതെ ഇളക്കി. അതുകൊണ്ടാണു് ഈ ഭാരം എന്റെ തലയിൽ വന്നതു്.

നാരദൻ—ഇവിടുന്നു അതുകൊണ്ടു ഒന്നുംതന്നെ പരിഭ്രമിയ്ക്കണ്ട. ഇവിടുന്നു ചെയ്ത പ്രവൃത്തി തീൎച്ച യായും വളരെ വിശേഷമായിട്ടുള്ളതാണു്. ശ്രീകൃഷ്ണ

പ്രജയെ ഒരുകാലത്തും കളഞ്ഞുകൂടാത്തതാണ്. കലിയുടെ പ്രജയാണെങ്കിലും ബീജഗുണം കാണിയ്ക്കാതിരിയ്ക്കയില്ല. ഈ കാൎയ്യത്തിൽ എന്തു ചെയ്യാനും ഞാൻ എപ്പോഴും തെയ്യാറാണ്.

പരശുരാമൻ—പക്ഷെ, എനിയ്ക്കൊരു സമാധാനമുണ്ട്, കുട്ടിയുടെ സൌന്ദൎയ്യം സാധാരണയിൽ കവിഞ്ഞതായതുകൊണ്ട് ഞാൻ വരനെ തേടിനടക്കേണ്ടിവരില്ല. തിരഞ്ഞെടുക്കേണ്ട ഭാരംമാത്രമേ ഉണ്ടായിരിയ്ക്കുയുള്ളു.

നാരദൻ—അത് അത്ര എളുപ്പമാണെന്നു കരുതരുത്. കുട്ടിയുടെ ജനനപ്രകൃതികൊണ്ടുതന്നെ സാധാരണ ഒരു ഭൎത്താവിന്നു കീഴടങ്ങുന്ന ഒരു മാതിരിയായിരിക്കയില്ല. മനുഷ്യസ്ത്രീയായതുകൊണ്ടു ദേവൻ വയ്യാ. എന്നാൽ വിഷ്ണുപ്രജയായതുകൊണ്ടു മനുഷ്യനും വയ്യ. ഈ രണ്ടു ശക്തിയുമുള്ള ഒരാളെ കണ്ടുപിടിയ്ക്കേണ്ടിവരും. അതുകൊണ്ട് ഇവിടുന്ന് ത്രിമൂൎത്തികളെ വല്ലവരെയുംതന്നെ അന്വേഷിക്കേണ്ടിവരും എന്നാണ് തോന്നുന്നത്.

പരശുരാമൻ—എന്നാൽ ഞാൻ കുഴക്കിലായി. എനിയ്ക്ക് തപസ്സിന്ന് പോകുവാൻ കാലം വൈകുകയും ചെയ്യും. ഞാൻ എന്താണ് ചെയ്യേണ്ടത്?

നാരദൻ—ഇവിടുന്ന് വിചാരിക്കുമ്പോലെ അത്ര വലിയ ബുദ്ധിമുട്ടുകഠ ഒന്നും ഉണ്ടായിരിയ്ക്കയില്ല. വൈകുണ്ഠംവരെ ഒന്നു പോകേണ്ടിവരും. ഒരു സമയം പണ്ടത്തെ യുദ്ധചാതുൎയ്യം മറന്നുപോയോ എന്നും ഒന്നു നോക്കേണ്ടിവരുമായിരിയ്ക്കാം.

പരശുരാമൻ—വലിയ ബുദ്ധിമുട്ടായി. ഏതായാലും ഇതിൽ പെട്ടുകഴിഞ്ഞതുകൊണ്ട് പിൻവലിക്കാൻ ഭാവമില്ല.

നാരദൻ—കുട്ടിക്കു് പാൽ കൊടുക്കാൻ എന്താണു് ഇവിടുന്നു് ഏപ്പാടു് ചെയ്തിരിയ്ക്കുന്നതു്?

പരശുരാമൻ—പ്രസവിച്ച രണ്ടു പെൺസിംഹങ്ങൾ ഇവിടെ ഉണ്ടു്. അതെന്താണു് ആ കേൾക്കുന്ന ശബ്ദം? (രണ്ടുപേരും നോക്കുന്നു.) കാട്ടാളന്മാരുടെ വരവാണെന്നാണു് തോന്നുന്നതു്.

നാരദൻ—ഇവിടത്തെ ആയുധം ഒന്നു ഇപ്പോൾത്തന്നെ ഉപയോഗിയ്ക്കേണ്ടിവരും എന്നാണു് എനിയ്ക്കു് തോന്നുന്നതു്.

പരശുരാമൻ—എൻെറ വെൺമഴു കേടുവരുത്തുവാൻ വിചാരിയ്ക്കുന്നില്ല. ഏതായാലും ഇവററയെ ഒന്നു നല്ലവണ്ണം പേടിപ്പെടുത്തി വിട്ടയിച്ചില്ലെങ്കിൽ നമുക്കിവിടെ സ്വൈരം ഉണ്ടാകുന്നതല്ല.

നാരദൻ—എന്നാൽ ഞാൻ ആദ്യം പോയി അവരെ ഒന്നു കണ്ടുകളയാം. അവരുടെ സ്വഭാവങ്ങളും ഒന്നു മനസ്സിലാക്കിക്കളയാം. വെണ്മഴു ഒന്നു ഉപയോഗിയ്ക്കുന്നതു് കാണുവാൻ എനിയ്ക്കു് വലിയ ഒരു മോഹമുണ്ടു്.

"അതിപ്പോൾ സാധിക്കും എന്നു തോന്നുന്നില്ല. ഞാൻ കുറച്ചു ദർഭപ്പുല്ലു കിട്ടുമോ എന്നു നോക്കട്ടെ. നാരദൻ മുമ്പായിപ്പോയി അവരെ ഒന്നു കണ്ടുകളയു. ഞാൻ ഇതാ എത്തിപ്പോയി" എന്നു പറഞ്ഞു പരശുരാമൻ വേറൊരു ഭാഗത്തേക്കും നാരദൻ ശബ്ദം കേൾക്കുന്ന സ്ഥലത്തേയ്ക്കും പോകുന്നു.

## രംഗം 3

ഭണ്ഡാകരൻ എന്ന പേരായ കാട്ടാളരാജനും ഇരിമ്പൻ, കമണ്ണൻ എന്ന സേനാപതികളും സൈന്യവും.

ഇരിമ്പൻ—ഇതിലെയാണെടാ ആ ഗുഹയിലേയ്ക്കു് വഴി. ഇതിലേയാണു് തിരിയേണ്ടതു്.

കമണ്ണൻ—ആ താടിക്കാരൻ അതിൽത്തന്നെ ഉണ്ടാവും. നമുക്കങ്ങെട്ട് പോണ്ട.

ഭണ്ഡാകരൻ—(കമണ്ണന്റെ ചെകിടത്തടിയ്ക്കുന്നു) എന്നടാ, നീ മറന്നോ, ഞാനല്ലടാ പറഞ്ഞത് അവന്റെ പേർ മിണ്ടിപ്പോകരുതെന്ന്? പേടിക്കൊടലാ! ഏതു് താടിക്കാരനെടാ നമ്മെ പേടിപ്പിയ്ക്കാൻ? നടക്ക്

ഇരിമ്പൻ—കമണ്ണാ, നീ എന്നടാ ശൊല്ലിയത്? കമണ്ണാ, നമ്മുടെ സ്വാമിയുടെനേരെ ഏതു് താടിക്കാരനാണെടാ നില്ക്കുക? ഭണ്ഡാകരസ്വാമിക്ക് ആര് എതിര് കമണ്ണാ?

ഭണ്ഡാകരൻ—ശൊല്ലിക്കൊട്, ശൊല്ലിക്കൊട്, നമ്മെ ശൊല്ലിക്കൊട് കമണ്ണനിക്ക്. കേട്ടടാ കമണ്ണാ?

കമണ്ണൻ—ആ താടിക്കാരന്റെ കണ്ണിൽനിന്നു തീ വരും സ്വാമി. അതുകൊണ്ടു ഭയം.

ഭണ്ഡാകരൻ—ഫൂ. തീ—പോടാ നീ. നടക്ക്, വഴി കാണിയ്ക്ക്.

കമണ്ണൻ—ഇതാ സ്വാമി വഴി.

എല്ലാവരും ഗുഹയിലേയ്ക്കു പ്രവേശിയ്ക്കുന്നു. കുറച്ചു കഴിഞ്ഞ ഉടനെ തിരിച്ചുവരുന്നു.

ഭണ്ഡാകരൻ—(ചിരിച്ചുകൊണ്ട്) പറന്നടാ, പറന്ന്! നാൻ പറഞ്ഞില്ലേ അവൻ പറക്കുമെന്ന്. ഫൂ താടിക്കാരൻ. തീ പറപ്പിയ്ക്കുന്ന താടിക്കാരൻ ഫൂ, പറന്നേ, പറന്ന്. വിടാൻ പാട്ടില്ലടാ. തെരയട്ടെ കാട്. കാട്ടിന്നുള്ളിൽ ഒളിച്ചിരിയ്ക്കും. (ഒരു കാഹളം എടുത്തു വിളിയ്ക്കുന്നു.) ഇളക്കി വിടെടാ, കാട് ഇളക്കിവിട്.

സൈന്യങ്ങൾ കാട്ടിന്നുള്ളിൽ പലെ വഴികളിലായി തിരിഞ്ഞുപോകുന്നു.

ഈ സമയം നാരദമുനി ദൂരെനിന്നു വരുന്നത് ഭണ്ഡാകരനുംകൂടെയുള്ള ഇരിമ്പൻ, കമണ്ണൻ ഇവരും കണ്ടിട്ട്

ഭണ്ഡാകരൻ—അതടാ, അവൻ; അവനെ പിടിച്ച് കെട്ടടാ; അവൻ താടിയെല്ലാം ചെത്തിക്കളഞ്ഞിരിയ്ക്കുന്നു. കള്ളൻ! പിടിച്ച് കെട്ട്.

നാരദമുനി ചിരിച്ചുംകൊണ്ട് അടുത്തുവരുന്നു. ഭണ്ഡാകരൻ തൻെറ ഒരു വിരൽ തൻെറ നേക്ക് തന്നെ ചൂണ്ടിക്കാണിച്ചിട്ട് "നാൻ ഭണ്ഡാകരൻ."

നാരദമഹർഷി—(മുഖത്ത് ആശ്ചര്യബഹുമാനം നടിച്ചിട്ട്) അതയോ നാരായണ, നാരായണ? എൻെറ മഹാഭാഗ്യംതന്നെ. ചെറിയ ഭണ്ഡാകരനോ, അല്ല, മഹാഭണ്ഡാകരൻതന്നെയോ?

ഭണ്ഡാകരൻ—(ഞെളിഞ്ഞിട്ട്) പെരിയ ഭണ്ഡാകരൻ, മഹാഭണ്ഡാകരൻ.

നാരദമഹർഷി— (തൊഴുതുംകൊണ്ട്) ശിവ ശിവ, ഇവിടുന്ന് ഇങ്ങോട്ട് എഴുന്നള്ളിയതിൻെറ താല്പര്യം?

ഭണ്ഡാകരൻ—എൻപൊണ്ണ് ഓടിപ്പോയിവിട്ടാർ. ഒരു താടിക്കാരൻ പിടിച്ചുകൊണ്ടുപോയി എന്ന് കമണ്ണൻ പറഞ്ഞ്.

നാരദൻ—ശരിയാണ് കമണ്ണൻ പറഞ്ഞത്. ഒരു താടിക്കാരൻ ഒരു പെണ്ണിനേയും കൊണ്ടുപോകുന്നത് ഞാനും കണ്ടു.

ഭണ്ഡാകരൻ—(സന്തോഷത്തോടെ) എവിട്, എവിട്, താടിക്കാരൻ എവിട്, കാട്ട്. കാട്ട്.

നാരദൻ—അദ്ദേഹം ഇപ്പോൾ ഇവിടെ വരും.

ഭണ്ഡാകരൻ—ഇരിമ്പാ കേട്ടോ. താടിക്കാരൻ ഇപ്പം ഇവട് വരും. ഹ-ഹാ!

നാരദൻ—എന്നെ മുമ്പെക്കൂട്ടി ഇവിടെ അയച്ചതാണ്. അയാഠം വല്ലാത്ത ആളാണ്.

ഭണ്ഡാകരൻ—മനസ്സിലായി. തീ പറപ്പിയ്ക്കുന്ന ആഠം. കമണ്ണൻ പറഞ്ഞു. ഭണ്ഡാകരന്ന് തീ പറപ്പിയ്ക്കുന്ന താടിക്കാരനെ ഭയമില്ല.

നാരദൻ—അദ്ദേഹം മഹായുദ്ധവിദഗ്ദ്ധനും വലിയ വില്ലാളിയും ആണ്.

ഭണ്ഡാകരൻ—ഹോ, ഹോ, ധനഞ്ജയനേക്കാഠം യോഗ്യനോ? അതില്ല, അതില്ല. ധനഞ്ജയനെ ഞാൻ തോല്പിച്ചു. ധനഞ്ജയനും കറെ പെണ്ണും എൻെറ കാട്ടിൽക്കൂടി പോകമ്പം തടുത്തു. ധനഞ്ജയന്ന വില്ല് പൊന്തിയതേയില്ല. ഹ-ഹ-ഹാ. അവൻെറ വില്ലിൻെറ പേരെന്താണ്? കണ്ടിവ്. (അത് കാട്ടിക്കൊടുക്കുന്നു.) ഹ-ഹാ, പെണ്ണിനെ തട്ടിയെടുത്തു.

നാരദൻ—ആ വില്ല് നിങ്ങഠം എന്തുകൊണ്ട് എടുത്തില്ല?

ഭണ്ഡാകരൻ—പെരുത്ത് ഘനം. അതുകൊണ്ട് എടുത്തില്ല. എൻെറ വില്ല് നല്ല വില്ല്, പച്ചമുള വില്ല്.

നാരദൻ—നിങ്ങഠം പിടിച്ചുകൊണ്ടുപോയ സ്ത്രീകളെല്ലാം എവിടെ?

ഭണ്ഡാകരൻ—ചത്തുപോയി. ഒരു ദിനം പത്തു, വേറെ ദിവസം ഇരുപത്തഞ്ച്, വേറെ ദിവസം എല്ലാം ചത്തു.

നാരദൻ—കഷ്ടംതന്നെ. നിങ്ങളെ തോല്പിയ്ക്കണം എന്നു കരുതി ചെയ്യതായിരിയ്ക്കും. താടിക്കാരനെ കണ്ടാൽ നിങ്ങഠം ഭയപ്പെടുമോ?

ഭണ്ഡാകരൻ—ഭയം, ഹ-ഹ! ഞാൻ അവൻെറ കഴുത്ത് ഈ വാളുകൊണ്ട് അറക്കും. തല തൂക്കി കാ

ട്ടിൽ എറിയും. കാണിച്ചുതരാം. അവൻ എവിടെ?

നാരദൻ—ഛേ. കഴുത്താറക്കുകയും മററും വേണ്ട. താടിക്കാരന്റെ ബലം മുഴുവനും താടിയിലാണ്. അയാൾ വന്നാൽ അയാളുടെ താടി പിടിച്ച് താഴ്ത്തി തലക്ക് മൂന്നുനാല് കൊട്ട കൊടുത്താൽ ഓടിക്കൊള്ളും. പിന്നെ അയാളെക്കൊണ്ടുള്ള ബുദ്ധിമുട്ട് ഉണ്ടാകയില്ല. അത് ചെയ്യുവാൻ സാധിക്കുമോ?

ഭണ്ഡാകരൻ ചിരിച്ച് പിടയുന്നു. തന്റെ അടുത്തു നില്ക്കുന്ന കമണ്ണന്റെ മുഖത്തു നോക്കുന്നു.

കമണ്ണൻ—എന്റെ ഏമാൻ വളരെ ശക്തവാൻ. ആനയെ ശൂലംകൊണ്ടു കൊന്നു. കടുവായെ വെറും വിരൽകൊണ്ടു ഞെക്കിക്കൊന്നു. എന്റെ ഏമാൻ ഒരു വലിയ കാട്ടുപോത്തിന്റെ തല കൈകൊണ്ടു പറിച്ചെടുത്തു. കരികണ്ണനെ കൊന്നു, തല മുറിച്ചെടുത്തു തിന്നു. അർജ്ജുനനെ തോല്പിച്ചു. പെരിയ അർജ്ജുനനെ.

നാരദൻ—(ആശ്ചര്യത്തോടേ പിന്നേയും ഭണ്ഡാകരന്റെ മുഖത്ത് നോക്കുന്നു.) ഇതെല്ലാം ശരിതന്നെയാണോ? (അതിന്നുത്തരമായി ഭണ്ഡാകരൻ തന്റെ തടിച്ച രണ്ടു ബാഹുക്കളേയും നാരദന്റെ നേരെ നീട്ടി കാണിയ്ക്കുന്നു. പരശുരാമൻ ദൂരെനിന്നു വരുന്നതു കണ്ടിട്ട്) ഇനി ഞാൻ ഇവിടെ വേണമെന്നില്ല. ഞാൻ പറഞ്ഞപോലെ എല്ലാം പ്രവൎത്തിയ്ക്കണം, താടിക്കാരന്റെ ഓട്ടം ഞാൻ കാണണം.

ഭണ്ഡാകരൻ ചിരിച്ചുകൊണ്ട് 'ശരി, ശരി' എന്നു പറഞ്ഞു ദൂരെനിന്നു വരുന്ന പരശുരാമനെ നോക്കി കൈകൊണ്ടും മററും ഓരോ ഗോഷ്ഠികൾ കാണിയ്ക്കുന്നു. ഇടയ്ക്കിടെ ഹ–ഹാ എന്ന ശബ്ദങ്ങളും പുറപ്പെടുവിയ്ക്കുന്നു.

കമണ്ണുഇരിമ്പന്മാർ ഭണ്ഡാകരൻെറ പിന്നിൽ നിന്നുകൊണ്ട് പരശുരാമനെ കൈകൊണ്ട് ചൂണ്ടിക്കാണിച്ച് അധിക്ഷേപമായി പുഞ്ചിരിയ്ക്കുകയും മററും ചെയ്യുന്നു.

(പരശുരാമൻ അടുത്ത് വന്നു ഭണ്ഡാകരനോട്) തനിക്ക് എന്ത് വേണം?

ഭണ്ഡാകരൻ—എൻപെണ്ണ്—പെണ്ണേ താ—നീ കട്ടുവെച്ച പെണ്ണേ താ––താടിക്കാരാ, നിൻെറ ബലം താടിയിലല്ലേ?

പരശുരാമൻ—നിൻെറ പെണ്ണോ? നിൻെറ പെണ്ണിനെ ഞാനാണോ സൂക്ഷിയ്ക്കുന്നത്? കടന്നു പോ ഇവിടുന്ന്.

ഭണ്ഡാകരൻ—നാൻ ഭണ്ഡാകരൻ—പെരിയ ഭണ്ഡാകരൻ.

പരശുരാമൻ—പോടാ, നിൻെറ ഭണ്ഡാകരവും കൊണ്ട്.

പെട്ടെന്ന് മൂന്നാളുകളുംകൂടി പരശുരാമൻെറ നേരെ ചാടുന്നു. ഉടനെത്തന്നെ കാട്ടിൽ പോയ കാട്ടാളസൈന്യവും ആ സ്ഥലത്ത് വന്നു യുദ്ധത്തിന്നൊരുങ്ങിനില്ക്കുന്നു. അതിൽ ഒരുത്തൻ: "എടാ, പോയി കുഞ്ഞിനെ എടുത്തുകൊണ്ടുവാ, ഏമാൻെറ കുഞ്ഞാത്, ഏമാൻെറ കുഞ്ഞ്."

ഈ സമയംതന്നെ ഭണ്ഡാകരൻ പരശുരാമൻെറ താടി പിടിച്ച് വലിക്കയും കമണ്ണനും ഇരിമ്പനും കൈകറം കടന്നു പിടിക്കയും ചെയ്യുന്നു. പെട്ടെന്നു പരശുരാമൻെറ മുഖം, ചന്ദ്രപ്രകാശമുള്ള ഭൂമി ഗ്രഹണസമയം അന്ധകാരത്തിൽ മറയുന്നപോലെ കറുപ്പ് വർണ്ണമാകുന്നു. കണ്ണിൽക്കൂടി അഗ്നിജ്വാലകറം മിന്നൽപോലെ പുറത്തേയ്ക്കു ചാടുന്നു. തൻെറമേൽ തൂങ്ങിക്കിടക്കുന്ന മൂന്നുപേരേയും തൻെറ വലത്തെ കൈ

കൊണ്ടു ചുററിയെടുത്തു പടിഞ്ഞാറേ സമുദ്രത്തിലേയ്ക്കു് വലിച്ചെറിഞ്ഞു്, ആനയെക്കണ്ട മൃഗേന്ദ്രൻെറ മാതിരി കുഞ്ഞിനെ എടുപ്പാൻ ഓടുന്ന ആ കാട്ടാളനെ ഓടിപ്പിടിച്ചു് കാലുകൊണ്ടു് നിലത്തടിച്ചു് ചവിട്ടി ചതയ്ക്കുന്നു. ദർഭപ്പുല്ലുകൾകൊണ്ടുണ്ടായ ദിവ്യാസ്ത്രങ്ങൾകൊണ്ടു കാട്ടാളസൈന്യത്തെ നിശ്ശേഷം നശിപ്പിയ്ക്കുന്നു. എന്നിട്ടും കോപം ശമിക്കാത്തതുകൊണ്ടു് ആ പർവ്വതത്തിൻെറ അങ്ങട്ടും ഇങ്ങട്ടും ഓടി ആ പർവ്വതം മുഴുവനും ഇളക്കിമറിയ്ക്കുന്നു.

## രംഗം 4

പരശുരാമൻെറ ആശ്രമത്തിലുള്ള ഒരു മുറി. അതിൽ സ്വർണ്ണവിഗ്രഹംപോലെയുള്ള ഒരു പെൺകുട്ടിയും നാരദമുനിയും.

പെൺകുട്ടി—അച്ഛനെവിടെ?

നാരദൻ—അച്ഛൻ കാട്ടിലേയ്ക്കു് പോയിരിയ്ക്കുന്നു. ഇപ്പോൾ വരും.

പെൺകുട്ടി—എനിയ്ക്കു് അച്ഛൻെറകൂടെ കാട്ടിലേയ്ക്കു് പോകണം.

നാരദൻ—കാട്ടിൽ പോയാൽ കടുവാ പിടിച്ചു തിന്നും.

പെൺകുട്ടി—പിടിച്ചു് തിന്നോട്ടെ.

നാരദൻ—പിന്നെ എങ്ങിനെയാണു് അച്ഛനെ കാണുന്നതു്?

പെൺകുട്ടി—ഞാൻ അതിൻെറ വായിൽക്കൂടി പുറത്തേക്കു് ചാടിവരും.

നാരദൻ—പുറത്തേക്കു് വരാൻ അതിൻെറ പല്ലുകൾ സമ്മതിക്കണ്ടേ?

പെൺകുട്ടി—എന്നാൽ ഞാൻ ചെവിയുടെ

ഉള്ളിൽക്കൂടി വരും—അപ്പോഠം എന്തു ചെയ്യും, പല്ലു കഠം?

നാരദൻ—പല്ലുകഠം ഒന്നും ചെയ്യില്ല. പക്ഷെ കാലുകഠം പിന്നാലെ ഓടും.

പെൺകുട്ടി—അപ്പൊ ഞാനും ഓടും. (കുറച്ചു അങ്ങുമിങ്ങും നോക്കിക്കൊണ്ട്) അമ്മാമാ, ഇതെന്താണ് ഈ ആശ്രമവും എല്ലാം കുലുങ്ങുന്നത്?

നാരദൻ—അച്ഛന്ന് ദേഷ്യം വന്നിരിക്കുന്ന സമയമാണ്; നിന്നെ പിടിച്ചു കൊണ്ടുപോവാൻ വന്ന കാട്ടാളന്മാരോട് യുദ്ധം ചെയ്യാൻ പോയിരിയ്ക്കയാണ്; അവരെ ഓടിയ്ക്കുന്നതുകൊണ്ടാണ് കുലുങ്ങുന്നത്.

പെൺകുട്ടി—എന്നെ പിടിയ്ക്കുവാൻ വന്നവരോ? അയ്യോ, അമ്മാമാ. എനിയ്ക്ക് ഒന്നവരെ കാണണം. എൻെറ കയ്യിൽ ഒരു അമ്പും വില്ലും ഉണ്ട്. ഞാനൊന്ന് പോയ്യോട്ടെ.

നാരദൻ—അയ്യോ പോയിക്കൂടാ. പെൺകുട്ടികഠം യുദ്ധം ചെയ്യാൻ പാടില്ല.

പെൺകുട്ടി—എന്തുകൊണ്ടു യുദ്ധം ചെയ്യാൻ പാടില്ലമ്മാമാ? പെൺകുട്ടികഠക്ക് കയ്യും കാലുമൊന്നുമില്ലേ അമ്മാമാ.

നാരദൻ—കുഞ്ഞേ, എനിയ്ക്ക് നിന്നോട് തർക്കിയ്ക്കാനൊന്നും മനസ്സില്ല. പോയാൽ അച്ഛൻ ദേഷ്യപ്പെടും.

പെൺകുട്ടി—അമ്മാമന്ന് കാട്ടാളന്മാരെ ഭയമുണ്ടോ?

നാരദൻ—എനിക്കു കാട്ടാളന്മാരെയല്ല ഭയം. നിൻെറ അച്ഛനെയാണ്. നിൻെറ അച്ഛൻെറ താടി പിടിച്ചു വലിക്കുവാൻ ഞാനാണ് ഉപദേശിച്ചത്. നിൻെറ അച്ഛൻെറ കോപം എങ്ങിനെയാണ് ഇനി

ശമിപ്പിക്കേണ്ടതു് എന്നു് എനിക്കു് മനസ്സിലാക ന്നില്ല. മടങ്ങിവന്നാൽ കോപം മുഴുവനും എന്നോ ടായിരിക്കും.

പെൺകുട്ടി—അച്ഛൻ വരട്ടെ. ഞാൻ പറഞ്ഞു സമാധാനിപ്പിക്കാം.

നാരദൻ—എന്നാൽ കൈരളി ഒരു കാൎയ്യം ചെയ്യൂ. ഞാൻ ഒന്നു ബ്രഹ്മലോകത്തേയ്ക്കു പോയി വന്നുകളയാം. അച്ഛന്റെ ദേഷ്യം പറഞ്ഞു സമാ ധാനിപ്പിക്കു.

പെൺകുട്ടി—എന്നാൽ ഞാനും അമ്മാമന്റെ കൂടെ ഉണ്ടു്. ഞാനും ബ്രഹ്മലോകത്തേക്കു് വരുന്നു.

നാരദൻ—ബ്രഹ്മലോകത്തേക്കോ. അയ്യോ വ ന്നുകൂടാ. അച്ഛന്റെ സമ്മതം കൂടാതെ പോയാൽ അച്ഛന്നു വല്ലാത്ത ദേഷ്യം വരും.

പെൺകുട്ടി—ഞാൻ അമ്മാമനെ പോകാൻ സമ്മതിക്കില്ല.

നാരദൻ—നിന്റെ സമ്മതം ഇല്ലാതെ പോകും.

പെൺകുട്ടി—എന്നാൽ ഞാൻ കരയും. (കരയു വാൻ ഭാവിക്കുന്നു.)

നാരദൻ—ഇല്ല. നിന്റെ സമ്മതമില്ലാതെ പോവുകയില്ല.

പെൺകുട്ടി "ഞാൻ സമ്മതിക്കയില്ല." എന്നു പറഞ്ഞു നാരദന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു നി ല്ക്കുന്നു.

നാരദൻ—കുട്ടി എന്നെ ഒന്നു വിടു. ഞാൻ ക്ഷണം പോയി വരാം.

പെൺകുട്ടി—ഞാൻ വിടേണമെങ്കിൽ അമ്മാ മൻ ഇന്നാൾ പാടിയ പാട്ടൊന്നു പാടണം. എ ന്നാൽ ഞാൻ വിടാം.

നാരദൻ—ഏതു് പാട്ടാണു്?

പെൺകുട്ടി—ശ്രീകൃഷ്ണ ഭഗവാനെക്കുറിച്ചുള്ള പാട്ടു്.

നാരദൻ—ശരി. ഒന്നു കഴിഞ്ഞാൽ പിന്നെ ഒന്നുംകൂടി വേണമെന്നു പറയരുതേ.

പെൺകുട്ടി—അമ്മാമേ, പാടു അമ്മാമേ.

നാരദൻ തന്റെ വീണ എടുത്തു ഗാനം ആരംഭിക്കുന്നു. ഭാഗവതകഥയിൽ ശ്രീകൃഷ്ണന്റെ സ്വർഗ്ഗാരോഹണത്തെക്കുറിച്ചുള്ള ഭാഗം പാടുന്നു. കൈരളിയുടെയും നാരദന്റെയും കണ്ണിൽനിന്നു പർണ്ണശാലയും മറ്റും മാറിപ്പോയി. അരയാൽത്തറയും ശ്രീകൃഷ്ണവിഗ്രഹവും ഭഗവാന്റെ അവസാനപ്പുട്ടവും മറ്റും വന്നു. രണ്ടാളുടെയും കണ്ണുകളിൽനിന്നു് അശ്രുധാരകൾ ഇടമുറിയാതെ വീഴുന്നു.

കൈരളി അനക്കമില്ലാതെ ആ ഗാനത്തിൽ ലയിച്ചുകിടക്കുന്നു. ഈ സമയം പരശുരാമൻ കുപിതനായി പർണ്ണശാലയിലേയ്ക്കു് മടങ്ങിവരുന്നു. ഗാനം കേട്ടു അനങ്ങാതെ പുറത്തു നില്ക്കുന്നു. ക്രമേണ പരശുരാമനേത്രങ്ങൾ തീക്കനൽവർണ്ണം മാറി ശീതളമായ ചന്ദ്രികവർണ്ണമാവുകയും അശ്രുകണങ്ങൾ വന്നു നിറയുകയും ചെയ്യുന്നു.

ഗാനം നിറുത്തിയശേഷം പരശുരാമൻ അകത്തേയ്ക്കു് പ്രവേശിച്ചു നിലത്തിരിക്കുന്നു.

കൈരളി "അച്ഛാ" എന്നു ഒരു വിളിയോടുകൂടി പരശുരാമന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു ഏങ്ങിക്കരയുന്നു.

പരശുരാമൻ കൈരളിയെ തലോടിക്കൊണ്ടു മടിയിൽ കിടത്തുന്നു. കുറച്ചു സമയംകൊണ്ടു കൈരളി ഉറങ്ങുന്നു.

## രംഗം 5

പരശുരാമനും കൈരളിയും നാരദനും.

കൈരളി— അച്ഛാ, ഞാനിന്നു നാലു മാല കെട്ടും. ഒന്ന് അച്ഛനു്, ഒന്ന് അമ്മാമക്ക്, ഒന്നെനിയ്ക്ക്, ഒന്ന് ശ്രീകൃഷ്ണഭഗവാന്ന്.

പരശുരാമൻ—നീ എങ്ങിനെയാണ് മാല ശ്രീകൃഷ്ണഭഗവാന്ന് കൊടുക്കുന്നത്?

കൈരളി—അമ്മാമ പാട്ടു പാടിയാൽ അപ്പഴ് വരും. അപ്പം ഞാൻ കഴുത്തിൽ ഇട്ടുകൊടുക്കും.

പരശുരാമൻ—ശരി. നല്ലതുതന്നെ.

കൈരളി—അച്ഛേ, ശ്രീകൃഷ്ണഭഗവാൻ എവിടെയാണ് താമസിയ്ക്കുന്നത്?

പരശുരാമൻ—ശ്രീവൈകുണ്ഠത്തിൽ.

കൈരളി—അച്ഛൻ പോയി ഒന്നു കൂട്ടിക്കൊണ്ടു വരൂ.

പരശുരാമൻ—നീ നല്ല കുട്ടിയായാൽ നീ വിളിച്ചാൽത്തന്നെ വരും.

കൈരളി—ഞാൻ നല്ല കുട്ടിയല്ലേ?

പരശുരാമൻ—അതേ.

കൈരളി—പിന്നെ എന്താണ് വരാത്തത്?

പരശുരാമൻ—അന്ന് വന്നില്ലേ?

കൈരളി—ഓ, അത് അമ്മാമ പാട്ട് പാടീട്ടല്ലേ. അന്ന് ഇവിടെ വന്നതല്ല. ഞാൻ അരയാൽത്തറയിൽ പോയി കണ്ടതല്ലേ?

പരശുരാമൻ—നിനക്ക് മാല കെട്ടാൻ പുഷ്പം എവിടെ?

കൈരളി "ഞാനറുത്തിട്ടില്ല. ഞാൻ അറുക്കുവാൻ പോകയാണ്." എന്നും പറഞ്ഞു പുറത്തേയ്ക്ക് ഓടിപ്പോകുന്നു.

പരശുരാമൻ—എനിയ്ക്കു് കൈരളിയിൽ വല്ലാത്ത പ്രേമമായിരിയ്ക്കുന്നു. ഞാൻ അധികം ഇങ്ങിനെ താമസിയ്ക്കുകയാണെങ്കിൽ എന്റെ തപസ്സിന്നു് ആകെ മുടക്കം വരും. എനിയ്ക്കു് കൈരളിയെ നന്നായി ഒരു ഭർത്താവിനെ ഏല്പിച്ചിട്ടു വേണം തപസ്സിന്നു പോകുവാൻ. അതിന്നു നാരദമഹർഷിയുംകൂടി എന്നെ സഹായിക്കണം.

നാരദൻ—അവിടുത്തേയ്ക്കു് എന്തു വേണമോ, അതു ചെയ്യുവാൻ ഞാൻ തെയ്യാറാണു്. പക്ഷെ, ത്രിമൂർത്തികളെ കാണുവാനായി ഇവിടുന്നുതന്നെ പോകേണ്ടിവരും. ആ സമയം കൈരളിയെ സൂക്ഷിയ്ക്കേണ്ടുന്ന ഭാരം ഞാൻ കയ്യേററു.

പരശുരാമൻ—അതു് തരക്കേടില്ല. കൈരളിയെ ആ സമയംകൊണ്ടു കുറച്ചു വിദ്യയും അഭ്യസിപ്പിയ്ക്കണം.

നാരദൻ—ഓഹോ, അതും ഞാൻ ചെയ്തുകൊള്ളാം. പക്ഷെ, കൈരളി ഇവിടുത്തെ വിട്ടു താമസിയ്ക്കുമോ എന്നുമാത്രമേ ഒരു സംശയമുള്ളു.

പരശുരാമൻ—എങ്ങിനെയെങ്കിലും പറഞ്ഞു സമാധാനപ്പെടുത്തണം. എന്റെ യോഗം ഒരു വല്ലാത്ത യോഗംതന്നെ. തപസ്സിന്നായി പുറപ്പെട്ട ഞാൻ ഇതിൽപ്പെട്ടുപോയല്ലോ. ഈ കാട്ടാളന്മാരോടു് യുദ്ധം ചെയ്യേണ്ടിവരും എന്നു ഞാൻ സ്വപ്നത്തിൽക്കൂടി ആലോചിച്ചിരുന്നില്ല. അധികം ജീവിച്ചിരുന്നാൽ ഇതെല്ലാം അനുഭവിയ്ക്കേണ്ടിവരും.

കൈരളി ഈ സമയം കൈ നിറയെ പുഷ്പങ്ങളോടുകൂടി അകത്തേയ്ക്കു് പ്രവേശിച്ചു് "അച്ഛൻ എന്നെക്കൊണ്ടുള്ള ഉപദ്രവംകൊണ്ടു പറയുന്നതാണല്ലേ? അച്ഛാ, ഞാൻ അച്ഛനെ ഒട്ടും ഉപദ്രവിക്കയില്ല."

പരശുരാമൻ—അല്ല മകളേ, എനിയ്ക്കു് നി ന്നെക്കൊണ്ടു് യാതോരു ഉപദ്രവവുമില്ല.

കൈരളി—(പുഷ്പങ്ങൾ പരശുരാമനെ കാട്ടി) നോക്കു അച്ഛാ, എനിയ്ക്കു് പലേ മാതിരിയിലുള്ള പു ഷ്പങ്ങളും കിട്ടിയിരിയ്ക്കുന്നു. ഇതിൽ അച്ഛന്നു് ഏതു് നിറമാണു് ഇഷ്ടം?

പരശുരാമൻ—ശ്രീകൃഷ്ണഭഗവാന്നു് ഇഷ്ടമുള്ളതു് കഴിച്ചിട്ടല്ലേ എന്നോടു് ചോദിയ്ക്കേണ്ടതു്.

കൈരളി—അച്ഛൻ പറയൂ, ഏതാണു് ശ്രീകൃഷ്ണ ഭഗവാന്നു് ഇഷ്ടമുള്ളതെന്നു്.

പരശുരാമൻ—എൻെറ അഭിപ്രായമല്ല, നീ തിരഞ്ഞെടുക്കണം.

കൈരളി—എന്നാൽ ഞാൻ മാല കെട്ടിയതി ന്നുശേഷം അച്ഛൻ തിരഞ്ഞെടുത്താൽ മതി. അതിന്നു കുറേക്കൂടി പുഷ്പം വേണം.

പരശുരാമൻ—എനിയ്ക്കു് നിന്നോടു് ഒരു കാര്യം പറയുവാനുണ്ടു്. നീ കുറച്ചു് വിദ്യ അഭ്യസിയ്ക്കണം.

കൈരളി—ആരാണു് എന്നെ വിദ്യ അഭ്യസി പ്പിയ്ക്കുക? അച്ഛൻ അഭ്യസിപ്പിച്ചോളൂ. എന്നാൽ എനിയ്ക്കു ക്ഷണം പഠിയും.

പരശുരാമൻ—ഇതാ, ഈ അമ്മാമൻ അഭ്യസി പ്പിയ്ക്കും.

കൈരളി—(നാരദൻെറ മുഖത്തു് നോക്കി) അ മ്മാമൻ പാടുന്ന പാട്ടു് എന്നെ പഠിപ്പിച്ചുതരുമെ ങ്കിൽ ഞാൻ വിദ്യ അഭ്യസിയ്ക്കാം.

നാരദൻ—ഓ സമ്മതിച്ചുകഴിഞ്ഞു. എത്ര പാട്ടു വേണമെങ്കിലും പഠിപ്പിയ്ക്കാം. അച്ഛന്നു കുറച്ചു ദിവ സം എവിടെയോ പോകേണ്ടതുണ്ടത്രേ; ആ സമയം ഞാൻ ഇവിടെത്തന്നെ താമസിച്ചു കൈരളിയ്ക്കു് വിദ്യ ഉപദേശിയ്ക്കാം. എന്താ വിരോധമുണ്ടോ?

കൈരളി—അച്ഛൻ പോകുകയാണെങ്കിൽ ഞാനുംകൂടെ ഉണ്ട്. (നാരദനോട്) ഞാൻ തിരിച്ചുവന്നിട്ട വിദ്യയെല്ലാം പഠിയ്ക്കാം. എനിയ്ക്ക് അച്ഛനെക്കാണാതെ ഇരിയ്ക്കാൻ സാധിക്കയില്ല.

(നാരദൻ പരശുരാമന്റെ മുഖത്തു നോക്കുന്നു.)

പരശുരാമൻ—അമ്മാമൻ നിനക്ക് പല കഥകളും പറഞ്ഞുതരും. നല്ല നല്ല പുഷ്പങ്ങളും കൊണ്ടത്തരും. എന്ത് വേണമോ അതെല്ലാം കൊണ്ടത്തരും. പിന്നെ എന്താണ്?

കൈരളി—കഥ പറഞ്ഞുതരുമോ? ശ്രീകൃഷ്ണഭഗവാന്റെ കഥ പറഞ്ഞുതരുമോ?

നാരദൻ—ഓ, പറഞ്ഞുതരാം. അതിന്നുപുറമേ ഞാൻ പർവ്വതത്തിൽ ഇല്ലാത്ത പുഷ്പങ്ങളെല്ലാം കൊണ്ടത്തരാം. നമുക്ക് ഒരു മാൻകുട്ടിയെ വളർത്താം. നമുക്കു മാനസസരസ്സിലെ അരയന്നങ്ങളെ ചെന്നു കാണാം.

കൈരളിയുടെ മുഖം സന്തോഷംകൊണ്ടു വികസിയ്ക്കുന്നു.

പരശുരാമൻ—എന്നാൽ എനിയ്ക്ക് പോയിക്കൂടേ?

കൈരളി—അച്ഛനും കൂടെ വരണം. അച്ഛൻ പോകുകയാണെങ്കിൽ ഞാനും കൂടെ വരും. ഞാൻ മാല കെട്ടീട്ട് ആൎക്കാണ് കൊടുക്കുക?

പരശുരാമൻ—അമ്മാമന്ന്.

കൈരളി—ഒരു മാല. മറേറതോ? അച്ഛന്നുള്ളതോ?

പരശുരാമൻ—ആട്ടെ. ഞാൻ ഒരു വിദ്യ എടുക്കാം. നീ അച്ഛനെ കാണണം എന്നു വിചാരിയ്ക്കുമ്പോഠ അച്ഛൻ നിന്റെ മുമ്പിൽ ഉണ്ടാവും. എന്നാൽ എനിയ്ക്ക് പോകുവാൻ സമ്മതം തന്നുകൂടേ?

കൈരളി—എനിയ്ക്കു് അച്ഛനെ എപ്പഴം കാണണം. രാവിലെയും രാത്രിയും ഒക്കെ കാണണം.

പരശുരാമൻ—അപ്പോഴൊക്കെ ഞാൻ ഇവിടെ ഉണ്ടാവും.

കൈരളി "എന്നാൽ അച്ഛനെ കാണണമെന്നു വിചാരിയ്ക്കുമ്പോഠം കണ്ടില്ലെങ്കിൽ ഞാൻ കരയും. അതു ഞാൻ പറഞ്ഞേയ്ക്കാം." എന്നു പറഞ്ഞു കരയുവാൻ തുടങ്ങുന്നു.

പരശുരാമൻ കൈരളിയെ പിടിച്ചു മടിയിൽ ഇരുത്തുന്നു.

പരശുരാമൻ—എന്റെ മകഠം കരയണ്ട. ഞാൻ ഇപ്പോഠം പോകുന്നില്ല. നിണക്കു് സമ്മതം ഉണ്ടെങ്കിൽമാത്രമേ അച്ഛൻ പോകകയുള്ളു. അച്ഛനു പോയിട്ടു് ഒരു വലിയ കാൎയ്യമുണ്ടു്. ഈ അമ്മാമൻ പാട്ടു പാടിത്തരും. ഭാഗവതകഥ മുഴവനും പറഞ്ഞുതരും. വേറേയും അനവധി കഥകഠം പറയും. അതിന്നുപുറമേ വേറൊരു കാൎയ്യംകൂടി (സ്വകാൎയ്യം) അമ്മാമൻ കേഠക്കണ്ട. (കൈരളിയുടെ ചെകിട്ടിൽ) ഈ അമ്മാമൻ ദേവലോകത്തുള്ള പുഷ്പങ്ങഠം കൊണ്ടത്തരും. ആ പുഷ്പങ്ങഠം വാടിപ്പോകുകകൂടിയും ഇല്ല.

കൈരളി—(മന്ദഹസിച്ചുംകൊണ്ടു) അതയോ അമ്മാമേ? എനിയ്ക്കു് ദേവലോകത്തുള്ള പുഷ്പങ്ങഠം കൊണ്ടുവന്നു തരുമോ?

നാരദൻ—തരാം. എത്ര വേണമെങ്കിലും കൊണ്ടുവന്നു തരാം.

കൈരളി—എന്നെ ദേഷ്യപ്പെടുമോ?

നാരദൻ—ഇല്ല.

കൈരളി—ഇന്നാഠം എന്നെ എന്തിന്നു ദേഷ്യപ്പെട്ടു?

നാരദൻ—അത് തെററ്. ഇനി ഒരിയ്ക്കലും ദേഷ്യപ്പെടുകയില്ല.

കൈരളി—തീർച്ചയാണേ.

നാരദൻ—തീർച്ച.

കൈരളി—എന്നാൽ അച്ഛൻ പോയ്ക്കോളു. വേഗം വരണം. ഞാൻ വിളിച്ചാൽ കാണണേ.

പരശുരാമൻ—ശരി. വിളിച്ചാൽ ഇവിടെ ഉണ്ടായിരിയ്ക്കും. പിന്നെ ഒരു കാര്യം ഓർമ്മവെയ്ക്കണം: ഈ പർണ്ണശാല വിട്ടിട്ട് വളരെ ദൂരെയൊന്നും പോവരുത്, എന്തെങ്കിലും വേണമെങ്കിൽ അമ്മാമനോട് പറഞ്ഞാൽ മതി. വികൃതി ഒന്നും കാട്ടരുത്. അമ്മാമനെ ഉപദ്രവിയ്ക്കരുത് കേട്ടോ.

കൈരളി—ഞാൻ നല്ല കുട്ടിയായിരിയ്ക്കും.

പരശുരാമൻ—ശരി. നീ പോയി മാല കെട്ടിവരു.

(കൈരളി പോകുന്നു.)

മായയുടെ ശക്തി ചില്ലറയൊന്നുമല്ല. എനിയ്ക്ക് ഈ കുഞ്ഞിനെ വിട്ടുപോകുമ്പോൾക്കൂടി മനസ്താപമായിരിയ്ക്കുന്നു. ജനങ്ങൾ മായാസമുദ്രത്തിൽ കിടന്നു വലഞ്ഞു, ഭാര്യാമക്കൾക്കുവേണ്ടി ഈശ്വരനെ മറന്നു പ്രവർത്തിയ്ക്കുന്നതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല.

നാരദൻ—ഞാൻകൂടി ഈ വലയിൽപ്പെടുമോ എന്നാണ് ശങ്ക.

പരശുരാമൻ—അതു പാടില്ല. ഞാൻ പോയി കാര്യം സാധിച്ചു വേഗം വന്നുകളയാം. കൈരളി വരുന്നതിന്നു മുമ്പുതന്നെ പുറപ്പെട്ടുകളയാം. ശ്രീവൈകുണ്ഠത്തിലും കൈലാസത്തിലും പോയി ഈ കാര്യത്തെപ്പററി ആലോചിച്ചാൽ നിവൃത്തി ഉണ്ടാവും. വൈകുണ്ഠത്തേയ്ക്കുള്ള വഴി ആരോടു ചോദിച്ചാൽ അറിയും?

നാരദൻ—ഭൂമിയിൽക്കൂടിയുള്ള വഴി ജാംബവാനുമാത്രമേ നിശ്ചയമുണ്ടാകയുള്ളൂ. ജാംബവാൻ ഈ പർവ്വതത്തിൽത്തന്നെയുള്ള ഗുഹയിൽ ഉണ്ടായിരിയ്ക്കും.

പരശുരാമൻ "ശരി. എന്നാൽ ഞാൻ പുറപ്പെടുന്നു" എന്നു പറഞ്ഞു വെൺമഴുവും കയ്യിൽപ്പിടിച്ചു പുറത്തേയ്ക്കു ഇറങ്ങിപ്പോകുന്നു. കൈരളി അവിടെ എങ്ങാനും ഉണ്ടോ എന്നു തിരിഞ്ഞുനോക്കിക്കൊണ്ടു മഹാതപസ്വിയായ പരശുരാമൻ കാട്ടിൽ മറയുന്നു.



# രണ്ടാമങ്കം

## രംഗം 1

ഭാർഗ്ഗവരാമൻ തന്റെ വെണ്മഴവും കയ്യിലെടുത്തു ശ്രീവൈകുണ്ഠത്തിലേയ്ക്കു യാത്ര പുറപ്പെട്ടിരിയ്ക്കുന്നു. ജാംബവാന്റെ ഗുഹ കണ്ടെത്തി അതിന്നകത്ത് കടക്കുവാൻ ശ്രമിയ്ക്കുന്നു. ഗുഹാമാർഗ്ഗം ഒരു വലിയ കല്ലു കൊണ്ട് അടച്ചതു കണ്ട് കാൽകൊണ്ടു അതിനെ തള്ളിമാററി അകത്തു പ്രവേശിയ്ക്കുന്നു. ജാംബവാൻ കണ്ണടച്ചു രാമമന്ത്രം ഉരുക്കഴിച്ചുകൊണ്ടിരിയ്ക്കുന്നു. കാൽപ്പെരുമാററം കേട്ടു ശ്രദ്ധിയ്ക്കുന്നു.

ജാംബവാൻ—ആരത്?

ഭാർഗ്ഗവരാമൻ—ഞാനാണ്. ഭാർഗ്ഗവരാമൻ.

ജാംബവാൻ—ഭാർഗ്ഗവരാമനോ? (കുറച്ചുനേരം ഒന്നും മിണ്ടാതെ ഇരുന്നിട്ട്) സത്യംതന്നെയാണോ അവിടുന്ന് പറയുന്നത്?

ഭാർഗ്ഗവരാമൻ—ഞാൻ അസത്യം ഒരു വാക്കു പോലും ഇതുവരെ പറഞ്ഞിട്ടില്ല.

ജാംബവാൻ—(വേഗം എഴുന്നേററ് ഇരിയ്ക്കുവാനായി പീഠം കൊടുത്തിട്ട്.) പ്രഭോ, ഞാൻ വയസ്സനാണ്. എന്റെ വയസ്സ് ഇത്രയാണെന്നു എനിയ്ക്കുതന്നെ പറവാൻ സാധിയ്ക്കയില്ല. ശരീരത്തിന്നു ബലം ക്ഷയിയ്ക്കയും ചെയ്തു. കണ്ണു തുറക്കാൻ വയ്യ. അതുകൊണ്ടുമാത്രം ഇങ്ങിനെ ചോദിയ്ക്കുന്നതാണ്. ഭാർഗ്ഗവരാമൻ ഇപ്പോൾ പുറപ്പെട്ടതെന്താണെന്ന് തീരെ മനസ്സിലാവുന്നില്ലല്ലോ. ദ്വാപരയുഗംകൂടി അവസാനിച്ചുകഴിഞ്ഞു. ശ്രീകൃഷ്ണസ്വാമിയുടെ സ്വർഗ്ഗാരോഹണവും കഴിഞ്ഞുവത്രേ. കലിയും വന്നു. അങ്ങിനെയു

ള്ള ഈ സമയത്ത് അവിടുന്ന് തപസ്സ് ഉപേക്ഷിച്ച് ഇങ്ങട്ട് എഴുന്നള്ളിയതിൻെറ കാര്യം മനസ്സിലാവുന്നില്ലല്ലോ. യാതൊരാളും ഇങ്ങട്ട് വരാൻ പാടില്ല എന്നു കരുതി ഞാൻ ഗുഹാമാൎഗ്ഗവുംകൂടി അടച്ചു.

ഭാൎഗ്ഗവരാമൻ—ഞാൻ അതു കണ്ടു. ഗുഹാമാൎഗ്ഗം അടച്ച കല്ലിനെ തട്ടിനീക്കീട്ടാണ് കടന്നത്.

ജാംബവാൻ—ഇപ്പോഠ എനിക്കുള്ള സംശയമെല്ലാം തീൎന്നു. ഞാൻ മാൎഗ്ഗദ്വാരത്തിൽ വെച്ച കല്ലിനെ നീക്കം ചെയ്യുവാൻ ഈ യുഗത്തിൽ ആരുംതന്നെ ഇല്ല. പ്രഭോ ഇവിടുന്നു തപസ്സിലായിരുന്നല്ലോ.

ഭാൎഗ്ഗവരാമൻ—ജാംബവാൻ, ഞാൻ തപസ്സിൽ ത്തന്നെയായിരുന്നു. ഒരു കാൎയ്യവശാൽ തപസ്സിന്നു പോകാൻ സാധിച്ചില്ല. എനിക്ക് തപസ്സിന്നു പോകുന്നതിന്നുമുമ്പേ ശ്രീവൈകുണ്ഠംവരെ ഒന്നു പോയി വരേണ്ടതുണ്ട്. വഴി ഒന്നു മനസ്സിലാക്കിത്തരണം എന്നൊരപേക്ഷയുണ്ട്.

ജാംബവാൻ—ഇരുപത്തൊന്ന് പ്രാവശ്യം ക്ഷത്രിയരാജാക്കന്മാരെ കുലനാശം വരുത്തിയ അങ്ങയുടെ തപസ്സിന്ന് വിഘ്നം വരുത്തുവാൻ ശക്തിയുള്ളവർ ആരായിരിക്കും എന്നു അറിയുവാൻ വല്യതായ മോഹമുണ്ട്. ഞാൻ ആലോചിച്ചതിൽ ത്രിമൂൎത്തികഠക്കുകൂടി ചെയ്യാൻ സാധിക്കാത്ത ഒരു കാൎയ്യമായിട്ടാണ് എനിക്കു തോന്നുന്നത്.

ഭാൎഗ്ഗവരാമൻ—ത്രിമൂൎത്തികഠക്കുകൂടി ചെയ്യാൻ സാധിക്കാത്ത കാൎയ്യങ്ങഠ പ്രപഞ്ചമായയാൽ സാധിക്കും എന്ന് ജാംബവാന്ന് നിശ്ചയമില്ലേ?

ജാംബവാൻ—അവിടുന്ന് പ്രപഞ്ചമായയിൽ പെട്ടുവെന്നോ! അതെനിക്ക് ഒരിക്കലും വിശ്വസിക്കാൻ തരമില്ല. അത് സത്യമാണെങ്കിൽ അതിൽ പ്പരം കഷ്ടമായിട്ട് വേറെ യാതൊന്നുമില്ലതാനും.

ഭാൎഗ്ഗവരാമൻ—ജാംബവാൻ വിചാരിയ്ക്കുന്ന മാതിരിയിലല്ലെങ്കിലും ഞാൻ പറഞ്ഞതു് സത്യമാണു്. ദ്വാപരയുഗത്തിൻെറ അവസാനത്തിൽ ഞാൻ സമാധിയിൽനിന്നുണൎന്നു. ഞാൻ സാധാരണ ആ സമയങ്ങളിൽ ഉപയോഗിയ്ക്കാറുള്ള ഗുഹയിൽ പോയപ്പോൾ അവിടെ ഒരു സ്ത്രീ—

ജാംബവാൻ—നാരായണ, നാരായണ! അവിടുന്നു് ഇനി പറയേണമെന്നില്ല.

ഭാൎഗ്ഗവരാമൻ—മുഴുവനും കേൾക്കു.

ജാംബവാൻ—അവിടുത്തെ കല്പനപോലെ.

ഭാൎഗ്ഗവരാമൻ—ഒരു സ്ത്രീ ആസന്നമരണയായി കിടക്കുകയായിരുന്നു. ആ സ്ത്രീ ഒരു കുഞ്ഞിനെ പ്രസവിച്ചിട്ടും ഉണ്ടായിരുന്നു. അന്വേഷിച്ചതിൽ അതു് ശ്രീകൃഷ്ണൻെറ ഭാൎയ്യമാരിൽ ഒന്നായ ഊൎമ്മിളാദേവിയാണെന്നും മനസ്സിലായി. ആ ശിശുവിനെ എൻെറ കയ്യിൽ ഭാരമേല്പിച്ചു് ആ സ്ത്രീരത്നം ഇഹലോകവാസം വെടിഞ്ഞു. ആ ശിശു നമ്മുടെ രക്ഷയിലാണു്. ആ കുട്ടിയെ നല്ല ഒരു വരൻെറ കയ്യിൽ ഏല്പിച്ചു തപസ്സിന്നു പോകേണം എന്നാണു് എൻെറ മോഹം. വിഷ്ണുപ്രജയായതുകൊണ്ടു വെറും ഒരു മനുഷ്യൻ വയ്യ. പൂൎണ്ണദേവനും വയ്യ. അവൾക്കു പററിയ ഒരാളെ കണ്ടുപിടിയ്ക്കേണ്ടതിലേയ്ക്കാണു് ശ്രീവൈകുണ്ഠത്തിലേയ്ക്കു് യാത്ര പുറപ്പെട്ടതു്.

ജാംബവാൻ—സ്വാമി, ഞാൻ അക്ഷമകൊണ്ടു പ്രദൎശിപ്പിച്ച അവിവേകം അവിടുന്നു് മറന്നു എനിയ്ക്കു് മാപ്പു് തരണം. ആ കുഞ്ഞിനെ ഒന്നു കാണുവാൻ വലിയ മോഹമുണ്ടു്. എന്നാൽ ഈ വയോവൃദ്ധനായ എനിയ്ക്കു് എങ്ങിനെ അതു് സാധിക്കും?

ഭാൎഗ്ഗവരാമൻ—ആ മോഹം ഞാൻ സാധിപ്പിച്ചു

തരാം. ജാംബവാൻ എനിയ്ക്കു് വഴി ഒന്നു വിസ്തരിച്ചു പറഞ്ഞുതരണം.

ജാംബവാൻ—ഞാൻ ഓൎമ്മ തോന്നുന്നപോലെ പറയാം. ഞാൻ എത്രയോ കാലംമുമ്പ് മനസ്സിലാക്കിയ വഴിയാണ്. അതിന്നുംപുറമെ മുമ്പത്തേ വഴികളെല്ലാം ഇപ്പോഠം മാറിയിരിയ്ക്കുകയും ചെയ്യും.

ഭാൎഗ്ഗവരാമൻ—ജാംബവാൻ പറയുന്ന മാതിരി പോയി നോക്കാം. അതു് ശരിയല്ലെങ്കിൽ പിന്നെ വേറേ അന്വേഷിയ്ക്കുകയും ചെയ്യാം,

ജാംബവാൻ—ഹിമവൽപൎവ്വതത്തിന്റെ ഏകദേശം മദ്ധ്യത്തിലായിട്ടു് ഒരു വലിയ മണ്ഡപം ഇവിടുന്നു് കണ്ടിട്ടുണ്ടായിരിയ്ക്കാൻ വഴിയുണ്ടു്.

ഭാൎഗ്ഗവരാമൻ—ഓ, ഹോ, കണ്ടിട്ടുണ്ടു്. അതു് ശ്രീപാൎവ്വതിയുടെ കല്യാണാവശ്യത്തിന്നായി ഉണ്ടാക്കപ്പെട്ടതാണെന്നും അറിയും.

ജാംബവാൻ—അതു് ശരിയാണ്. ആ മണ്ഡപം ആ ആവശ്യത്തിലേയ്ക്കുവേണ്ടിത്തന്നെ ഉണ്ടാക്കിയതാണ്. ആ മണ്ഡപത്തിന്റെ പടിഞ്ഞാറഭാഗത്തായിട്ടു് ഒരു തടാകമുണ്ടു്. ആ തടാകത്തിന്റെ കരയിൽ അവധി ഋഷിമാർ തപസ്സു ചെയ്തുവരുന്നു. അതുകൊണ്ടു് ആ സ്ഥലം കണ്ടുപിടിയ്ക്കുവാൻ പ്രയാസം കാണുകയില്ല. ആ തപസ്സു് ചെയ്യുന്ന സ്ഥലത്തുനിന്നു നേരെ വടക്കോട്ടു് പോയാൽ ഒരു വിലാവൃക്ഷം കാണാം.

ഭാൎഗ്ഗവരാമൻ—അനവധി വൃക്ഷങ്ങഠം നിറഞ്ഞ കാട്ടിന്നുള്ളിൽ എങ്ങിനെയാണു് ഈ വിലാവൃക്ഷത്തെ കാണുന്നതു്?

ജാംബവാൻ—അതിന്നു പ്രയാസമുണ്ടാകയില്ല. ഈ വിലാവൃക്ഷത്തിന്റെ അടുത്തായിട്ടു് വേറേ വൃക്ഷ

ങ്ങളൊന്നുമില്ല. അതിന്നംപുറമേ ഈ വൃക്ഷത്തിൻെറ ചുവട്ടിൽ ഒരു പശുവിനെ കാണാം. അത് യാത്രക്കാക്ക് ആവശ്യമുള്ള സാധനങ്ങൾ നല്ലേണ്ടതിന്നു ദേവേന്ദ്രൻെറ കല്പനപ്രകാരം വന്നുനില്ക്കുന്ന നന്ദിനിയാണ്. വേറെയും ഒരു വിശേഷമുണ്ട്, ഈ വൃക്ഷത്തിൻെറ ചുവട്ടിൽ യാഗത്തിന്നാവശ്യമായിട്ടുള്ള എല്ലാ ചെടികളും പുഷ്പങ്ങളും വളൎന്നുനില്ക്കുന്നുണ്ട്.

ഭാൎഗ്ഗവരാമൻ—എന്നാൽ ആ സ്ഥലത്ത് അല്പം വിശ്രമിക്കാം.

ജാംബവാൻ—അതേ, വിശ്രമത്തിന്ന് നല്ല സ്ഥലമാണ്. അവിടെനിന്നു 7000 യോജനം വടക്കോട്ട് പോയാൽ ഹേമകൂടം എന്നും പോൽകണ്ടം എന്നും പേരുള്ള രണ്ടു പൎവ്വതങ്ങൾ കാണാം. ഈ രണ്ടു പൎവ്വതങ്ങളുടെ മദ്ധ്യത്തിലായിട്ടാണ് ആൎയ്യവൎഷം എന്നു പേരുള്ള രാജ്യം സ്ഥിതി ചെയ്യുന്നത്. അവിടെ മഴയില്ല. അവിടെയുള്ള ജനങ്ങൾ പ്രവൃത്തിയെടുക്കുകയില്ല. അവരുടെ ഭക്ഷണം കരിമ്പിൻെറ നീരാണ്. ആ രാജ്യത്തിലെ മനുഷ്യായുസ്സ് 12,000 വൎഷങ്ങളാണ്. ഒരു സ്ത്രീ മരിക്കുന്നതിന്നു കുറച്ചുമുമ്പുമാത്രം ഗൎഭം ധരിക്കും. ഒരു ആൺകുട്ടിയേയും ഒരു പെൺകുട്ടിയേയും പ്രസവിച്ചു കുറച്ചു കഴിഞ്ഞാൽ മാതാപിതാക്കന്മാർ മരിച്ചുപോവുകയും ചെയ്യും.

ഭാൎഗ്ഗവരാമൻ—അങ്ങിനെയാണെങ്കിൽ അവിടെ ജനങ്ങൾ വൎദ്ധിച്ചിരിക്കുകയില്ലല്ലോ.

ജാംബവാൻ—ഇല്ല, മുമ്പുണ്ടായിരുന്ന ആളുകളുടെ എണ്ണംമാത്രമേ ഇപ്പോഴും അവിടെ കാണുകയുള്ളു. അതുകൊണ്ട് അവർ സ്വൎഗ്ഗസുഖം അനുഭവിക്കുന്നവരാണ്. ആൎയ്യവൎഷത്തിൻെറ ഒരു ഭാഗത്തു നില്ക്കുന്ന ഹേമകൂടം എന്നു പേരുള്ള പൎവ്വതം ഒരു ലക്ഷം

യോജന ഉയരവും 20,000 യോജന വീതിയും ഉള്ള താണ്.

ഭാൎഗ്ഗവരാമൻ—എന്താണ് അതിന്ന് ഹേമകൂടം എന്നു പേർ വിളിയ്ക്കാൻ സംഗതി?

ജാംബവാൻ—ഹേമകൂടം ആകെ സ്വൎണ്ണവൎണ്ണ മാകുന്നു. അതിൽ സ്വൎണ്ണം വിളഞ്ഞു് കിടക്കുന്നുണ്ട്. ആ പൎവ്വതത്തിന്റെ പടിഞ്ഞാറെഭാഗം ഒരു കാര സ്കരം നില്പുണ്ട്. അതിന്റെ ചുവട്ടിൽ ഏകപാ ദൻ എന്ന ഒരു മഹൎഷി തപസ്സുചെയ്തു വസിയ്ക്കുന്നും ഉണ്ട്. ആ കാരസ്കരവൃക്ഷത്തിന്റെ ഒരു കൊമ്പി ന്മേൽ ഒരു കായ 1000 കൊല്ലത്തിൽ ഒരു പ്രാവശ്യം മൂത്തുപഴുക്കും. ആ പഴം കഴിച്ചാൽ ഏതൊരു മനുഷ്യ നും ജരാനരയിൽനിന്നും വാൎദ്ധക്യത്തിൽനിന്നും ഒഴി വാകും. ദേവലോകത്തുവെച്ച് 10 പഴം ഒരു മനു ഷ്യൻ കഴിച്ചാൽ ആ മനുഷ്യന്ന് ആ മനുഷ്യചൈ തന്യം തീരെ നശിച്ച് ദേവചൈതന്യം ലഭിയ്ക്കുന്ന തായിരിയ്ക്കും. പക്ഷെ, ഒരു മനുഷ്യന്ന് അതു് സാ ധിയ്ക്കാത്ത കാൎയ്യമാണ്.

ഭാൎഗ്ഗവരാമൻ—എന്തുകൊണ്ടു സാധിക്കയില്ല?

ജാംബവാൻ—ഒന്നാമത് മനുഷ്യന്ന് ദേവലോ കത്ത് താമസിയ്ക്കാൻ സൌകൎയ്യം കിട്ടുകയില്ല. അവി ടെത്തന്നെ പതിനായിരം മനുഷ്യസംവത്സരം താമ സിയ്ക്കുകയും വേണം.

പരശുരാമൻ—അങ്ങിനെയുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നുവെങ്കിൽ കൈരളിയ്ക്കു തക്കതായ ഒരു വരനാകുമായിരുന്നു. ആട്ടെ പറയൂ.

ജാംബവാൻ—ദുൎവ്വാസാവെന്ന മഹൎഷിയുടെ ശാപം ഹേതുവായിട്ട് ഉഗ്രസേനമഹാരാജാവ് അന വധികാലം തല കീഴായി അതിന്റെ ഒരു കൊമ്പി ന്മേൽ തൂങ്ങിക്കൊണ്ടിരുന്നു. രാമരാവണയുദ്ധകാ

ലത്തു ഹനുമാൻ ഔഷധത്തിന്നു പോയപ്പോൾ അദ്ദേഹത്തെ കണ്ടു. അതുകാരണം അദ്ദേഹത്തിന്നു ശാപമോക്ഷവും ലഭിച്ചു.

ഭാർഗ്ഗവരാമൻ "നില്ക്കണേ ജാംബവാൻ" എന്നു പറഞ്ഞു പെട്ടെന്നു ജീവൻ വെടിയുന്നു.

ജാംബവാൻ—പ്രഭോ, എന്താണ് ഞാൻ പറയുന്നത് കേൾക്കാത്തത്? എന്താണ്, യാതോരനക്കവും കാണുന്നില്ലല്ലോ. ഇവിടെനിന്നു പോയ്ക്കളഞ്ഞോ?

ജാംബവാൻ മെല്ലെ പരശുരാമൻ ഇരിക്കുന്ന സ്ഥലത്തു വന്നു കൈകൊണ്ടു തൊട്ടുനോക്കുന്നു. യാതോരു ചലനവും കൂടാതെ കല്ലുകൊണ്ടു കൊത്തിയുണ്ടാക്കിയ ഒരു മനുഷ്യവിഗ്രഹംപോലെ പരശുരാമൻ ഇരിക്കുന്നതു കണ്ട് ആശ്ചര്യപ്പെടുകയും പരിതപിക്കുകയും ചെയ്യുന്നു.

ജാംബവാൻ—(ആത്മഗതം) കഷ്ടം കഷ്ടമേകഷ്ടം! ഇദ്ദേഹത്തിന്നു എന്തു സംഭവിച്ചു? ശ്വാസവും ഇല്ലല്ലോ. കണ്ണുകൾ അടച്ചിരിക്കുന്നു, എന്നാലും ശരീരം തൊട്ടുനോക്കിയാൽ മരിച്ചതായും തോന്നുന്നില്ല. എന്താണെന്നു മനസ്സിലാവുന്നില്ലല്ലോ.

ജാംബവാൻ വളരെ ബുദ്ധിമുട്ടി പോയി കുറെ വെള്ളം കൊണ്ടുവന്നു ജപിച്ചു പരശുരാമൻെറ മുഖത്തു തളിക്കുന്നു. പെട്ടെന്നു ഉണൎന്നു എഴുന്നേററപ്രകാരത്തിൽ പരശുരാമൻ പുനർജീവിക്കുന്നു.

ഭാർഗ്ഗവരാമൻ—മതി, മതി. ജാംബവാൻ എനിക്ക് എല്ലാം മാറി. സുഖമായി. ഇനി ബുദ്ധിമുട്ടണം എന്നില്ല.

ജാംബവാൻ—പ്രഭോ, ഞാൻ കാണാത്തതും കേൾക്കാത്തതുമായ കാൎയ്യങ്ങൾ ഈ ലോകത്തിൽ തീരെ ഇല്ലെന്നു പറയാം. മരിച്ച ആൾ ജീവിക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്. പക്ഷെ കാരണം കൂടാതെ

ആക്കം മരണമുണ്ടായിട്ടില്ല. ഇവിടുന്ന് ഇപ്പോൾ കാണിച്ചപ്രകാരത്തിൽ മുമ്പു കണ്ടതായി ഓക്കുന്നേ ഇല്ല. ഇവിടുത്തേയ്ക്ക് എന്തു പററി?

ഭാർഗ്ഗവരാമൻ—(ചിരിച്ചുംകൊണ്ട്) ഒന്നുമില്ല. ഒന്നുറങ്ങിപ്പോയി. അതു മാത്രമേയുള്ളു.

ജാംബവാൻ—സ്വാമി, എന്നെ കളിപ്പിയ്ക്കരുത്, ഞാൻ മഹാവൃദ്ധനാണ്. ഇവിടത്തോടുള്ള സ്നേഹബഹുമാനംകൊണ്ടുമാത്രം ഇങ്ങിനെ ചോദിയ്ക്കുന്നതാണ്.

ഭാർഗ്ഗവരാമൻ—ജാംബവാൻ, ഞാൻ തുറന്നുപറയാം. ഞാൻ യാത്ര പുറപ്പെട്ടപ്പോൾ കൈരളിയും എന്റെകൂടെ പുറപ്പെട്ടു. അവളെ കൂടെ കൂട്ടുവാൻ അസാദ്ധ്യമായതുകൊണ്ടു അവൾ എപ്പോൾ എന്നെപ്പററി വിചാരിയ്ക്കുന്നുവോ, അപ്പോൾ അവിടെ ഉണ്ടായിരിയ്ക്കുമെന്നു വാഗ്ദാനം ചെയ്തു. സംസാരിച്ചുകൊണ്ടിരുന്ന സമയം കൈരളി എന്നെപ്പററി വിചാരിച്ചു. അവളുടെ വിളി ഞാൻ കേട്ടു. അതുകൊണ്ടു എന്റെ സൂക്ഷ്മശരീരം കൈരളിയുടെ അടുക്കൽ പോയി. അതുമാത്രമാണ് ഉണ്ടായത്.

ജാംബവാൻ—സ്വാമി എന്നെ വല്ലാതെ വ്യാകലപ്പെടുത്തി. പക്ഷെ ഒന്നു ഞാൻ പറയാം. ഇവിടുന്നു വല്ലവരോടും യുദ്ധത്തിൽ ഏൎപ്പെട്ടിരിയ്ക്കുന്ന സമയം ഈ മാതിരി പ്രവൎത്തിച്ചുകൂടാ. അവൎക്ക് സ്ഥൂലശരീരത്തെ എളുപ്പത്തിൽ നശിപ്പിയ്ക്കുവാൻ കഴിഞ്ഞേയ്ക്കും. അതുകൊണ്ടു സൂക്ഷിയ്ക്കണം.

ഭാർഗ്ഗവരാമൻ—ജാംബവാൻ പറഞ്ഞതു ശരിയാണ്. ഞാൻ സൂക്ഷിച്ചിരിയ്ക്കാം. ഏതെങ്കിലും മാൎഗ്ഗവിവരം മുഴുമിച്ചുകളയാം.

ജാംബവാൻ—ആ വിലപവൃക്ഷം നില്ക്കുന്ന സ്ഥലത്തുനിന്നു പിന്നേയും വടക്കോട്ടു് 9000 യോജനം പോയാൽ നിഷധപൎവ്വതം കാണാം. ആ പൎവ്വതത്തിന്റെ മുകളിൽ പുഷ്കരിണി എന്നു പേരായ ഒരു തടാകമുണ്ടു്, അതു് മഹാലക്ഷ്മി കുളിയ്ക്കുന്ന തടാകമാണു്. ആ തടാകത്തിൽ കുളിച്ചവൎക്കു് എപ്പോഴും ലക്ഷ്മീകടാക്ഷമുണ്ടാവും. വൈശ്രവണൻ കൊല്ലത്തിൽ ഒരു പ്രാവശ്യം ആ തടാകത്തിൽ കുളിയ്ക്കുന്നതാണു്. ആ സ്ഥലത്തുനിന്നു പിന്നേയും 9000 യോജനം യാത്ര പോയാൽ മഹാമേരുപൎവ്വതത്തിന്റെ അരുകിൽ ചെന്നുചേരും. മഹാമേരുപൎവ്വതത്തിന്നു 1,00,000 യോജനം ഉയരമുണ്ടു്. 16,000 നാഴികയോളം അതു ഭൂമിയിൽ താണ്ണുകിടക്കുകയാണു്. അതിന്നു നാലു ഉൗന്നുപൎവ്വതങ്ങളുണ്ടു്. അതിന്റെ ഏററവും വലിയ കൊടുമുടിയിന്മേലാണു് സത്യലോകം സ്ഥിതിചെയ്യുന്നതു്. സത്യലോകത്തിന്റെ പടിഞ്ഞാറേ പടിവാതിലിൽനിന്നു നോക്കിയാൽ ശ്രീവൈകുണ്ഠം കാണാം. ശ്രീവൈകുണ്ഠത്തിന്റെ പടിഞ്ഞാറേ ഭാഗത്താണു് കൈലാസപൎവ്വതം സ്ഥിതിചെയ്യുന്നതു്. പക്ഷെ, ഞാൻ പറഞ്ഞതെല്ലാം പണ്ടു് ഞാൻ കണ്ടപോലെയുള്ളതാണു്. ഇപ്പോൾ ഈ വഴിയിൽ എന്തെല്ലാം മാററങ്ങൾ സംഭവിച്ചിട്ടുണ്ടോ എന്നു് എനിയ്ക്കിപ്പോൾ ഊഹിയ്ക്കാനുംകൂടി തരമില്ല.

ഭാൎഗ്ഗവരാമൻ—വ്യത്യാസം വളരെ ഉണ്ടാവാൻ സംഗതിയില്ല. പൎവ്വതങ്ങൾ ആ സ്ഥലങ്ങളിൽനിന്നു മാറിപ്പോകയില്ലല്ലോ. അതുകൊണ്ടു് പൎവ്വതങ്ങളെ നോക്കിപ്പോയാൽ തീൎച്ചയായും വഴി തെററാൻ അവകാശമില്ല.

ജാംബവാൻ—പിന്നെ ഇവിടുന്നു് പോകുമ്പോൾ കയ്യിൽ ആയുധങ്ങൾ കൊണ്ടുപോകുന്നതാ

ണ് നല്ലത്. ഇവിടുത്തേയ്ക്ക് ആയുധങ്ങൾ ഇല്ലാതെ തന്നെ യുദ്ധം ചെയ്യുവാൻ കഴിയുമെന്നു എനിയ്ക്കറിയാം. എങ്കിലും നാം വരാൻപോകുന്ന ആപത്തുകളെ എപ്പോഴും വലുതായിത്തന്നെ കരുതി അതിന്നു വേണ്ടുന്ന ഒരുക്കങ്ങൾ ചെയ്യേണ്ടത് അത്യാവശ്യമാണ്.

ഭാർഗ്ഗവരാമൻ—ജാംബവാൻ പറഞ്ഞത് ശരിയാണ്. ഞാൻ നന്നായി കരുതിയിട്ടുണ്ട്. എന്നാൽ ഈ പറഞ്ഞതിന്നെല്ലാം ഞാൻ ജാംബവാനോടു നന്ദി പറഞ്ഞുകൊള്ളുന്നു. എനിയ്ക്ക് പോകുവാൻ അനുവാദം തരണം.

ജാംബവാൻ—ശ്രീകൃഷ്ണഭഗവാന്റെ സ്വർഗ്ഗാരോഹണം കഴിഞ്ഞതോടുകൂടി ലോകത്തിലുള്ള സകലതേജസ്സും നശിച്ചു എന്നു കരുതീട്ടാണ് ഞാൻ ഗുഹാമാർഗ്ഗം അടച്ചത്. എന്നാൽ എനിയ്ക്ക് ആ കുഞ്ഞിനെ കാണണം എന്ന മോഹം ജനിച്ചിരിയ്ക്കുന്നു. ആ മോഹം ഒന്നു സാധിപ്പിച്ചുതരണം.

ഭാർഗ്ഗവരാമൻ—ഞാൻ യാത്ര പുറപ്പെട്ടുകഴിഞ്ഞു. ഇനി തിരിച്ചുപോകുന്നില്ല. കുഞ്ഞിനെ ഞാൻ നാരദനെ ഏല്പിച്ചുപോന്നിരിയ്ക്കയാണ്. നാരദനെ മനസ്സിൽ വിചാരിച്ചാൽ കാര്യം സാധിയ്ക്കും. ജാംബവാൻ എന്റെ പർണ്ണശാലവരെ പോകാമെങ്കിൽ പ്രയാസമൊന്നുമില്ല.

ജാംബവാൻ—ഞാൻ ശ്രമിച്ചുനോക്കാം. എന്നാൽ അവിടുന്നു യാത്ര പോയി കാര്യം സാധിച്ചു തിരിച്ചുവരണം.

(ഭാർഗ്ഗവരാമൻ പോകുന്നു.)

# രംഗം 2

## ഭാൎഗ്ഗവരാമൻ ആത്മഗതം

വഴി കുറേ ദുൎഘടമായിട്ടുള്ളതുതന്നെയാണ്, സംശയമില്ല. ഇപ്പോഠം ആരുംതന്നെ ഈ വഴിയ്ക്കു് പോകാറില്ലെന്നാണ് തോന്നുന്നതു്. ഇതാ ആ മണ്ഡപം. ഇതിന്റെ പടിഞ്ഞാറുഭാഗത്താണല്ലോ തടാകമുണ്ടെന്നു പറഞ്ഞതു്. എല്ലാ സ്ഥലവും കാടുനിറഞ്ഞിരിയ്ക്കുന്നു. ഈ കാട്ടിൽക്കൂടി വഴി ഉണ്ടാക്കിക്കൊണ്ടുതന്നെ പോകേണ്ടിയിരിയ്ക്കുന്നു. അതാ തടാകം. അതിലുള്ള വെള്ളം സ്ഫടികംപോലെയിരിയ്ക്കുന്നു. കരയ്ക്കടുത്തായി അനവധി താമരപ്പൂക്കഠം വികസിച്ചുനില്ക്കുന്നുണ്ടു്. ആ വെളുത്തുകാണുന്നതെന്തായിരിയ്ക്കാം? ഓ, അരയന്നങ്ങഠം കൂട്ടമായി വെള്ളത്തിൻമീതെ പൊന്തിക്കിടക്കയാണ്. കൂട്ടമായി ഒന്നിച്ചു നിന്നതുകൊണ്ട് അരയന്നമാണെന്നു മനസ്സിലാക്കുവാൻ വളരെ പ്രയാസം. ഇതിന്റെ കരയ്ക്കുകൂടി നടക്കാം. അരയന്നങ്ങഠം എന്നെക്കണ്ടിട്ടു് പറക്കുന്നില്ല. അതുകൊണ്ടു താപസന്മാർ ഇതിന്റെ കരയിൽ ഉണ്ടെന്നു ഊഹിയ്ക്കാം.

രണ്ടു ഋഷികുമാരന്മാർ കടവുംകൊണ്ടു പ്രത്യക്ഷപ്പെടുന്നു. ഭാൎഗ്ഗവരാമനെ കണ്ടു നമസ്കരിയ്ക്കുന്നു.

ഭാൎഗ്ഗവരാമൻ—നിങ്ങഠം താമസിയ്ക്കുന്ന ആശ്രമം എവിടെ?

ഋഷികുമാരന്മാർ—സ്വാമിൻ, വളരെ അടുത്താണ്. ഞങ്ങഠം വെള്ളം കോരുവാൻ വന്നവരാണ്. ഒരു നിമിഷംകൊണ്ടു വെള്ളവും കൊണ്ടുവന്നുകളയാം.

ഋഷികുമാരന്മാർ വെള്ളവും നിറച്ചു് പരശുരാമനെ അനുഗമിയ്ക്കുന്നു.

പരശുരാമൻ—നിങ്ങഠം ആരുടെ ശിഷ്യന്മാരാണ്?

ഋഷികുമാരന്മാർ—ഞങ്ങഠം വസിഷ്ഠമഹർഷിയുടെ ശിഷ്യന്മാരാണ്.

പരശുരാമൻ—വസിഷ്ഠമഹർഷിയോ? വസിഷ്ഠമഹർഷി എപ്പോഴാണ് ഇവിടേയ്ക്കു് വന്നത്?

ഋഷികുമാരന്മാർ—മഹർഷി വന്നിട്ടു കുറച്ചു ദിവസംമാത്രമേ ആയുള്ളു. ഇവിടെ പരശുരാമമഹർഷിയേയും കാത്തിരിയ്ക്കുയാണ്. അദ്ദേഹം ഇവിടെ അടുത്തു വരുമെന്നു വസിഷ്ഠമഹർഷി അറിഞ്ഞതുകൊണ്ടു ഇവിടെ വന്നു താമസിയ്ക്കുന്നതാണ്.

പരശുരാമൻ—വസിഷ്ഠമഹർഷി ഇവിടെ ഉണ്ടെന്നുള്ള വർത്തമാനം കേട്ടിട്ട് എനിയ്ക്കു് വളരെ സന്തോഷമായിരിയ്ക്കുന്നു. വസിഷ്ഠമഹർഷിയെ കണ്ടിട്ട് എത്രയോ കാലമായിരിയ്ക്കുന്നു.

ഋഷികുമാരന്മാർ—മഹർഷിതന്നെ ഇവിടുത്തെ എതിരേല്ക്കാൻ വരുന്നുണ്ട്.

വസിഷ്ഠമഹർഷി പരശുരാമനേയും പരശുരാമൻ വസിഷ്ഠമഹർഷിയേയും ആലിംഗനം ചെയ്യുന്നു.

വസിഷ്ഠമഹർഷി—ഞാൻ ഇവിടുത്തെ വരവിനേയും കാത്ത് ഇവിടെ താമസിയ്ക്കുയായിരുന്നു.

ഭാർഗ്ഗവരാമൻ—എന്റെ വരവിനേയോ? മഹാ ആശ്ചര്യംതന്നെ. ഞാൻ ഇങ്ങട്ട് വരുന്ന വിവരം ജാംബവാനും നാരദമഹർഷിയും ഒഴിച്ചു വേറെ ആരും തന്നെ അറിഞ്ഞിട്ടില്ലല്ലോ.

വസിഷ്ഠമഹർഷി—ദേവേന്ദ്രൻ ഏതായാലും അറിഞ്ഞിരിയ്ക്കുന്നു. ദേവേന്ദ്രൻ ഉടനെ നമ്മുടെ ആശ്രമത്തിൽ ഇവിടുത്തെ കാണുവാനായി വരുന്നതായിരിയ്ക്കും.

ഭാൎഗ്ഗവരാമൻ—ഇതിൻെറ അൎത്ഥമെന്താണെന്നു എനിയ്ക്കു മനസ്സിലാവുന്നില്ലല്ലോ.

വസിഷ്ഠമഹൎഷി—നാം ചെയ്യുന്ന പ്രവൃത്തികളെല്ലാം മുൻകൂട്ടി നിയമിച്ചുവെച്ചതാണെന്നു ഞാൻ അവിടത്തോടു പറഞ്ഞറിയിയ്ക്കേണ്ടതില്ലല്ലോ.

ഭാൎഗ്ഗവരാമൻ—എനിയ്ക്കു് മനസ്സിന്നു സമാധാനമായി. ഞാൻ ചെയ്യുവാൻ തീൎച്ചപ്പെടുത്തിയതു് ദൈവകല്പിതമാണല്ലോ, അതുകൊണ്ടു് അതു് നല്ലതാവാനേ തരമുള്ളു.

വസിഷ്ഠമഹൎഷി—നമുക്കു് ആശ്രമത്തിലേയ്ക്കു് പോകാം. അവിടെ അല്പം വിശ്രമിച്ചശേഷം കാൎയ്യങ്ങളെല്ലാം സംസാരിയ്ക്കാം.

രണ്ടുപേരും ആശ്രമത്തിലേയ്ക്കു പോകുന്നു.

ഋഷികുമാരന്മാർ ആശ്ചൎയ്യബഹുമാനത്തോടേ പരശുരാമനെ നോക്കുന്നു.

ആശ്രമത്തിൽ പരശുരാമനെ വേണ്ടവിധം സല്ക്കരിക്കുവാൻ ഒരുക്കങ്ങൾ ചെയ്യുന്നു.

കുറച്ചു കഴിഞ്ഞു ദേവേന്ദ്രൻ പ്രവേശിയ്ക്കുന്നു.

ദേവേന്ദ്രൻ—ഞാൻ ഇവിടത്തെ വരവും കാത്തു് ഇരിയ്ക്കുകയായിരുന്നു.

ഭാൎഗ്ഗവരാമൻ—എന്നെക്കൊണ്ടു ഇവിടുത്തേയ്ക്കു് എന്തു കാൎയ്യമാണു് ഉണ്ടാകേണ്ടതു് എന്നു എനിയ്ക്കു് ഊഹിയ്ക്കാൻതന്നെ കഴിയുന്നില്ല. എന്നെക്കൊണ്ടു ചെയ്യുവാൻ സാധിയ്ക്കുന്നതിൽ എത്രയോ അധികം വസിഷ്ഠമഹൎഷിയെക്കൊണ്ടു സാധിയ്ക്കുമല്ലോ.

ദേവേന്ദ്രൻ—കാൎത്തവീൎയ്യാൎജ്ജുനനെ വധിയ്ക്കുവാൻ അവിടെക്കല്ലാതെ വേറെ ആൎക്കുംതന്നെ സാധിച്ചിട്ടില്ല.

ഭാൎഗ്ഗവരാമൻ—അതെല്ലാം പഴയ കഥകളാണു്. ഞാനിപ്പോൾ വെറും ഒരു തപസ്വിയാണു്. എൻെറ

ആയുധങ്ങളും യുദ്ധചാതുൎയ്യവും എല്ലാം അന്ന് ശ്രീരാമന്റെ തൃപ്പാദങ്ങളിൽ സമൎപ്പിച്ചുകഴിഞ്ഞു.

ദേവേന്ദ്രൻ—വേണ്ടിവന്നാൽ മുമ്പുണ്ടായിരുന്ന ഗുണങ്ങൾ ഒന്നുംകൂടി പ്രകാശിപ്പിപ്പാൻ ഇവിടുത്തെക്കൊണ്ടു സാധിയ്ക്കുന്നതായിരിയ്ക്കും.

ഭാൎഗ്ഗവരാമൻ—എന്താണ് കാൎയ്യമെന്ന് പറഞ്ഞില്ലല്ലോ.

ദേവേന്ദ്രൻ—ഇവിടുന്ന് ആ കാൎയ്യം നിറവേററിത്തരാമെന്നു ഒരു വാഗ്ദാനം ചെയ്തുതരണം.

ഭാൎഗ്ഗവരാമൻ—എങ്ങിനെയാണ് കാൎയ്യം അറിയാതെ മുൻകൂട്ടി വാഗ്ദാനംചെയ്യുന്നത്? കാൎയ്യം മനസ്സിലാവാതെകണ്ടു് വാഗ്ദാനം ചെയ്താൽ ഞാൻ വല്ലാത്ത കുഴപ്പത്തിൽപ്പെട്ടു എന്നു വന്നേയ്ക്കാം. അതുകൊണ്ടു അതു പറയാതെ ഞാൻ വാഗ്ദാനം ചെയ്യുന്നതല്ല.

ദേവേന്ദ്രൻ—ശ്രീനാരായണൻതന്നെയാണ് എന്നെ ഇവിടുത്തെ അടുക്കലേക്ക് അയച്ചത്. ഇവിടുന്ന് അവിടുത്തെ കാണ്വാൻ പോകുന്ന വഴിക്ക് വെച്ചു വന്നു കണ്ടുകൊള്ളുവാനാണ് എന്നോട് കല്പിച്ചത്. അതുപ്രകാരം ഞാൻ വന്നതാണ്.

ഭാൎഗ്ഗവരാമൻ—എന്നാൽ ശരി. ശ്രീനാരായണൻ പറഞ്ഞയച്ചതാണെങ്കിൽ ഈ കാൎയ്യത്തിൽ ശ്രീനാരായണന്റെ സഹായം ഉണ്ടാവാതിരിക്കയില്ല. അതുകൊണ്ടു ഞാൻ കാൎയ്യം നിറവേററിത്തരാം എന്നു വാഗ്ദാനം ചെയ്യുന്നു.

ദേവേന്ദ്രൻ—ഇവിടെനിന്ന് അല്പം ദൂരെയായിട്ട് ഒരു വിലപവൃക്ഷം ഉണ്ട്. അതിന്റെ ചുവട്ടിലാണ് യാഗവൃക്ഷങ്ങളെല്ലാം വളരുന്നത്. അങ്ങിനെ യാഗത്തിന്നായി വരുന്ന ആളുകളുടെ ഉപയോഗത്തിന്നായി ഞാൻ കാമധേനുവിന്റെ മകളായ നന്ദിനിയെ അവിടെ നിറുത്തിയിട്ടുണ്ടായിരുന്നു. ഈയിട

യിൽ നന്ദിനിയെ നരകപാശം എന്നവൻ വന്നു പിടിച്ചു കൊണ്ടുപോയ്ക്കളഞ്ഞിരിക്കുന്നു. ഇവൻ പണ്ടത്തെ നാഗപാശത്തിൻെറ മകനാണ്. തപോബലവും യുദ്ധചാതുൎയ്യവും രണ്ടുമുള്ള ഒരാൾക്കല്ലാതെ ആ നരകപാശത്തിനെ കീഴടക്കുവാൻ സാധിക്കുന്നതല്ല. അങ്ങിനെയുള്ള ആളുകൾ ചുരുക്കവുമാണ്. അതാലോചിച്ച് അവൻ എൻെറ വാക്കിനെ തീരെ വിലവെക്കാതെയാണ് ഈ കാൎയ്യം പ്രവൎത്തിച്ചത്. ഇവിടുന്നല്ലാതെ വേറെ ആരേയും ഈ കാൎയ്യത്തിൽ നോക്കിയിട്ടു കണ്ടില്ല. വൈകുണ്ഠത്തിൽ പോയി പറഞ്ഞപ്പോൾ ഇവിടുത്തെ കണ്ടു പറഞ്ഞാൽ കാൎയ്യം സാധിയ്ക്കും എന്നു അവിടുന്നു കല്പിച്ചു പറഞ്ഞയച്ചു.

ഭാൎഗ്ഗവരാമൻ—ആകട്ടെ, ഞാൻ നരകപാശത്തിനെ തോല്പിച്ചു നന്ദിനിയെ വീണ്ടെടുക്കാം. അതിന്നു പകരമായി അവിടുന്നെനിയ്ക്കും ഒരുപകാരം ചെയ്യണം. ഞാൻ കൈരളിയ്ക്കുവേണ്ടിയാണ് ഈ യാത്ര പുറപ്പെട്ടിരിയ്ക്കുന്നത്. അവൾക്കു വേണ്ടുന്ന സകലതും അവിടുന്ന് അറിഞ്ഞു പ്രവൎത്തിച്ചുകൊടുക്കണം.

ദേവേന്ദ്രൻ—അത് ഞാൻ ഏററു. കൈരളിയ്ക്ക് സകലവിധത്തിലുള്ള കാൎയ്യങ്ങളും ഞാൻ ചെയ്തു കൊടുത്തുകൊള്ളാം.

ഭാൎഗ്ഗവരാമൻ—എന്നാൽ ഞാൻ പുറപ്പെട്ടുകളയാം. എവിടെയാണ് ആ നരകപാശം താമസിയ്ക്കുന്നത്?

ദേവേന്ദ്രൻ—വിലാപവൃക്ഷത്തിൻെറ തൊട്ടു പടിഞ്ഞാറുഭാഗം കുറെ അകലെയായി ഒരു വലിയ ഗുഹയുണ്ട്. ആ ഗുഹയിലാണ് അത് വസിയ്ക്കുന്നത്.

ഭാൎഗ്ഗവരാമൻ—എന്നാൽ നമുക്കു് അടുത്തു് കാണാം.

ദേവേന്ദ്രൻ—ഞങ്ങളുംകൂടി ആ സ്ഥലത്തേയ്ക്കു് ഇവിടുത്തെക്കൂടെ വരും. ആ നരകപാശം വളരെ മറിമായം അറിയുന്നവനാണു്. തപോബലംകൊണ്ടു ആ മായകളെ എല്ലാം നീക്കണം. അതിൻെറശേഷം യുദ്ധം ചെയ്യണം. പിന്നെ ആയുധങ്ങൾകൊണ്ടൊന്നും അതിന്നു മുറിവേല്ക്കുയില്ല.

ഭാൎഗ്ഗവരാമൻ "ആട്ടെ, നമുക്കു് എന്നാൽയാത്ര പുറപ്പെടുകയല്ലേ?" എന്നു പറഞ്ഞു എല്ലാവരും കൂടി പുറപ്പെട്ടുപോകുന്നു.

## രംഗം 3

### പരശുരാമൻെറ ആശ്രമം.

കൈരളി—(തനിയെ സംസാരിച്ചുകൊണ്ടു് പുഷ്പങ്ങൾ അറുക്കുന്നു.) അമ്മാമൻ എവിടെയോ പോയിരിയ്ക്കുയാണു്. കുളിച്ചുവരാം എന്നു പറഞ്ഞു പോയിരിയ്ക്കുയാണു്. ആ സമയംകൊണ്ടു് ഈ പുഷ്പങ്ങൾ എല്ലാം അറുക്കാം. ഇതാ, ഈ കല്ലിനപ്പുറം പോകുവാൻ പാടില്ല എന്നാണു് അമ്മാമൻെറ നിശ്ചയം. അതാ അതിന്മേൽ ഒരു പൂ. കല്ലു് കടപ്പാൻപാടില്ല എന്നല്ലേ പറഞ്ഞതു്. അതുകൊണ്ടു് അതിൻെറ മുകളിൽ കയറുന്നതുകൊണ്ടു് വിരോധമുണ്ടാവില്ല.

കൈരളി കല്ലിന്മേൽ കയറുന്നു. പുഷ്പം പറിയ്ക്കുവാനുള്ള ശ്രമത്തിൽ താഴത്തേയ്ക്കു വീഴുന്നു. അവിടെനിന്നു എഴുന്നേററു് താൻ വീണതു് ആരെങ്കിലും കണ്ടുവോ എന്നു നാലു ഭാഗത്തും നോക്കുന്നു. ആരും കണ്ടില്ല എന്നു തീൎച്ചയായതുകൊണ്ടു കരയാതെ അവിടെനിന്നു നടക്കുന്നു.

കൈരളി—കഷ്ടം, ഞാൻ എന്റെ അമ്പും വില്ലും കൊണ്ടുവന്നില്ലല്ലോ. കാട്ടാളന്മാർ എന്നെ പിടിയ്ക്കാൻ വന്നാൽ ഒരസ്ത്രം വിട്ടു അവരെ ഓടിയ്ക്കാമായിരുന്നു. അതാ അവിടെ നല്ല ഒരു പുഷ്പം. അമ്മാമൻ ദേഷ്യപ്പെടുമോ? എന്തോ അറിഞ്ഞില്ല. ഞാൻ കയറിമറിഞ്ഞതല്ലല്ലോ. ഞാൻ വീണാൽ ഞാനെന്താണ് ചെയ്യേണ്ടത്? (പുഷ്പങ്ങൾ പറിച്ചെടുക്കുന്നു.) ഈ പുഷ്പങ്ങൾകൊണ്ടു അമ്മാമന്ന് ഒരു നല്ല മാല കെട്ടിക്കൊടുക്കാം. അമ്മാമൻ ഇനി ദേവലോകത്തു പോകുമ്പോൾ എന്റെ മാല കൊടുക്കും. ദേവലോകത്തു എനിയ്ക്കും പോകണം. അച്ഛനെ ഒന്നു കാണുവാൻ തോന്നുന്നു. എനിയ്ക്ക് കരച്ചൽ വരുന്നു. (ഒരു മാൻകുട്ടി പുല്ലു തിന്നുന്നത് കണ്ടിട്ട്) അയ്യോ അതാ ഒരു മാൻകുട്ടി. (കുറച്ചു പുല്ലു പറിച്ച് അതിന്നു കാട്ടിക്കൊണ്ടു അടുത്തു ചെല്ലുന്നു. മാൻകുട്ടി പുല്ലു തിന്നുന്നു.) അതിന്നു എന്നെ പേടിയില്ല. മാൻകുട്ടി, നിനക്ക് പേടിയില്ലല്ലോ. (മാൻകുട്ടി ചാടികളിയ്ക്കുമ്പോൾ സന്തോഷിച്ച് ചിരിയ്ക്കുന്നു. പെട്ടെന്നു മാൻകുട്ടി മിന്നൽവേഗത്തോടേ കാട്ടിന്നുള്ളിൽ മറയുന്നു.) അതെന്താണ് ഓടിക്കളഞ്ഞത്? കഷ്ടംതന്നെ. (തിരിഞ്ഞുനോക്കിയപ്പോൾ അടുത്തു ഒരു സിംഹം നില്ക്കുന്നതു കണ്ടിട്ട്) നീയാണ് അതിനെ ഓടിച്ചത് ഇല്ലേ? പോ നിന്നെ എനിയ്ക്ക് കാണേണ്ട. (കാട്ടിന്നുള്ളിൽക്കൂടി ഒരു പർവ്വതംപോലെയുള്ള ഒരു കരടി വരുന്നതിനെ കണ്ടിട്ട് ആശ്ചര്യത്തോടെ നോക്കിനില്ക്കുന്നു.) അയ്യോ, കണ്ണു തുറക്കാൻ വയ്യ. പാവം (എന്നു നിലവിളിയ്ക്കുന്നു.)

ഈ ശബ്ദം കേട്ടിട്ട് ആ വലിയ കരടി അനങ്ങാതെ നിന്നു ശ്രദ്ധിയ്ക്കുന്നു.

ഇതു കണ്ടിട്ട് വഴി മനസ്സിലാകാത്തതുകൊണ്ടാണ് അങ്ങിനെ നില്ക്കുന്നത് എന്നൂഹിച്ചു.

കൈരളി—നേരെ മുമ്പിൽ ഒരു മരം നില്ക്കുന്നുണ്ട്, കുറച്ചു വലത്തോട്ടു പോയാൽ നടക്കാം.

കരങ്ങൻ—അതാരാണ്?

കൈരളി—ഞാൻ, കൈരളി. നിങ്ങൾ ആരാണ്?

കരങ്ങൻ—ഞാൻ ജാംബവാൻ.

കൈരളി—ഓ, എനിക്കു മനസ്സിലായി. ഗുഹയിൽ താമസിക്കുന്ന ആളല്ലേ? ആ ഗുഹയിൽ ചിത്രങ്ങളില്ലേ?

ജാംബവാൻ—ഇപ്പോൾ ചിത്രങ്ങൾ ഒന്നും കാണുവാൻ സാധിക്കയില്ല. അവിടെ ഇരുട്ടാണ്.

കൈരളി—എനിക്കു ആ ചിത്രങ്ങൾ ഒന്നു കാണണം എന്നു തോന്നുന്നു.

ജാംബവാൻ—കുഞ്ഞേ, നാരദമഹർഷി എവിടേ?

കൈരളി—ഏതാണ് നാരദമഹർഷി?

ജാംബവാൻ—കൈരളി ആരുടെ ഒന്നിച്ചാണ് താമസിക്കുന്നത്?

കൈരളി—അമ്മാമന്റെ കൂടെ.

ജാംബവാൻ—അമ്മാമൻ എവിടെ?

കൈരളി—അമ്മാമൻ എവിടെയോ പോയി. ഞാൻ ഉറങ്ങുമ്പോൾ പോയതാണ്. അമ്മാമൻ ഉണ്ടെങ്കിൽ ഇവിടെ ഒന്നും വരുവാൻ അനുവദിക്കില്ല.

ജാംബവാൻ—തനിയെ ഇവിടെയൊന്നും വന്നുകൂടാ. വല്ല കാട്ടാളന്മാരോ മറ്റോ പിടിച്ചുകൊണ്ടു പോയാലോ!

കൈരളി—എനിക്കു ഒരു അമ്പും വില്ലുമുണ്ട്. അതുണ്ടായാൽ പിന്നെ എന്താണ് കാട്ടാളൻ ചെയ്യുക?

ജാംബവാൻ—ശരി. കാട്ടാളന്മാർ ഭയപ്പെട്ടു ഓടും. എന്നാൽ തനിയെ ഇനി ഇവിടെ അധികം നില്ക്കണ്ട. വീട്ടിലേയ്ക്കു പോയ്ക്കൊള്ളു.

കൈരളി—എനിയ്ക്കൊന്നു ചിത്രങ്ങൾ കാണണം.

ജാംബവാൻ—എന്റെ കൂടെ ഗുഹയിലേയ്ക്കു ഞാൻ കൂട്ടിക്കൊണ്ടു പോവാം. അമ്മാമന്റെ സമ്മതം വേണം. കൈരളിയെ ഇവിടെ കണ്ടില്ലെങ്കിൽ അമ്മാമൻ പരിഭ്രമിയ്ക്കും.

നാരദമഹർഷി പരിഭ്രമിച്ച മുഖഭാവത്തോടുകൂടി അവിടെ പ്രത്യക്ഷമാകുന്നു.

നാരദൻ—എന്റെ കുഞ്ഞേ, നീ എന്നെ വല്ലാതെ പരിഭ്രമിപ്പിച്ചു. നിന്നോട് ഞാൻ പറഞ്ഞിട്ടില്ലേ, ആ പാറ കടന്നുവരരുതെന്ന്.

കൈരളി—അമ്മാമേ, ഞാൻ കടന്നുവന്നതല്ല. ഒരു പൂ പറിയ്ക്കാൻ പാറയുടെ പുറത്തു കയറി. അപ്പോൾ ഇപ്പുറത്തു വീണു. ഇതാ, കണ്ടില്ലേ ഇവിടെ ചതകി.

നാരദൻ—(ജാംബവാനെ നോക്കി) ജാംബവാൻ എപ്പോൾ വന്നു ഇവിടെ?

ജാംബവാൻ—ഞാൻ കൈരളിയെ കാണണം എന്നു മോഹിച്ചു വന്നതാണ്.

കൈരളി—അമ്മാമേ, അമ്മാമൻ അന്നു പറഞ്ഞ ചിത്രങ്ങൾ ഒന്നു പോയി കണ്ടുകൊള്ളട്ടേ?

നാരദൻ—ജാംബവാന്റെകൂടെ പോയ്ക്കൊള്ളു. പക്ഷെ ഇനിമേലിൽ പാറക്ക് ഇപ്പുറം വരരുത്. പലേ ആളുകളും പുഷ്പം തരാം, പൊന്നു തരാം എന്നെല്ലാം പറയും. അതു കേട്ടിട്ട് അവരുടെകൂടെ ഒന്നും പോവരുത് കേട്ടോ.

കൈരളി—അമ്മാമേ, ഞാനൊന്നു ചിത്രം കണ്ടുകൊള്ളട്ടേ?

നാരദൻ—പോയ്ക്കോള്ളുവാൻ പറഞ്ഞില്ലേ!

കൈരളി—അമ്മാമൻ ദേഷ്യപ്പെട്ടു പറയുന്നതാണു്.

നാരദൻ—അല്ല, പോയ്ക്കോളു. ജാംബവാന്റെ കൂടെ പോയതുകൊണ്ടു അച്ഛൻ ദേഷ്യപ്പെടുകയില്ല. പോയി വേഗം തിരിച്ചുവരണം, കേട്ടോ.

ജാംബവാൻ കൈരളിയെ എടുത്തുകൊണ്ടു കാട്ടിലേയ്ക്കു പോകുന്നു.

കൈരളി—ഞാൻ ഇപ്പോൾ എല്ലാ മരങ്ങളെക്കാളും വലിപ്പമുണ്ടു്. അതാ, അതാ, ആ പൂ ഒന്നു പറിച്ചോട്ടേ?

ജാംബവാൻ നില്ക്കുന്നു. കൈരളി പുഷ്പം പറിക്കുന്നു.

കൈരളി—ഈ കാട്ടിൽ എന്താണു് യാതോരു ശബ്ദവും ഇല്ലല്ലോ.

ജാംബവാൻ—ഇതു് കദളീവനമാണു്. ഇവിടെ യാതോരു ജന്തുവും വരികയില്ല.

കൈരളി—ഇവിടെ ആരും ഇല്ലേ?

ജാംബവാൻ—ഇവിടെ ഹനുമാൻ എന്ന ശ്രീരാമഭക്തൻ വസിച്ചുവരുന്ന സ്ഥലമാണു്.

കൈരളി—ഇവിടെ ഹനുമാനെ കാണുന്നില്ലല്ലോ.

ജാംബവാൻ—ഇപ്പോൾ കാണുകയില്ല. ഈ സമയം അയാൾ ജപിച്ചുംകൊണ്ടിരിയ്ക്കയായിരിയ്ക്കും.

കൈരളി—ആരാണു് ഹനുമാൻ?

ജാംബവാൻ—ഹനുമാൻ ഞങ്ങളുടെ കൂട്ടത്തിൽപ്പെട്ടവരിൽവെച്ചു ഏററവും ശ്രേഷ്ഠനായ ഒരാളാണു്. ശ്രീരാമന്റെ ഏററവും വലിയ ഭക്തനുമാണു്. രാവണനുമായുള്ള യുദ്ധത്തിൽ ജയം നേടിയതു് അയാൾ ഒരാളുടെ ശക്തികൊണ്ടാണെന്നു പറയണം.

കൈരളി—അദ്ദേഹം ഇപ്പോൾ എവിടെയാണു്?

ജാംബവാൻ "അദ്ദേഹം ഈ കദളീവനത്തിൽ ഒരിടത്തു് ഇരിക്കുകയായിരിക്കും. എപ്പോഴും രാമനാമം ജപിച്ചുകൊണ്ടിരിക്കുയാണു്. ഇതാ, എൻെറ ഗുഹയിൽ എത്തിപ്പോയി. വലിയ ഇരുട്ടായിരിക്കും. ഭയപ്പെടരുതു്" എന്നു പറഞ്ഞു ഗുഹയിലേക്കു പോകുന്നു.

"ഇതിൽ ഇരുട്ടൊന്നും ഇല്ലല്ലോ. നല്ല വെളിച്ചം. എന്നെ നിലത്തു വെയ്ക്കു. ഞാൻ എല്ലാ സ്ഥലവും നോക്കി കണ്ടുകൊള്ളട്ടെ" എന്നു പറഞ്ഞു കൈരളി നിലത്തിറങ്ങുന്നു. ആ ഗുഹയിൽക്കൂടി ഓടിനടക്കുന്നു.

കൈരളി—ഇതാ ഒരു പൂങ്കാവു്. അയ്യോ, എന്തു മാതിരി പുഷ്പങ്ങളാണു്! ഞാൻ കുറേ അറുത്തോട്ടേ?

ജാംബവാൻ—എത്ര വേണമെങ്കിലും അറുത്തുകൊൾക.

ജാംബവാൻ കുറെ പഴങ്ങൾ ഒരു തളികയിലാക്കി കൈരളിക്കു കൊടുക്കുന്നു.

ജാംബവാൻ—ഇതാ, ഇതു് നല്ല പഴങ്ങളാണു്. വേണ്ടത്ര കഴിച്ചോളൂ.

കൈരളി പുഷ്പങ്ങളുടെ ഇടയിൽക്കൂടി അങ്ങട്ടും ഇങ്ങട്ടും ഒരു ചിത്രശലഭത്തിൻെറ മാതിരി പോയ്ക്കൊണ്ടിരിക്കുന്നു. "അയ്യോ, ഒരു കൊട്ട ഉണ്ടെങ്കിൽ എനിക്കു് പുഷ്പങ്ങൾ നിറയ്ക്കാമായിരുന്നു."

ജാംബവാൻ—ഞാൻ പുഷ്പങ്ങളെ ഒരു കൊട്ടയിലാക്കിത്തരും. വാ, കുറെ പഴങ്ങൾ കഴിക്കു.

കൈരളി—ഞാൻ ഇപ്പോൾ വരാം. ഈ പുഷ്പങ്ങളുംകൂടി പറിച്ചോട്ടേ.

പിന്നെയും കൈരളി പുഷ്പങ്ങറം അറുത്തുകൊണ്ടിരിയ്ക്കുന്നു. ജാംബവാൻ വളരെ ബുദ്ധിമുട്ടി തന്റെ വിരലുകറംകൊണ്ടു കണ്ണിന്റെ പോളകറം പൊക്കിപ്പിടിച്ചു കൈരളിയെ നോക്കി ആനന്ദിയ്ക്കുന്നു. കുറേ കഴിഞ്ഞു ജാംബവാന്റെ അടുത്തു വന്നു പഴങ്ങറം കുറേ കഴിച്ചതിന്നു ശേഷം "ഇനി ചിത്രങ്ങറം" എന്നു പറഞ്ഞു അവിടെനിന്നും ഓടുന്നു. ചിത്രങ്ങളുള്ള സ്ഥലത്തു പോയി ജീവനില്ലാത്ത വിഗ്രഹത്തിന്റെ മാതിരി ഓരോ ചിത്രത്തിന്റെ മുമ്പിൽ ചെന്നു നില്ക്കുന്നു. ശബ്ദവും അനക്കവും ഇല്ലാത്തതുകൊണ്ട് ജാംബവാൻ പിന്നേയും കൈകൊണ്ടു കണ്ണു തുറന്നുനോക്കുന്നു. കൈരളി ശ്രീകൃഷ്ണന്റെ സ്വർഗ്ഗാരോഹണം കണ്ടിട്ട് കരഞ്ഞുകൊണ്ടു ജാംബവാന്റെ മടിയിൽ കവിണ്ണുവീണു കരയുന്നു.

ജാംബവാൻ—എന്താണ് കുഞ്ഞിന്ന് ഇത്ര മനസ്താപം വരുത്തിയ ചിത്രം? എവിടെ?

കൈരളി—അമ്മാമൻ എനിയ്ക്ക് പാട്ട് പാടിത്തരുന്ന ചിത്രമാണ് ആ അവസാനത്തിൽ കണ്ടത്. ആ പാട്ടു പാടുമ്പോറം എല്ലാം എനിയ്ക്ക് കരച്ചിൽ വരാറുണ്ട്. അതുകൊണ്ടു കരഞ്ഞതാണ്.

ജാംബവാൻ—അത് പറഞ്ഞപ്പഴാണ് ഓമ്മിച്ചത്. നമുക്കു വീട്ടിലേയ്ക്കു പോകാം. അമ്മാമൻ വല്ലാതെ പരിഭ്രമിയ്ക്കും.

കൈരളി—പോകാം. ജാംബവാൻ അവിടെ വരില്ലേ? ഈ ഗുഹയിൽത്തന്നെ എങ്ങിനെയാണ് താമസിയ്ക്കുന്നത്?

ജാംബവാൻ—ഇനി ഞാൻ പുറത്തേയ്ക്കൊന്നും വരില്ല. എന്റെ കാലമെല്ലാം കഴിഞ്ഞുപോയി. ഇനി കൈരളിയെപ്പോലെയുള്ള കുഞ്ഞുകറംക്കുള്ള കാലമാണ്. ഞാൻ വളരെ വയസ്സനായിപ്പോയി.

നടക്കാനുംകൂടി സാധിയ്ക്കയില്ല. കണ്ണു കാണുന്നില്ല. ഇനി എന്നെക്കൊണ്ടെന്താണ് പ്രയോജനം? ഞാൻ ഇനി ഗൃഹാമാർഗ്ഗം അടച്ചു രാമനാമം ജപിച്ചുകൊണ്ടു ഇതിന്നകത്ത് ഇരിയ്ക്കാം. ഇനി എന്നെ ആക്കും ആവശ്യമില്ല.

കൈരളി—അയ്യോ, അതു പറയണ്ട. ഞാൻ ആവശ്യമുള്ളപ്പോൾ ഒക്കെ വരും.

ജാംബവാൻ—അതെനിയ്ക്കറിയാം കുഞ്ഞേ. നീ ഭാഗ്യവതിയായിട്ട് അധികകാലം ജീവിച്ചിരിയ്ക്കട്ടേ.

പെട്ടെന്നു നാരദൻ പ്രവേശിയ്ക്കുന്നു.

കൈരളി—ഇതാ, അമ്മാമൻ വന്നിരിയ്ക്കുന്നു.
ജാംബവാൻ എഴുന്നേററ് നമസ്കരിയ്ക്കുന്നു.

നാരദൻ—കൈരളി ഇത്ര നേരമായിട്ട് വരാഞ്ഞിട്ട് ഞാൻതന്നെ പുറപ്പെട്ടതാണ്.

കൈരളി—അമ്മാമേ, ഇവിടെ നല്ല ചിത്രങ്ങളുണ്ട്. കാണണ്ടേ?

നാരദൻ—ഞാൻ ഇതെല്ലാം മുമ്പ് കണ്ടിട്ടുണ്ട്. ആട്ടെ, ഇനി നമുക്ക് പോകാം.

കൈരളി—പുഷ്പങ്ങൾ എടുക്കണ്ടേ?

നാരദൻ—അതും ഞാനെടുക്കാം. വേറേ വല്ലതും ഉണ്ടോ?

കൈരളി—(ചിരിച്ചുംകൊണ്ട്) ഇല്ല. നമുക്കു പോവാം.

രണ്ടുപേരും ജാംബവാനോടു യാത്ര പറഞ്ഞു പോകുന്നു.

## രംഗം 4

ഭാർഗ്ഗവരാമൻ വിലാപവൃക്ഷത്തിൻെറ ചുവട്ടിൽ വെച്ചു താപസന്മാരേയും മററും വിട്ടു നരകപാശത്തി

നേയും അന്വേഷിച്ചു നടന്നുപോകുന്നു. കുറേ ദൂരം നടന്നതിന്നുശേഷം നാലുഭാഗത്തും നോക്കീട്ടു് ഒരു ഗുഹയുടെ യാതൊരു അടയാളവും കാണാത്തതുകൊണ്ടു് പിന്നേയും നടക്കുന്നു. "ഇതെന്നെ തോല്പിയ്ക്കുവാൻ വേണ്ടി ദേവേന്ദ്രൻ ചെയ്തതായിരിയ്ക്കുമോ? അങ്ങിനെയാവാൻ തരമില്ല. വസിഷ്ഠമഹർഷി ഈ കാൎയ്യത്തിൽ ഉള്ളതുകൊണ്ടു് ഇതിൽ ചതിയൊന്നും ഉണ്ടായിരിയ്ക്കാൻ തരമില്ല. ഇവിടെ മുഴുവനും സമനിരപ്പായ ഒരു സ്ഥലമാണല്ലോ കാണുന്നതു്. ഒരു ഗുഹയുടെ അടയാളംപോലും കാണ്മാനില്ലല്ലോ. അതാ, കുറേ അകലെയായി ഒരു വൃക്ഷക്കൂട്ടം കാണുവാനുണ്ടു്. അതിലും പോയി ഒന്നു പരിശോധിയ്ക്കാം.

"മരങ്ങളുടെ ഇടയിൽക്കൂടി ഒരു വലിയ കെട്ടിടം കാണുന്നു. തീർച്ചയായും ഇതല്ല വഴി. വലുതായിരിയ്ക്കുന്ന ഒരു കെട്ടിടമാണല്ലോ കാണുന്നതു്. തിരിച്ചു പോയി രണ്ടാമതും അന്വേഷിച്ചാലോ? അതു വേണ്ട. ഒരു കാൎയ്യത്തിന്നുവേണ്ടി പുറപ്പെട്ടതുകൊണ്ടു് മടങ്ങുവാൻ വിചാരിയ്ക്കുന്നില്ല. അതാ, പൂന്തോട്ടങ്ങളും കാണുന്നുണ്ടു്. അനവധി പുഷ്പങ്ങൾ വികസിച്ചു നില്ക്കുന്നുണ്ടു്. പക്ഷെ ആ പുഷ്പങ്ങളെല്ലാം വാസനയില്ലാത്തവയാണു്. കാററു് ആ ഭാഗത്തുനിന്നു ഇങ്ങോട്ടാണു് അടിയ്ക്കുന്നതു്. പുഷ്പത്തിന്റെ വാസന ലേശംപോലുമില്ല. വാസനക്കു പകരം ഒരു ദുർഗന്ധവുംകൂടി വരുന്നുണ്ടല്ലോ. ഏതെങ്കിലും അവിടത്തോളം പോയി അന്വേഷിക്കാം." ഭാൎഗ്ഗവരാമൻ നടന്നു പൂന്തോട്ടത്തിൽ എത്തുന്നു. സ്ഥലം വിജനമായി കാണുന്നു. ആ പുഷ്പങ്ങളിൽനിന്നു വരുന്ന വാസന ദുസ്സഹമായിത്തോന്നുന്നു. അവിടെയുള്ള വായു ശ്വസിയ്ക്കുമ്പോൾ ശ്വാസം മുട്ടിപ്പോകുന്നമാതിരി തോന്നിയതുകൊണ്ടു ഭാൎഗ്ഗവരാമൻ തന്റെ

ശപ്പാസത്തെ ബന്ധനം ചെയ്യുന്നു. പിന്നേയും പൂന്തോട്ടത്തിൽക്കൂടി നടന്നു തൻെറ മുമ്പിൽ കണ്ട കെട്ടിടത്തിൻെറ മുമ്പിൽ പ്രവേശിയ്ക്കുന്നു.

“ഇവിടെയും ആരെയും കാണുന്നില്ലല്ലോ.”

പെട്ടെന്നു ഒരു ദീനശബ്ദം കേഠംക്കുന്നു. ശ്രദ്ധിച്ചു കുറേനേരം നിന്നശേഷം ഗൃഹത്തിൻെറ ഉള്ളിലേയ്ക്കു പ്രവേശിയ്ക്കുന്നു. കടന്നുചെല്ലുന്ന മുറിയിൽ വളരെ ലാവണ്യവതിയായ ഒരു സ്ത്രീ ഇരിയ്ക്കുന്നതായി കാണുന്നു. ഭാൎഗ്ഗവരാമനെ കണ്ട ഉടനെ ആ സ്ത്രീ: “പ്രഭോ, എന്നെ രക്ഷിയ്ക്കണേ. അയ്യോ, ഇവിടുത്തേക്കു് എന്നിൽ ദയവുണ്ടാവണേ!”

ഭാൎഗ്ഗവരാമൻ—നിങ്ങഠം ആരാണു്?

സ്ത്രീ—അയ്യോ, ഞാൻ നരകപാശത്തിൻെറ കയ്യിൽപ്പെട്ടിരിയ്ക്കയാണു്. എന്നെ ഇവിടെ പിടിച്ചു കൊണ്ടുവന്നു ഇവിടെ കെട്ടിയിട്ടിരിയ്ക്കയാണു്. എനിയ്ക്കു് ഇവിടെനിന്നു അനങ്ങുവാൻപോലും നിവൃത്തിയില്ല. ദയ വിചാരിച്ചു് എന്നെ ഇതിൽനിന്നു രക്ഷിയ്ക്കണം.

ഭാൎഗ്ഗവരാമൻ—നരകപാശം എവിടെ?

സ്ത്രീ—എവിടെയോ പുറത്തു പോയിരിയ്ക്കയാണു്. നല്ല സമയത്താണു് ഇവിടുന്നു് ഇവിടെ എത്തിയതു്. അയ്യോ, വേഗം അടുത്തു വന്നു എന്നെ അഴിച്ചുവിടണേ.

ഭാൎഗ്ഗവരാമൻ സ്ത്രീയുടെ അടുത്തു ചെല്ലുന്നു. ഉടനെത്തന്നെ ആ സ്ത്രീ ഭാൎഗ്ഗവരാമൻെറ കഴുത്തിൽ കെട്ടിപ്പിടിയ്ക്കുന്നു. സ്ത്രീയുടെ കാമനേത്രങ്ങഠം ഭാൎഗ്ഗവരാമൻെറ കണ്ണുകളിലേയ്ക്കു ദൃഷ്ടി പതിപ്പിയ്ക്കുന്നു. മുഖം ഭാൎഗ്ഗവരാമൻെറ മുഖത്തോടു അടുപ്പിക്കുന്നു. പലവിധമായ സൌരഭ്യങ്ങഠംകൊണ്ടു ഭാൎഗ്ഗവരാമൻെറ ശിരസ്സിന്നുചുററും ഹോമം ചെയ്യുന്നു. പെട്ടെന്നു പരശുരാ

മന്ന് കാര്യം മനസ്സിലാവുന്നു. തന്റെ തപോബല ത്തിൽനിന്നു പുറപ്പെട്ടതായ ഒരു മഹാഗ്നി അദ്ദേഹ ത്തിന്റെ ചുററും പ്രകാശിക്കുന്നു. സ്ത്രീ ചൂടു സഹി ക്കാൻ വയ്യാതെകണ്ട് തന്റെ രൂപം പെട്ടെന്നു മാററി നരകപാശമായിത്തീരുന്നു. ഒരു നൂറു തലയുള്ള ഭയങ്ക രസർപ്പം പരശുരാമന്റെ കഴുത്തിൽ ചുററുന്നു. അ തിന്റെ രണ്ടു ഭാഗത്തായി, രണ്ടു കൈകളുടെ സ്ഥാ നത്തായി, രണ്ടു ഭയങ്കരസ്വരൂപങ്ങളുണ്ടായിവരുന്നു. അട്ടഹാസങ്ങളോടേ പരശുരാമന്റെ ദേഹമാസകലം കെട്ടിവരിയുന്നു.

പെട്ടെന്നു "അച്ഛാ, അച്ഛാ" എന്ന കൈരളി യുടെ ശബ്ദം തന്റെ ചെവിയിൽ കേട്ടതനുസരിച്ചു ഭാർഗ്ഗവരാമൻ തന്റെ സ്ഥൂലദേഹത്തെ വെടിഞ്ഞു ഹിമവൽപാർശ്വത്തിലേയ്ക്കു പോകുന്നു. പരശുരാമൻ അനക്കമില്ലാതെ നരകപാശത്തിന്റെ കെട്ടിൽപ്പെട്ടു കിടക്കുന്നു.

സ്ത്രീ "ഇതുതന്നെയാണ് എന്നോടെതിർക്കുന്ന ശത്രുക്കൾക്ക് വരുന്ന ഗതി. പക്ഷെ ഇത്ര എളുപ്പ ത്തിൽ പിടികിട്ടുമെന്നു ഞാൻ ഊഹിച്ചില്ല. ദേഹ ത്തിൽ നിന്നു പുറപ്പെട്ട ചൂട് എന്നെ ഭസ്മീകരിയ്ക്കു മെന്നു ഞാൻ വിചാരിച്ചുവെങ്കിലും എന്റെ മായകൾ മാത്രമേ കത്തിക്കരിഞ്ഞുപോയുള്ളു. ഇയ്യാൾ വല്ലാത്ത ബ്രഹ്മചാരിതന്നെ. ഇദ്ദേഹം ആരായിരിയ്ക്കാം? പര മശിവനാകുവാൻ തരമില്ല. പരമശിവൻ എനി യ്ക്കെതിരായി വരില്ല. ദേവേന്ദ്രനല്ല. ദേവേന്ദ്രനാ ണെങ്കിൽ ഞാൻ കഴുത്തിൽ പിടിച്ച സമയം എന്റെ കയ്യിൽ പെട്ടമായിരുന്നു. മഹാവിഷ്ണുവും ആവാൻ തരമില്ല. ഇദ്ദേഹം ഇനിയും മരിച്ചിട്ടില്ല. എന്റെ വിഷവായു തട്ടി ഭസ്മമാകാത്ത ഇയ്യാൾ ആരായിരി യ്ക്കും? ഏതെങ്കിലും കയ്യും കാലും കെട്ടിക്കിടക്കട്ടെ."

എന്നു പറഞ്ഞു പരശ്ശുരാമന്റെ ദേഹം മുഴുവനും പാമ്പിന്റെ വളയങ്ങളെക്കൊണ്ടു ചുററി ദേഹത്തെ ഛിന്നഭിന്നമാക്കുവാൻ ശ്രമിയ്ക്കുന്നു.

## രംഗം 5

കൈരളിയും നാരദനും.

നാരദൻ—നീ അച്ഛനെ വിളിച്ചു, ഇല്ലേ?

കൈരളി—അതു് അമ്മാമൻ എങ്ങിനെ അറിഞ്ഞു?

നാരദൻ—നീ സംസാരിക്കുന്നതു് കേട്ടിട്ടു്.

കൈരളി—അതെന്താണു്? എനിക്കു് അച്ഛനോടു സംസാരിച്ചുകൂടേ? എനിക്കു് അച്ഛനെ കാണണം എന്നു തോന്നിയാൽ ഞാൻ എന്താണു് ചെയ്യുക? എനിക്കിന്നു അച്ഛനെ കാണാത്തതുകൊണ്ടു കരച്ചൽ വന്നു.

നാരദൻ—കഷ്ടം കുട്ടി. ഞാൻ പറയുന്നതു് കേൾക്കു്. നീ അച്ഛനെ ഇങ്ങിനെ നിന്റെ അടുക്കൽ വരുത്തിയാൽ അച്ഛന്നു വല്ല അപകടവും വന്നേക്കാം.

കൈരളി—അയ്യോ, അതെങ്ങിനെയാണു്?

നാരദൻ—അച്ഛൻ വല്ല കാട്ടാളന്മാരോടും യുദ്ധം ചെയ്യുന്ന സമയം നീ അച്ഛനെ വിളിച്ചാൽ അച്ഛന്നു പിന്നെ യുദ്ധം ചെയ്യുവാൻ സാധിക്കയില്ല. അച്ഛനെ അവർ കൊന്നുകളഞ്ഞാലോ!

കൈരളി—അയ്യോ, ഇനി ഞാൻ വിളിക്കയില്ല. ഇപ്പൂഴു് വിളിച്ചതുകൊണ്ടു അച്ഛന്നു വല്ലതും പററിയിരിക്കുമോ? അയ്യോ, ഇനി ഞാൻ വിളിക്കയേ ഇല്ല.

നാരദൻ—ഇപ്പൂഴു് ഒന്നും പററിയിരിക്കയില്ല. പക്ഷെ, നീ എന്തിനാണു് ഇങ്ങിനെ വിളിക്കുന്നതു്?

കൈരളി—അമ്മാമൻ എനിക്കു് വേണ്ടത്ര പാട്ടു പാടിത്തരാം എന്നു പറഞ്ഞിട്ടല്ലേ ഞാൻ അമ്മാമൻെറകൂടെ നിന്നതു്. അമ്മാമൻ ഇന്നു് അഞ്ചു് പാട്ടു് മാത്രമല്ലേ പാടിയുള്ളു.

നാരദൻ—എനിക്കു് എപ്പോഴും പാട്ടു പാടിയിരുന്നാൽ മതിയോ കുട്ടി? എനിക്കു് വേറെയും പ്രവൃത്തിയില്ലേ?

കൈരളി—എന്നാൽ പിന്നെ അമ്മാമൻ എന്തിന്നതു് പറഞ്ഞു?

നാരദൻ—നീ ഇത്രയധികം പാട്ടു പാടാൻ പറയുമെന്നു ഞാൻ കരുതിയിരുന്നില്ല. അഞ്ചു് പാട്ടിലധികം ആരെക്കൊണ്ടും പാടുവാൻ സാധിക്കയില്ല.

കൈരളി—പത്തു പാട്ടു വെറൊരാൾ എനിക്കു പാടിത്തന്നുവല്ലോ.

നാരദൻ—നീ പിന്നേയും കാട്ടിൽ പോയി ഇല്ലേ? ഞാൻ നിന്നോടു പോകരുതെന്നു എത്ര പ്രാവശ്യം പറഞ്ഞു. ഇനി വല്ല കാട്ടാളന്മാരും പിടിച്ചു കൊണ്ടുപോവും.

കൈരളി—ആ കാട്ടിലുള്ള ആൾ എന്നെ സഹായിക്കും.

നാരദൻ—നീ, ജാംബവാനെക്കൊണ്ടല്ലേ സംസാരിക്കുന്നതു്?

കൈരളി—അല്ലമ്മാമേ, വേറൊരാൾ. ആ കദളീവനത്തിൽ ഇരിക്കുന്നില്ലേ ഒരാൾ.

നാരദൻ—നീ, ഹനുമാരെ കണ്ടുവോ?

കൈരളി—അതു ഹനുമാരോ, എന്തോ! എനിക്കറിഞ്ഞുകൂടാ. എനിക്കു് പഴങ്ങൾ തന്നു. പാട്ടും പാടിത്തന്നു.

നാരദൻ—പാട്ടു പാടിയിട്ടുണ്ടെങ്കിൽ അതു് ഹ

നമാരാവാൻ തരമില്ല. ഹനുമാര് പാട്ടുപാടിയാൽ വളരെ വിശേഷമായിരിക്കും!

കൈരളി—അമ്മാമൻെറ പാട്ടിലും എത്രയോ ഭംഗിയായി പാടും.

നാരദൻ—ആട്ടെ, നമുക്ക അതിനെപ്പററി പിന്നെ ആലോചിയ്ക്കാം. നീ പോയി കുളിച്ചുവന്നു ഭക്ഷണം കഴിക്കൂ.

"ഓ, പോയി കുളിച്ചുവരാം." എന്നു പറഞ്ഞു കൈരളി ഓടിപ്പോകുന്നു.

നാരദൻ—ഞാൻ ഏററത് വലിയൊരു ഭാരം തന്നെ. എനിയ്ക്ക് ഒരു സ്ഥലത്തും പോകുവാൻ കഴിയുന്നില്ലല്ലോ. ആട്ടെ പരശുരാമൻ വേഗം വരാതിരിയ്ക്കയില്ല. ഈ കുട്ടിയെ ദേവലോകത്തു കൊണ്ടു പോയി ആക്കിയാലോ? പരശുരാമനോട് ചോദിയ്ക്കാതെ തരമില്ല. ആട്ടെ കൈരളി കുളിച്ചുവരുന്നതിന്നു മുമ്പ് ഒന്നു ബ്രഹ്മലോകത്തു പോയി വന്നുകളയാം. കൈലാസത്തിലേയ്ക്കുള്ള പോക്കു കൈരളി ഉറങ്ങുന്ന സമയമാക്കിക്കളയാം.

നാരദൻ മറയുന്നു.

## രംഗം 6

വിലാപവൃക്ഷം.

വസിഷ്ഠൻ—ഇതെന്താണ് ഭാർഗ്ഗവരാമൻ പോയിട്ട് രണ്ടുമൂന്നു ദിവസമായല്ലോ. ഇനി മടങ്ങിവരാത്തതെന്തായിരിയ്ക്കും? നമുക്ക് എല്ലാവർക്കുംകൂടി ഒന്നു പോയി നോക്കിയാലോ?

ദേവേന്ദ്രൻ—വിരോധമില്ല. അതിനേയും തേടി പാതാളത്തിലോ മററോ പോയിക്കാണുമോ എന്നാണ് സംശയം.

വസിഷ്ഠൻ—എന്തായാലും നാം അദ്ദേഹത്തിനെ കണ്ടെത്തുന്നതുവരെ പോകുകതന്നെ.

എല്ലാവരും പോകുന്നു.

വസിഷ്ഠൻ—ഇതാ, ഇതുതന്നെയാണ് വഴി. ഇതാ, ഭാർഗ്ഗവരാമന്റെ കാലടികൾ നിലത്തു പതിഞ്ഞതു കണ്ടില്ലേ? ഇതാ, ഈ വഴി ഗുഹയിലേയ്ക്കാണ് പോകുന്നത്. വെളിച്ചവും കുറഞ്ഞുവരുന്നുണ്ടല്ലോ.

"അതുകൊണ്ട് തരക്കേടില്ല. എന്റെ കയ്യിൽ വജ്രമുണ്ട്. അത് നമുക്ക് വേണ്ടത്ര വെളിച്ചം തരും." എന്നു പറഞ്ഞു ദേവേന്ദ്രൻ വജ്രം പുറത്തേയ്ക്കെടുക്കുന്നു.

വസിഷ്ഠൻ—ഭാർഗ്ഗവരാമൻ ഇതിൽക്കൂടി പോയത് അത്യാശ്ചര്യംതന്നെ. ഇവിടുന്ന് അദ്ദേഹത്തിനെ വല്ലാതെ ഉപദ്രവിച്ചു.

ദേവേന്ദ്രൻ—ഞാനെന്താണ് ചെയ്യേണ്ടുന്നത്? ഭാർഗ്ഗവരാമനല്ലെങ്കിൽ ശ്രീനാരായണൻതന്നെ ഈ നരകപാശത്തിനെ കൊല്ലുവാനായി പുറപ്പെടണം.

വസിഷ്ഠൻ—ഇവിടുന്ന് നരകപാശത്തിനെ കണ്ടിട്ടുണ്ടോ?

ദേവേന്ദ്രൻ—ഒരു പ്രാവശ്യം കണ്ടിട്ടുണ്ട്. ഒരു ദിവസം ദേവലോകത്തു വന്നു എന്റെ കുറെ പശുക്കളെയും പിടിച്ചു കൊണ്ടുപോയി. എന്തുതന്നെ ആയുധങ്ങൾ പ്രയോഗിച്ചിട്ടും ഫലമുണ്ടായില്ല. അതിന്റെ അടുത്തു ചെന്ന കിങ്കരന്മാരെല്ലാം വിഷവായു തട്ടി ഭസ്മമായിപ്പോയി. അതിന്നു നാലു തലകൾ ഉണ്ട്. ഒന്നാമത്തെ തല ഒരു മനുഷ്യസ്ത്രീയുടേതാണ്. അതിന്റെ വാലും ഒരു തലതന്നെ. വാൽ ഒരു നൂറുതലയുള്ള ഒരു കൃഷ്ണസർപ്പമാണ്. സ്ത്രീയുടെ ഇരുഭാഗത്തും ആയുധപാണികളായ രണ്ടു രാക്ഷസന്മാരുണ്ട്. അവർക്കു ഓരോരുത്തർക്കും യുദ്ധം ചെയ്യുവാനും സാധിയ്ക്കും.

വസിഷ്ഠൻ—ഇതിൻെറ ഉത്ഭവം എങ്ങിനെയാണ്?

ദേവേന്ദ്രൻ—നാഗപാശം നാഗാസുരനെ കൊന്നതിന്നുശേഷം പരമേശ്വരൻെറ വാഹനമായി വളരെക്കാലം ഇരുന്നു. അതിന്നുശേഷം ദേശാടനത്തിന്നു പുറപ്പെട്ടു സിംഹളദ്വീപിൽ പോയി. അവിടെ വെച്ചു ഈ നരകപാശം ഉണ്ടായി. പിന്നെ ഗരുഡനുമായി യുദ്ധം നടന്നു. തോല്മ പററിയപ്പോൾ ഈ നരകപാശത്തിനേയുംകൊണ്ടു പാതാളത്തിൽ പോയി. മകനായ നരകപാശത്തിനെ മഹിൽരാവണൻെറ വശം ഏല്പിച്ചു കൈലാസത്തിലേയ്ക്കു പോയി. മഹിൽരാവണൻ മരിച്ചതിന്നുശേഷം പാതാളം ഉപേക്ഷിച്ചു ഭൂമിയിലേയ്ക്കു വന്നു ഈ ഗുഹയിൽ താമസവുമാക്കി.

വസിഷ്ഠൻ—എന്തോ ഒരു വല്ലാത്ത ദുർഗ്ഗന്ധം വരുന്നല്ലോ. നമുക്കു ശ്വാസം കെട്ടിനിൎത്തുന്നതാണ് നല്ലത്. നരകപാശം അടുത്തുള്ള സ്ഥലത്തു എത്തിത്തുടങ്ങിയിരിയ്ക്കുന്നു എന്നാണ് തോന്നുന്നത്.

ദേവേന്ദ്രൻ—എനിയ്ക്ക് മുമ്പോട്ട് വരാൻ ധൈൎയ്യമില്ല. ഇവിടുന്ന് താപസനാണ്. ഇവിടുത്തെ തപോബലംകൊണ്ടു ഇവിടുത്തെനേക്ക് അതിൻെറ വിഷത്തിന്നു ശക്തിയില്ല. പക്ഷെ എൻെറ കാൎയ്യം അങ്ങിനെയല്ല.

വസിഷ്ഠൻ—പോകേണ്ട. നോക്കു അതാ കണ്ടില്ലേ? മഹാകഷ്ടംതന്നെ. ഭാൎഗ്ഗവരാമനെ നാം വെറുതെ കൊല്ലിച്ചു. അദ്ദേഹത്തിന്നു ഇപ്പോൾ വാൎദ്ധക്യമാണെന്നു നാം ഓൎമ്മിയ്ക്കേണ്ടതായിരുന്നു.

ദേവേന്ദ്രൻ—അതാ കണ്ടു. അതാ, ഭാൎഗ്ഗവരാമൻ മരിച്ചുകിടക്കയാണെന്നാണ് തോന്നുന്നത്. ക

ണ്ണടച്ചിരിയ്ക്കുന്നു. ദേഹമാസകലം ചുററിക്കിടക്കയാണ്. അതാ കണ്ടില്ലേ?

വസിഷ്ഠൻ—ഇല്ല, ഇല്ല. ഭാർഗ്ഗവരാമൻ മരിച്ചിട്ടില്ല. എന്തോ ഒരു മോഹാലസ്യത്തിൽപ്പെട്ടു കിടക്കയാണ്. ഇപ്പോൾ ഉണരും.

പെട്ടെന്നു പരശുരാമൻെറ കണ്ണുകൾ തുറന്നുവരുന്നു. മുഖത്ത് ആകപ്പാടെ ഒരു ദിവ്യതേജസ്സ് പരക്കുന്നു. ആ വളയങ്ങളിൽക്കൂടി രണ്ടു കൈകളും വലിച്ചെടുക്കുന്ന സമയം ഇരുഭാഗങ്ങളിൽനിന്നും രണ്ടു മഹാരാക്ഷസന്മാർ ആയുധങ്ങൾകൊണ്ടു പരശുരാമൻെറ തലക്കു വെട്ടുന്നു. പെട്ടെന്നു രണ്ടു രാക്ഷസന്മാരുടെയും തലകൾ പരശുരാമൻെറ കയ്യിൽപ്പെട്ടു. സഹിയ്ക്കവയ്യാതെ നിലവിളിച്ചുംകൊണ്ടു നരകപാശം പരശുരാമൻെറ കാല്ക്കൽ നമസ്കരിച്ചു മാപ്പിന്നപേക്ഷിയ്ക്കുന്നു.

നരകപാശം—പ്രഭോ, എന്നെ കൊല്ലരുതേ! ഞാൻ ഇവിടുത്തെ ഭൃത്യനാണ്. മാപ്പുതന്നു രക്ഷിയ്ക്കണം.

പരശുരാമൻ—നന്ദിനി എവിടെ?

നരകപാശം "നന്ദിനിയെ അടിയൻ ഇപ്പോൾ കൊണ്ടുവരാം" എന്നു പറഞ്ഞു നന്ദിനിയെ കൊണ്ടുവന്നു പരശുരാമൻെറ കൈവശം ഏല്പിയ്ക്കുന്നു. പരശുരാമൻ നന്ദിനിയെ ദേവേന്ദ്രൻെറ വശം കൊടുക്കുന്നു.

പരശുരാമൻ—ഇനിമേൽ നീ ഈ സ്ഥലത്ത് ഇരിയ്ക്കരുത്.

നരകപാശം—ഇല്ല. ഞാൻ ഇനിമേൽ ഇവിടെ ഇരിക്കയില്ല. സമുദ്രത്തിൽ പോയി വസിയ്ക്കുവാനാണ് തീച്ച്പ്പെടുത്തിയത്. പക്ഷെ ഇവിടത്തേയ്ക്ക്

എന്നെക്കൊണ്ടു വല്ലതും ആവശ്യമുള്ളപക്ഷം എന്നെ മനസ്സിൽ വിചാരിച്ചാൽ ഉടനെ അടുത്തുണ്ടാവും.

പരശുരാമൻ—ആട്ടെ. ആവശ്യമുള്ളപ്പോൾ ഞാൻ വിളിയ്ക്കാം.

നരകപാശം പോകുന്നു.

ദേവേന്ദ്രൻ—ഇവിടുന്നു ചെയ്തുതന്ന ഉപകാരത്തിന്നു ഞാൻ വളരെ നന്ദിയുള്ളവനാണ്. ഇവിടത്തേയ്ക്കു് എന്നെക്കൊണ്ട് എന്ത് കാൎയ്യമെങ്കിലും വേണമെങ്കിൽ ഞാൻ ചെയ്തുതരുവാൻ ഒരുക്കമാണ്.

എല്ലാവരും പിരിയുന്നു.

## രംഗം 7

ഭാൎഗ്ഗവരാമൻ യാത്ര പോകുന്ന സമയം ആത്മഗതം.

"ഞാൻ ആൎയ്യവൎഷത്തിന്ന് അടുത്തെത്താറായി എന്നാണ് തോന്നുന്നത്. ആ കാണുന്ന പൎവ്വതം തീൎച്ചയായും ഹേമകൂടമായിരിയ്ക്കണം. അസ്തമയസൂൎയ്യന്റെ രശ്മികൾ തട്ടി ആ പൎവ്വതം ഒരു വലിയ അഗ്നിക്കട്ടപോലെ മിന്നിക്കൊണ്ടിരിയ്ക്കുന്നു. അതിൽ സ്വൎണ്ണം വിളങ്ങിക്കിടക്കുന്നതുകൊണ്ടായിരിയ്ക്കണം ഇങ്ങിനെ ശോഭിയ്ക്കുന്നത്. അതിന്റെ ഇടത്തുഭാഗത്തായി അതാ വേറൊരു കൂട്ടം പൎവ്വതങ്ങളും കാണുന്നു. അതിന്റെ കൊടുമുടികൾ ഒഴിച്ചു ബാക്കിയെല്ലാം അന്ധകാരമയമായിട്ടാണ് കാണുന്നത്. ആ രണ്ടു പൎവ്വതങ്ങളുടേയും മദ്ധ്യത്തിലായിരിയ്ക്കും ആൎയ്യവൎഷം കിടക്കുന്നത്. സൂൎയ്യാസ്തമയത്തിന്നുമുമ്പെ അവിടെ എത്തിച്ചേരുവാൻ ശ്രമിയ്ക്കണം. ഈ കാണുന്ന ചെടികളെന്താണ്? ഓ, കരിമ്പ്, ശരിതന്നെ. ഇവിടെയുള്ളവരുടെ ഭക്ഷണം കരിമ്പുനീരാണെന്നല്ലേ പറഞ്ഞത്. മഴയില്ലാതെ എങ്ങിനെയാണ് ഈ കരി

മ്പുചെടികഠം വളരുന്നതു്? സ്വൎണ്ണം ഉരുകി ഒലിച്ചു വീഴുന്നമാതിരിയിൽ കാണുന്ന ആ വെള്ളച്ചാട്ടം ഒഴുകി ഈ സ്ഥലങ്ങളിലെല്ലാം നനയ്ക്കുന്നതായിരിക്കും."

ഈ സമയം കരിമ്പിൻെറ ഇടയിൽനിന്നു് ഒരു പുരാണമനുഷ്യൻ എഴുന്നേററു് പരശുരാമൻെറ അടുക്കലേയ്ക്കു വരുന്നു. ഏകദേശം 30 അടി ഉയരമുള്ള ആഠം വാൎദ്ധക്യത്താൽ വളഞ്ഞു് 15 അടി ഉയരമേ തോന്നിയ്ക്കുന്നുള്ളൂ.

പുരാണമനുഷ്യൻ—താപസശ്രേഷ്ഠാ, നമസ്കാരം. നേരം വൈകിയിരിയ്ക്കുന്നു. ഇവിടുന്നു ഈ ദിക്കിലേയ്ക്കു് പുതുതായി വരുന്നതാണെന്നു ഇവിടുത്തെ മുഖഭാവംകൊണ്ടു മനസ്സിലായി. വിരോധമില്ലെങ്കിൽ എൻെറകൂടെ വന്നു ഇന്നു രാത്രി എൻെറ വീട്ടിൽ വിശ്രമിയ്ക്കാം.

പരശുരാമൻ—കൂടെ വരുന്നതിന്നു യാതോരു വിരോധവുമില്ല. ഞാൻ അതു ഉദ്ദേശിച്ചുതന്നെയാണു് വേഗത്തിൽ നടന്നെത്തിയതു്.

പുരാണമനുഷ്യൻ—ഞങ്ങഠം സാധാരണയായി ഭക്ഷണം കഴിച്ചുവരാറുള്ളതു് കരിമ്പിൻെറ നീരാണു്. ഇവിടുത്തേയ്ക്കു് ആ ഭക്ഷണം പിടിയ്ക്കുമോ എന്നു നിശ്ചയമില്ല. വിശേഷിച്ചു് വേറേ വല്ലതും ആവശ്യമുള്ളപക്ഷം കല്പിച്ചാൽ അതു് ശരിപ്പെടുത്താം.

പരശുരാമൻ—എനിയ്ക്കു് ഭക്ഷണം യാതൊന്നും ആവശ്യമില്ല. ഭക്ഷണവും ഉറക്കം ഇല്ലാതെയാണു് ഞാൻ വളരെക്കാലമായി കഴിയ്ക്കാറുള്ളതു്. അതു കൊണ്ടു് എൻെറ ഭക്ഷണത്തെപ്പററി ഒട്ടുംതന്നെ പരിഭ്രമിയ്ക്കേണ്ട.

ഈ സമയംകൊണ്ടു രണ്ടുപേരും ഒരു ഗൃഹത്തിൽ ചെന്നുചേരുന്നു.

പുരാണമനുഷ്യൻ—പ്രഭോ, ഇതാ, ഇതെൻെറ ഭവനമാണ്. ഇവിടുത്തേയ്ക്കു് എന്താണ് ഞാൻ ഉപചാരം ചെയ്യേണ്ടുന്നത് എന്ന് വിവരമില്ല. ഭക്ഷണവും ഉറക്കം ഉപേക്ഷിച്ച അവിടുന്നു തീൎച്ചയായും ഒരു മഹാതാപസനായിരിക്കും. സാധാരണമനുഷ്യക്ക് അതുകൂടാതെ കഴിപ്പാൻ സാദ്ധ്യമല്ല.

പരശുരാമൻ—നാരായണകടാക്ഷമുണ്ടെങ്കിൽ സാധിയ്ക്കാത്ത വല്ല കാൎയ്യവും ഉണ്ടോ?

പുരാണമനുഷ്യൻ—ഇവിടുന്നു പറഞ്ഞത് ശരിയാണ്. ഇവിടുത്തെ പേര് എന്താണെന്നു അറിഞ്ഞാൽ കൊള്ളാമെന്നു മോഹമുണ്ട്.

പരശുരാമൻ—എൻെറ പേര് ഭാൎഗ്ഗവരാമൻ എന്നാണ്.

പുരാണമനുഷ്യൻ "ഭാൎഗ്ഗവരാമനോ!" എന്നു ആശ്ചൎയ്യത്തോടേ പറഞ്ഞുകൊണ്ട് പരശുരാമൻെറ കാല്ക്കൽ നമസ്കരിയ്ക്കുന്നു. ഭാൎയ്യയെ വിളിച്ച് ഭാൎയ്യയോടും പരശുരാമൻെറ കാല്ക്കൽ നമസ്കരിയ്ക്കുവാൻ ആജ്ഞാപിയ്ക്കുന്നു. അതുപ്രകാരം ഭാൎയ്യയും നമസ്കരിയ്ക്കുന്നു.

ഭാൎഗ്ഗവരാമൻ രണ്ടുപേരെയും അനുഗ്രഹിയ്ക്കുന്നു.

പുരാണമനുഷ്യൻ—"ഇവിടുന്ന് ഈ സമയത്ത് എഴുന്നള്ളിയത് ഞങ്ങൾക്ക് എത്രയോ സന്തോഷമായിരിയ്ക്കുന്നു. എൻെറ ഭാൎയ്യ ഈയിടയിൽ രണ്ടു കുട്ടികളെ പ്രസവിച്ചിരിയ്ക്കുന്നു. ഇനി ഞങ്ങൾക്ക് അധികകാലം ഇഹലോകവാസമില്ല. അതുകൊണ്ട് ഞങ്ങളുടെ കുട്ടികളെയും അനുഗ്രഹിച്ച് ഞങ്ങൾക്ക് ഉപദേശം ചെയ്യണം.

പരശുരാമൻ—ഞാൻ സന്തോഷത്തോടെ ചെയ്യാം. എന്നെക്കൊണ്ടു വല്ല ഉപകാരവും ചെയ്യാൻ

സാധിക്കുന്നതിൽപരം സന്തോഷം എനിക്കു് വേറെ ഒന്നുമില്ല.

ഇതിന്നിടയിൽ പരശുരാമൻ ആ സ്ഥലത്തെത്തിയിരിക്കുന്നു എന്നുള്ള വർത്തമാനം ആ ദിക്കിലൊക്കെ പരന്നു. ആളുകൾ കൂട്ടംകൂട്ടമായി വന്നുനിറഞ്ഞു. ഓരോ ആളുകൾ ഓരോ കാഴ്ചയും കൊണ്ടുവന്നു പരശുരാമന്റെ കാല്ക്കൽവെച്ചു നമസ്കരിച്ചു പോയി. കുറച്ചു് കഴിഞ്ഞ ഉടനെ പരശുരാമൻ അവരുടെ കുട്ടികളെ അനുഗ്രഹിക്കുകയും മാതാപിതാക്കന്മാൎക്കു് തത്വോപദേശം ചെയ്കയും ചെയ്യുന്നു.

പിറേറ ദിവസം പരശുരാമൻ യാത്ര തുടരുവാനായി പുറപ്പെട്ടപ്പോൾ ആ ദിക്കിലുള്ള എല്ലാവരും പരശുരാമന്റെ ചുററും വന്നുനിന്നു കുറച്ചു ദിവസങ്ങൾകൂടി അവിടെ താമസിക്കണം എന്നപേക്ഷിക്കുന്നു.

പരശുരാമൻ—ഇനി എനിക്കിവിടെ നില്ക്കുവാൻ സമയമില്ല. എന്നെക്കൊണ്ടു് വിശേഷിച്ചു് വല്ല കാൎയ്യവും ഉണ്ടെങ്കിൽ അതു് ഞാൻ ചെയ്തുതരുവാൻ ഒരുക്കമാണു്.

നിവാസികൾ—ഇവിടുത്തെ ഓൎമ്മയ്ക്കായി എന്നെന്നേയ്ക്കും നിലനില്ക്കുന്ന വല്ലതും ഞങ്ങൾക്കു് ഇവിടുന്നു കല്പിച്ചുതന്നു പോകണം എന്നൊരാഗ്രഹമുണ്ടു്.

പരശുരാമൻ—ഈ രാജ്യം മഴയില്ലാത്ത രാജ്യമാണെന്നു ഞാൻ മനസ്സിലാക്കിയിരിക്കുന്നു. അതുകൊണ്ടു് നല്ല വെള്ളം ഇവിടെ ധാരാളമായി ഉണ്ടാവാൻ തരമില്ല, അല്ലേ?

നിവാസികൾ—പ്രഭോ, അവിടുന്നു പറഞ്ഞതു് ശരിയാണു്. ഇവിടെ ഞങ്ങൾക്കു് ലഭിക്കുന്ന വെള്ളം വളരെ ചീത്തയാണു്.

പരശുരാമൻ "എന്നാൽ ഞാൻ നിങ്ങളുടെ ഉപയോഗത്തിന്നായി ഒരു നീരാഴി സമ്മാനിയ്ക്കാം." എന്നു പറഞ്ഞു തന്റെ കാൽകൊണ്ടു് ബലമായി നിലത്തു ചവിട്ടി. ഉടനെത്തന്നെ ഭൂമിയിൽനിന്നു ഒരു നീരാഴി പൊങ്ങിവന്നു മേല്പോട്ടുയൎന്നു. "ഇതിലെ വെള്ളം എന്നും ഇപ്രകാരത്തിൽത്തന്നെ പ്രവഹിച്ചുംകൊണ്ടിരിയ്ക്കും" എന്നു പറഞ്ഞു പരശുരാമൻ അവിടെനിന്നു് ഉടനെത്തന്നെ യാത്രയായി. അവിടെ ഉണ്ടായിരുന്നവർ പരശുരാമന്റെകൂടെ കുറേ ദൂരം പോയശേഷം പരശുരാമന്റെ നിഷ്കൎഷപ്രകാരം അവരുടെ രാജ്യത്തേയ്ക്കു മടങ്ങിപ്പോയി.

## രംഗം 8

### നാരദൻ ആത്മഗതം.

ഞാൻ കൈരളിയെക്കൊണ്ടു തോറ്റു. എത്രതന്നെ പറഞ്ഞാലും ഈ കുട്ടി ഇവിടെ അടങ്ങിയിരിയ്ക്കുന്നില്ലല്ലോ. ഇപ്പോൾ എവിടെയാണു് ആ കുട്ടി പോയിരിയ്ക്കുന്നതു്? ദേവേന്ദ്രനു അടിയന്തരമായി കാണണം എന്നു പറഞ്ഞതുകൊണ്ടുമാത്രമാണു് ഞാൻ പോയതു്. കൈരളി! കൈരളി! ഞാൻ എവിടെയാണു് തിരയേണ്ടതു്? എവിടെയാണു് ഈ കുട്ടി ഒളിച്ചിരിയ്ക്കുന്നതു്? ഈ പൎണ്ണശാല മുഴുവനും തിരഞ്ഞു കഴിഞ്ഞു. പുഷ്പവും തേടി പോയ്ക്കാണും. (നാരദൻ പുറത്തു പോയി തിരയുന്നു.) ഇവിടെ എങ്ങും കാണ്മാനില്ലല്ലോ. ആ മണ്ഡപത്തിൽ പോയിക്കാണുമോ? (മണ്ഡപത്തിൽ ചെല്ലുന്നു.) ഇവിടെയും ഇല്ല. ഞാൻ എവിടെയാണു് ഇനി തിരയേണ്ടതു്? ജാംബവാന്റെ ഗുഹയിൽ പോകാനായി തരമില്ല. ജാംബവാൻ ഗുഹാമാൎഗ്ഗം അടച്ചുകഴിഞ്ഞിരിയ്ക്കുന്നു. അവളെ പ്രസ

വിച്ച ഗുഹയിൽക്കൂടി പോയി ഒന്നു നോക്കിക്കളയാം. (ഗുഹയിൽ പോകുന്നു.) ഇവിടെയും ഇല്ല. വല്ലവരും പിടിച്ചു കൊണ്ടുപോയിരിയ്ക്കുമോ? ഏതെങ്കിലും ഈ കാടുകൾ മുഴുവനും തിരയുകതന്നെ. (ചെകിടോൎത്തിട്ട്) അതാരാണ് പാട്ടു പാടുന്നത്? വളരെ ഭംഗിയിൽ പാടുന്നുണ്ടല്ലോ. ഇതാരായിരിയ്ക്കും? തീൎച്ചയായും കൈരളി അവിടെത്തന്നെ ഉണ്ടാവും. അവിടെ പോവുകതന്നെ.

നാരദൻ മെല്ലെ പാട്ടു കേൾക്കുന്ന സ്ഥലത്തേയ്ക്കു പോകുന്നു. ഒരു പാറ മറഞ്ഞുനിന്നു അവിടെ നടക്കുന്നതു നോക്കി മനസ്സിലാക്കുന്നു. അപ്പോൾ നാരദൻ കണ്ടത് ഇതായിരുന്നു:

കൈരളി ഒരു പാറമേൽ ഇരിയ്ക്കുന്നു. മടിയിൽ അനവധി കദളിപ്പഴങ്ങൾ കിടക്കുന്നു. കയ്യിൽ തോലുപൊളിച്ചു തിന്നാത്ത ഒരു കദളിപ്പഴം പൊക്കിപ്പിടിച്ച സ്ഥിതിയിൽത്തന്നെ ഇരിയ്ക്കുന്നു. പാടുന്ന ആളെ നല്ലവണ്ണം കാണുന്നില്ല. നാരദൻ പാട്ടിൽ ലയിച്ചു കൈരളിയേയും പാടുന്ന ആളെയും താൻ വന്ന കാൎയ്യവും താൻ നില്ക്കുന്ന സ്ഥലവും എല്ലാം മറന്നു അനങ്ങാതെ അവിടെ നില്ക്കുന്നു. പാട്ട് അവസാനിയ്ക്കുന്നതുവരെ അവിടെത്തന്നെ നില്ക്കുന്നു. പാട്ട് അവസാനിച്ചശേഷം പാടിയ ആൾ ആരാണെന്നറിവാൻവേണ്ടി എത്തിനോക്കുന്നു. അവിടെ ഹനുമാൻ ഇരിയ്ക്കുന്നതു കണ്ടിട്ട് വേഗം മറവിൽനിന്നു പുറത്തു വന്നു ഹനുമാൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു.

ഹനുമാൻ എഴുന്നേററ് നാരദനെ അഭിവാദ്യം ചെയ്യുന്നു.

നാരദൻ—ഞാൻ കൈരളിയെ കാണാതെ വല്ലാതെ പരിഭ്രമിച്ചു അവളേയും അന്വേഷിച്ച് നടന്നു ഇവിടെ എത്തി. ഗാനം കേട്ടപ്പോൾ അതു കേട്ടും

കൊണ്ടു് ആ പാറയുടെ മറവിൽ നിന്നു. ഇവിടുത്തേക്കു് ഇത്ര ഭംഗിയിൽ പാടുവാൻ കഴിയുമെന്നു വിചാരിച്ചില്ല. പാട്ടു കേട്ടതുകൊണ്ടു് ഇങ്ങട്ടു് പുറപ്പെട്ടു. വല്ലവരും ഈ കുട്ടിയെ പിടിച്ചു കൊണ്ടുപോയിക്കാണും എന്നുതന്നെ ഞാൻ സംശയിച്ചു.

ഹനുമാൻ—ഒരു മാതിരി ആൾക്കാക്കൊന്നും ഈ കുട്ടിയെ പിടിച്ചു കൊണ്ടുപോകുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. ഇവൾക്കു് നല്ലപോലെ അസ്ത്രാഭ്യാസം വശമുണ്ടല്ലോ.

കൈരളി പുഞ്ചിരിയിട്ടുംകൊണ്ടു് രണ്ടുപേരുടേയും മുഖത്തു് നോക്കി.

കൈരളി—അമ്മാമൻ എന്നെ ഇട്ടേച്ചു ഓടിപ്പോയപ്പോൾ ഞാൻ പോയി, അത്രതന്നെ. അമ്മാമൻ കുറച്ചു കദളിപ്പഴങ്ങൾ കഴിക്കുന്നുണ്ടോ? വളരെ വിശേഷപ്പെട്ട പഴങ്ങളാണു്.

നാരദൻ—എനിക്കു് വേണ്ട. നീതന്നെ കഴിച്ചാൽ മതി. നീ എങ്ങിനെയാണു് ഹനുമാരെ കണ്ടുപിടിച്ചതു്? നീ വല്ലാത്ത കുട്ടിതന്നെ. ആദ്യം ജാംബവാനെ കണ്ടുപിടിച്ചു. ഇപ്പോൾ ഇതാ ഹനുമാരേയും.

കൈരളി—(ചിരിച്ചുംകൊണ്ടു്) ഞാൻ ഒരു ദിവസം ഒരു പാപ്പാത്തിയുടെ പിന്നാലെ പോയി കാട്ടിൽ പെട്ടു. പക്ഷെ ഞാൻ പിന്നാലെ പോയി പാപ്പാത്തിയെത്തന്നെ നോക്കിനോക്കി നടന്നു ഒരു മുൾക്കെട്ടിൽ വീണു. അതിൽക്കിടന്നു അനങ്ങുവാൻ വയ്യാതെ കുറച്ചു നിലവിളിച്ചു. അപ്പോൾ ഈ അമ്മാമൻ വന്നു എന്നെ രക്ഷപ്പെടുത്തി.

നാരദൻ—അതു് വളരെ നന്നായി. വികൃതി കാട്ടിയാൽ അങ്ങിനെയൊക്കെ വരും. മുള്ളുകൊണ്ടു മുറിഞ്ഞില്ലേ? ഞാൻ വകറിയതുംകൂടി കണ്ടില്ലല്ലോ.

കൈരളി—വകറൽ ഉണ്ടായിരുന്നു. അതെനിക്കു ഈ അമ്മാമൻ കൈകൊണ്ടു തടവി എല്ലാം മാററിത്തന്നു.

നാരദൻ—ആട്ടെ. ഇനിയെങ്കിലും നമുക്കു പോകുകയല്ലേ?

കൈരളി—ഒന്നുകൂടി കഴിഞ്ഞിട്ടു, ഒരു പാട്ടുകൂടി കേട്ടിട്ടു. ആ വീണ ഒന്നു കൊടുക്കു. അതുംവെച്ചു ഒന്നു പാടിക്കേട്ടതിന്നുശേഷം നമുക്കു പോകാം. ആ രാമമന്ത്രം കേട്ടാലും കേട്ടാലും എനിക്കു തൃപ്തി വരുന്നില്ല.

നാരദൻ ഉപദ്രവം നടിച്ചുംകൊണ്ടു വീണ നിലത്തു വെച്ചുകൊടുക്കുന്നു.

നാരദൻ—എനിക്കു നേരം വൈകിയിരിക്കുന്നു. നമുക്കു വേഗം പോകണം.

കൈരളി—(ഹനുമാനെ നോക്കി) ആ രാമമന്ത്രം ഒന്നുകൂടി.

ഹനുമാൻ വീണ കയ്യിലെടുത്തു രാമമന്ത്രം പാടുന്നു. പാട്ടു തുടങ്ങിയ ഉടനെത്തന്നെ നാരദൻെറ കണ്ണിൽനിന്നു ആ നില്ക്കുന്ന സ്ഥലമെല്ലാം മറഞ്ഞുപോകുന്നു. കൈരളിയുടെ ജീവനും എല്ലാം പോയി. ഒരു വെറും സ്തംഭംപോലെ കണ്ണുകൾ പടമിട്ടും ചുണ്ടുകൾ അല്പം വിടൎത്തികൊണ്ടും ആ മധുരഗാനത്തിൽ ലയിച്ചിരിക്കുന്നു. ഹനുമാരുടെ കണ്ണുകളിൽക്കൂടി കണ്ണുനീർ ഒഴകി നില്ത്തു വീഴുന്നു. ഒടുവിൽ പാട്ടു അവസാനിച്ചു. വീണ ഒരു പാറയുടെ മുകളിൽ വെച്ചു. നാരദനും കൈരളിയും ഉണരുന്നു.

നാരദൻ—ഞാൻ ഉറങ്ങിപ്പോയി എന്നാണു തോന്നുന്നതു. ഇപ്പോൾമാത്രമാണു ഹിമവൽപൎവ്വതംതന്നെ എനിക്കു ദൃശ്യമായതു. പാട്ടു വളരെ കേമമായി. കൈരളി ഇവിടത്തെപ്പററി സ്തുതിച്ചു

പറയാറുണ്ട്. പക്ഷെ ഇവിടുത്തേക്ക് പാട്ടിൽ ഇത്ര ജ്ഞാനം ഉണ്ടെന്നു മനസ്സിലാക്കിയിട്ടില്ലാതിരുന്നതുകൊണ്ടു, അതു വിശ്വസിച്ചില്ല. ഇപ്പോഠം വിശ്വാസമായി.

ഹനുമാര്—അത് എന്റെ യോഗ്യതകൊണ്ടാണെന്നു അവിടുന്നു വിചാരിയ്ക്കരുത്. എന്റെ ഭഗവാനെപ്പററി എന്തുതന്നെ പാടിയാലും അതു ഭംഗിയാവാതെ നിവൃത്തിയില്ല.

"ഞാൻ പിന്നെ വന്നു കണ്ടുകൊള്ളാം." എന്നു പറഞ്ഞു പാറയുടെ മുകളിൽനിന്നു് നാരദൻ വീണയെടുക്കുവാൻ ശ്രമിയ്ക്കുന്നു. പക്ഷെ സാധിയ്ക്കാതെ ആശ്ചര്യമായി നോക്കുന്നു.

നാരദൻ—ഇതെന്താ, എനിയ്ക്ക് വീണയെടുപ്പാൻ കഴിയുന്നില്ലല്ലോ!

കൈരളി—അതാതാ, ആ പാറമേൽ ഒട്ടിപ്പിടിച്ചിരിയ്ക്കയാണ്. പാറ ഉരുകി വെള്ളമായ സമയത്താണ് ആ വീണ അവിടെ വെച്ചത്. ഇനി അമ്മാമൻ ഒരു പാട്ടു പാടി സ്വന്തം വീണ എടുക്കണം. ഇനി ഈ അമ്മാമനെ ഉപദ്രവിച്ചുകൂടാ.

ഹനുമാര്—എനിയ്ക്കും ഇവിടുത്തെ പാട്ട് കേട്ടാൽ കൊള്ളാമെന്നുണ്ട്.

നാരദൻ ഗാനം ആരംഭിയ്ക്കുന്നു. ഒന്നു പാടിക്കഴിഞ്ഞു. വീണയെടുക്കുവാൻ ശ്രമിയ്ക്കുന്നു. പക്ഷെ, പാറ വീണയെ വിട്ടുകൊടുക്കുന്നില്ല. എത്രതന്നെ പാട്ടുപാടീട്ടും പാറ പൂർവ്വസ്ഥിതിയിൽത്തന്നെ ഇരിയ്ക്കുന്നത് കണ്ടിട്ട് നാരദൻ ഹനുമാന്റെ കാല്ക്കൽ നമസ്കരിയ്ക്കുന്നു.

നാരദൻ—ഞാൻ ഇവിടുത്തെപ്പററി മനസ്സിൽ നിസ്സാരമായി വിചാരിച്ചതുകൊണ്ടു എനിയ്ക്ക് മാപ്പുതരണം. ഒരാളുടെ യോഗ്യത ജനനംകൊണ്ടല്ല.

ഞാൻ ദേവർഷിയായതുകൊണ്ട് എന്നോടു സമമായി ത്രിഭുവനത്തിലും ആരുംതന്നെ ഇല്ല എന്നായിരുന്നു എന്റെ അഹംഭാവം. അത് ഇന്ന് ഇവിടുന്ന് നശിപ്പിച്ചു. എനിക്കു് ശരിയായി പാട്ടു പാടുവാൻപോലും ആരുംതന്നെ ഇല്ല എന്നും എനിക്കു് ഒരഹംഭാവമുണ്ടായിരുന്നു. അതും ഇന്നവസാനിച്ചു.

ഹനുമാൻ—ഇവിടുന്നു വെറുതെ തെററിദ്ധരിക്കുയാണ്. ഇവിടുന്നു മഹായോഗ്യനാണ്. ഇവിടുത്തേയ്ക്കു് ജ്ഞാനം ഇല്ലാത്തതുകൊണ്ടല്ല. പക്ഷെ, ശ്രീരാമസ്വാമിയെപ്പററി ഞാൻ വിചാരിക്കുമ്പോഠം തന്നെ എന്റെ മനസ്സലിയും. പിന്നെ പാട്ടു പാടുമ്പോഠം അത് ബാക്കിയുള്ള എല്ലാററിലും പരക്കും. അത്രമാത്രമേ ഉള്ളു. നമ്മുടെ ഹൃദയത്തിൽ തോന്നുന്നത് കേഠക്കുന്നവരിലും പരക്കാതെ നിവൃത്തിയില്ല.

നാരദൻ—ഇവിടുന്ന് പറയുന്നത് ശരിയായിരിക്കും. എന്നാലും മറെറാരു പാട്ടുകൂടി പാടി എന്റെ വീണ ഒന്നു എടുത്തുതരണം. വീണയില്ലാതെ ഞാൻ പോയാൽ എന്നെ എല്ലാവരും പരിഹസിക്കും.

ഹനുമാൻ പിന്നേയും ഗാനം തുടങ്ങി അവസാനിപ്പിച്ചു. പാറയിൽനിന്ന് വീണയെ എടുത്തു നാരദന്റെ കയ്യിൽ കൊടുക്കുന്നു.

നാരദൻ—ഇവിടുന്ന് ഇവിടെ അടുത്തുള്ളതുകൊണ്ട് എനിക്കു് വലിയ ഒരു സമാധാനമായി. ഈ കുട്ടി സദാ ഓടിക്കളിച്ചുംകൊണ്ടിരിക്കും. ഒരു സമയമെങ്കിലും അടങ്ങിയിരിക്കയില്ല. കാട്ടാളന്മാർ വന്നു പിടിച്ചു കൊണ്ടുപോയ്ക്കളയുമെന്നുള്ള ഭയം നല്ലവണ്ണം ഉണ്ട്.

ഹനുമാൻ—എന്നെക്കൊണ്ടു കഴിയുന്നതൊക്കെ ഞാൻ ചെയ്യാം. അതും സന്തോഷത്തോടേ ചെയ്യാം. എനിക്കു് കൈരളിയെ കണ്ടതുമുതൽ മനസ്സിന്നു

വളരെ ആഹ്ലാദമായിരിക്കുന്നു. കൈരളി ഇവിടെ വന്നാൽ സമയം പോകുന്നതു് അറിയുന്നേ ഇല്ല.

"എന്നാൽ ഞങ്ങൾക്കു് ഇനി പോകുവാൻ അനുവാദം തരണം" എന്നു പറഞ്ഞു നാരദനും കൈരളിയുംകൂടി അവിടെനിന്നു പോകുന്നു.

കുറച്ചുദൂരം നടന്നശേഷം നാരദൻ കൈരളിയോടു—അതാരാണെന്നു കൈരളിയ്ക്കു് മനസ്സിലായോ?

കൈരളി—ഓ, ഹോ. എനിയ്ക്കു് അപ്പഴേ മനസ്സിലായി. കദളീവനംസൂക്ഷിപ്പുകാരൻ.

നാരദൻ—ഇതാരു് പറഞ്ഞു?

കൈരളി—അദ്ദേഹംതന്നെ പറഞ്ഞു.

നാരദൻ—പിന്നെ ഒന്നും പറഞ്ഞില്ല, അല്ലേ? ഇനി കാണുമ്പോൾ ഒന്നു രാമായണംകഥ പറഞ്ഞു തരുവാൻ പറയു. അതിൽ ഒരു ഹനുമാരെപ്പററി പറയും. ആ ഹനുമാരാണു് ഇദ്ദേഹം.

കൈരളി—അതയോ? അതൊന്നും എന്നോടു് പറഞ്ഞില്ല. ഞാൻ ഈ കദളീവനം കാക്കാനായിട്ടു് ഉള്ളവനാണു് എന്നുമാത്രം പറഞ്ഞു. എപ്പോഴും രാമനാമം ജപിച്ചുകൊണ്ടേ ഇരിക്കും. അങ്ങിനെ രാമനാമം ജപിക്കുമ്പോൾ ചില സമയം കരയുകയും ചെയ്യും.

നാരദൻ—അദ്ദേഹം രാമന്റെ പരമഭക്തനാണു്. അദ്ദേഹം ജനിച്ച ഉടനെത്തന്നെ സൂര്യനെ പഴമാണു് എന്നു വിചാരിച്ചു് വിഴങ്ങാനായി മേൽപ്പട്ടക്കു് ചാടി. അപ്പോൾ ദേവേന്ദ്രൻ തന്റെ ആയുധംകൊണ്ടു വെട്ടിവീഴ്ത്തി.

കൈരളി—കഷ്ടം, മിടുക്കൻതന്നെ. ചെറിയ കുട്ടിയെ ആരെങ്കിലും ആയുധംകൊണ്ടു വെട്ടിവീഴ്ത്തുമോ? കളിപ്പിയ്ക്കുയല്ലേ വേണ്ടതു്. എനിയ്ക്കു് ഒരു ചെറിയ കുട്ടിയെ കിട്ടിയാൽ ഞാൻ അതിനെ ഒന്നും

ചെയ്യില്ല. അതിന്നു പഴവും പുഷ്പങ്ങളും എല്ലാം കൊടുക്കമൊത്രമേ ചെയ്യുള്ളൂ. ശ്രീരാമൻെറ കഥ ഒന്നു പറഞ്ഞുതരുമോ?

നാരദൻ—ശ്രീരാമൻെറ കഥ പറയുവാൻ യോഗ്യതയുള്ള ആാ ഹനുമാരാണ്. ഹനുമാരില്ലാതെ രാമായണം കഥ ഇല്ല.

കൈരളി—ഇനി ഞാൻ അമ്മാമനെ കാണുമ്പോാ രാമായണംകഥ പറഞ്ഞുതരുവാൻ പറയും. അച്ഛൻ ഇപ്പോാ എവിടെയായിരിക്കും? എനിക്ക് അച്ഛനെ കാണാഞ്ഞിട്ട് വല്ലാത്ത സുഖക്കേടുണ്ട്.

നാരദൻ—അച്ഛൻ ഉടനെ വരും. കൈരളി കളിച്ച് ഭക്ഷണം കഴിച്ച് ഉറങ്ങിക്കൊള്ളൂ.

കൈരളി—എനിക്ക് ഉറക്കമൊന്നും വരുന്നില്ല

നാരദൻ—ആട്ടെ, വിരോധമില്ല. കളികഴിഞ്ഞ് ഭക്ഷണം കഴിച്ചാൽ ഉറക്കം വരും.

കൈരളി—ഒരു പാട്ടു പാടിത്തരുമോ?

നാരദൻ—ഓ, പാടിത്തരാം.

(കൈരളി സമാധാനത്തോടേ പോകുന്നു.)

നാരദൻ—എനിക്ക് നന്നായി ഒരു യുദ്ധം കാണുവാൻ മോഹമായിരിക്കുന്നു. പക്ഷെ, ഇനി അതിനൊന്നും വഴിയില്ല. ഈ കലിയുഗത്തിൽ ആരാണ് യുദ്ധം ചെയ്യാൻ മിടുക്കുള്ളവർ ഉണ്ടാവാൻ പോകുന്നത്? ആട്ടെ വല്ല വഴിയും ഉണ്ടാവും. കാത്തിരിക്കാം.

## രംഗം 9

ഭാർഗ്ഗവരാമൻ ആര്യവർഷത്തിലുള്ള ജനങ്ങളോട് യാത്രപറഞ്ഞു, ഹേമകൂടപർവ്വതത്തിന്മേൽ കയറിപ്പോകുന്നു.

ഭാർഗ്ഗവരാമൻ ആത്മഗതം.

ഈ പൎവ്വതത്തിനെ ഹേമകൂടം എന്നു വെറുതെയല്ല വിളിച്ചുവരുന്നത്. ആ മിന്നുന്ന കല്ലുകൾ മുഴുവനും സ്വൎണ്ണക്കട്ടകളാണ്. (പടിഞ്ഞാറോട്ടു നോക്കി) സൂൎയ്യൻ അസ്തമിക്കാറായിരിക്കുന്നു. രാത്രി എവിടെയും വിശ്രമിക്കാതെ നടന്നുകളയാം. ആ കാരസ്കരത്തിൻെറ ചുവട്ടിൽപ്പോയി വിശ്രമിക്കാം. (കുറേ ദൂരം പിന്നേയും നടക്കുന്നു.) പൎവ്വതമാസകലം ഇരുട്ടുകൊണ്ടു മൂടിയിരിക്കുന്നു. നടക്കുവാൻതന്നെ പ്രയാസമായിരിക്കുന്നല്ലോ. ആ കാണുന്നതെന്താണ്? അഗ്നി കത്തിജ്വലിക്കുന്ന മാതിരിയാണ് കാണുന്നത്. അതിൻെറ പ്രകാശം ഈ സ്ഥലത്തുകൂടി എത്തുന്നുണ്ട്. അതെന്തായാലും എനിക്കുപകാരമായി. അതിൻെറ വെളിച്ചംകൊണ്ടു നടക്കുവാൻ പ്രയാസമില്ല. അതെന്തായിരിക്കും?

ഓ, ഹോ, മനസ്സിലായി. ആ കാരസ്കരമാണത്. ആ മരം ഇരുട്ടിൽ കാണത്തക്കവണ്ണം അത്ര പ്രഭയുള്ളതാണ്. ആ ഗോളംപോലെ അതിൻെറ കൊമ്പിൽ കിടന്നു മിന്നുന്നത്, അതിൻെറ കായായിരിക്കണം. അതു പ്രത്യേകിച്ചു കാണുന്നതുകൊണ്ട്, ആ കായ് മരത്തിനെക്കാൾ വളരെ പ്രഭയുള്ളതായിരിക്കണം.

കുറെ ദൂരം നടന്നതിന്നുശേഷം ആ മരത്തിൻെറ ചുവട്ടിൽ എത്തി. ആ മരത്തേയും അതിൻെറ കൊമ്പിന്മേൽ വളരെ പ്രഭയോടേ മിന്നുന്ന ആ കായിനേയും നോക്കിക്കൊണ്ടു ഭാൎഗ്ഗവരാമൻ നില്ക്കുന്നു.

"അതാരാണ്?" എന്നൊരാൾ പിന്നിൽനിന്നു ചോദിക്കുന്നത് കേട്ടിട്ട് തിരിഞ്ഞുനോക്കുന്നു. കുറച്ചു കഴിഞ്ഞ ഉടനെ ഒരു മഹൎഷി ഭാൎഗ്ഗവരാമൻെറ അടുക്കലേക്കു വരുന്നു.

താപസൻ—ഇവിടുന്ന് ആരാണെന്നറിഞ്ഞാൽ കൊള്ളാമായിരുന്നു. ഭാൎഗ്ഗവരാമൻ ഇതിലേ വരുന്നു

ണ്ടെന്നു കേട്ടതുകൊണ്ടാണ് ഞാൻ ഇവിടെത്തന്നെ നിന്നത്. ഇവിടുന്ന് ഭാൎഗ്ഗവരാമനാണോ? അറിയാത്തതുകൊണ്ട് ചോദിച്ചതിൽ പരിഭവിയ്ക്കരുത്.

ഭാൎഗ്ഗവരാമൻ—അതേ, ഞാൻ ഭാൎഗ്ഗവരാമൻ തന്നെയാണ്. ഈ വൃക്ഷത്തിൻെറയും അതിൻെറ കൊമ്പത്തു തൂങ്ങിക്കിടക്കുന്ന കായയുടെയും പ്രഭയും ഭംഗിയും കണ്ട് ആശ്ചൎയ്യപ്പെട്ടു നോക്കി നില്ക്കുകയായിരുന്നു. ഈ വൃക്ഷത്തിൻെറ വെളിച്ചംകൊണ്ടാണ് എനിയ്ക്ക് വളരെ ബുദ്ധിമുട്ടുകൂടാതെ ഇവിടെ എത്തുവാൻ സാധിച്ചത്.

താപസൻ—ഈ കായ വളരെ മാഹാത്മ്യമുള്ളതാണ്. ഇത് കഴിച്ചാൽ വാൎദ്ധക്യം ജരാനര മുതലായത് എല്ലാം നീങ്ങും. എന്നുമാത്രമല്ല, ഇതിൻെറ പത്തു കായ ദേവലോകത്തുവെച്ച് ഏതെങ്കിലും ഒരു മനുഷ്യൻ അടുപ്പിച്ച് കഴിയ്ക്കുകയാണെങ്കിൽ അയാൾ മനുഷ്യൻെറ സ്ഥിതി വെടിഞ്ഞ് ഒരു ദേവനാകുന്നതായിരിയ്ക്കും. 1,000 കൊല്ലങ്ങൾ കഴിയുമ്പോൾ മാത്രമേ ഈ കായ് മൂത്ത് പഴുക്കയുള്ളു. ഈ കായായിരുന്നു എൻെറ ഭക്ഷണം.

ഭാൎഗ്ഗവരാമൻ—എന്താണ് കായായിരുന്നു എന്നു പറയുന്നത്. ഇപ്പോൾ അതല്ലേ?

താപസൻ—അല്ല. കഴിഞ്ഞ എട്ടു കായ്ക്കൾ എനിയ്ക്ക് കിട്ടീട്ടില്ല. ആ പഴം പഴുത്ത് നിലത്തു വീഴേണ്ട സമയമായാൽ ഒരു പക്ഷി മേൽഭാഗത്തു നിന്നു പറന്നുവന്നു കൊത്തിക്കൊണ്ടുപോവുക പതിവാണ്.

ഭാൎഗ്ഗവരാമൻ—കഷ്ടംതന്നെ. ഏതു് പക്ഷിയാണ് ഈ ധിക്കാരം പ്രവൎത്തിയ്ക്കുന്നത്? തീൎച്ചയായും അത് വെറും പക്ഷിയാകാൻ തരമില്ല. ഇവിടുന്ന് അത് തടസ്ഥപ്പെടുത്തുവാൻ ഒന്നും ചെയ്യില്ലേ?

താപസൻ—എന്നെക്കൊണ്ടു് എന്താണു് സാധിക്കുന്നതു്? ഞാൻ ആയുധാഭ്യാസം ശീലിച്ചിട്ടില്ല. കായ് മരത്തിൽനിന്നു് വീണാൽമാത്രമേ ഞാൻ എടുക്കയുള്ളു.

ഭാർഗ്ഗവരാമൻ—അപ്പോൾ ഈ കാലം മുഴുവനും ഇവിടുന്നു പട്ടിണി കിടക്കുകയായിരുന്നുവോ?

താപസൻ—അതേ. ഈ കാലം മുഴുവനും പട്ടിണിതന്നെയായിരുന്നു. ഇതുമാത്രം കഴിച്ചു ശീലിച്ചതുകൊണ്ടു് വേറേ ഒരു ഭക്ഷണവും എനിക്കു് കഴിച്ചുകൂടാ.

ഭാർഗ്ഗവരാമൻ—ആട്ടെ. എപ്പോഴാണു് ഈ പഴം പഴുത്തു് പൂർത്തിയാകുന്ന സമയം?

താപസൻ—ഇന്നു രാത്രി. അർദ്ധരാത്രിസമയം ഇതിന്റെ പഴുപ്പു് പൂർണ്ണമാകും. ആ പഴത്തിന്റെ പ്രഭ കണ്ടില്ലേ? അതിന്റെ പഴുപ്പു് അനുസരിച്ചാണു് അതിന്റെ പ്രഭയും വർദ്ധിക്കുന്നതു്. ഇന്നു് അർദ്ധരാത്രി കൃത്യസമയം ആ പക്ഷിയും ഇവിടെ എത്തുന്നതായിരിക്കും.

ഭാർഗ്ഗവരാമൻ—ഞാൻ ഇന്നിവിടെ വന്നെത്തിയതുകൊണ്ടു് ആ പഴത്തെ ഇന്നു് ഞാൻ കാക്കാം. ഇക്കുറിയത്തെ പഴമെങ്കിലും പക്ഷിക്കു് കൊടുക്കാതെ ഇവിടുത്തേക്കു് തരാം.

താപസൻ—ഇവിടുന്നു് എനിക്കു് ചെയ്തുതരുന്നതു് വളരെ ഉപകാരമാണു്. പക്ഷെ ഈ കാര്യത്തിന്നുവേണ്ടി ബുദ്ധിമുട്ടിക്കുന്നതിൽ എനിക്കു് വലിയ വ്യസനമുണ്ടു്. പക്ഷെ ഇതാരാണു് കൊണ്ടുപോകുന്നതു് എന്നറിയണം എന്ന മോഹവും തുടങ്ങീട്ടു് വളരെ കാലമായി. സഹായത്തിന്നപേക്ഷിക്കുത്തക്ക ഒരാളെ ഇതുവരെ കണ്ടുകിട്ടിയതുമില്ല.

ഭാൎഗ്ഗവരാമനും താപസനുംകൂടി മരത്തിന്റെ ചുവട്ടിൽ ചെന്നിരിയ്ക്കുന്നു.

ഭാൎഗ്ഗവരാമൻ—ഏതു് ഭാഗത്തുനിന്നാണു് സാധാരണയായി ആ പക്ഷി വരാറുള്ളതു്?

താപസൻ—നേരേ വടക്കുനിന്നായിട്ടാണു് അതു വരാറുള്ളതു്. പക്ഷെ വരുന്നതിന്നു ഒരു നാഴിക മുമ്പേതന്നെ നമുക്കു് അതു് വരുന്നുണ്ടെന്നു അറിയാൻ സാധിയ്ക്കും. പാരിജാതപുഷ്പത്തിന്റെ ഒരു വാസന മുമ്പേക്കൂട്ടിത്തന്നെ ഈ സ്ഥലം മുഴുവനും വ്യാപിയ്ക്കും.

ഭാൎഗ്ഗവരാമൻ—അതൊരുപകാരംതന്നെ. നമുക്കു മുമ്പേക്കൂട്ടിത്തന്നെ കരുതിയിരിയ്ക്കാമല്ലോ. ഇവിടുന്നെന്താണു് ഈ സ്ഥലത്തു് വന്നു തപസ്സു് ചെയ്യുവാൻ കാരണം?

താപസൻ—ഞാൻ ബ്രഹ്മാവിന്റെ കല്പനപ്രകാരം ഇവിടെ വന്നതാണു്. കല്ക്ക്യവതാരം വരുന്നതിന്റെ അല്പം മുമ്പു് ഈ വൃക്ഷം താനേ മുറിഞ്ഞു വീഴും. അതിന്നു അല്പം മുമ്പേതന്നെ ഈ പഴത്തിന്റെ ഒരു വിത്തെടുത്തു് ബ്രഹ്മലോകത്തേയ്ക്കു് പോകുവാനാണു് ബ്രഹ്മാവിന്റെ കല്പന. അതുകൊണ്ടു് അതിന്നുവേണ്ടിമാത്രം ഇവിടെ തപസ്സു് ചെയ്തു ഇരിയ്ക്കുന്നതാണു്.

ഭാൎഗ്ഗവരാമൻ—അതാ സൌരഭ്യം വന്നുതുടങ്ങിയല്ലോ. ആ പക്ഷിയുടെ വരവായിരിയ്ക്കാം.

താപസൻ—ഞാൻ അറിയുന്നതിന്നുമുമ്പുതന്നെ ഇവിടുന്നു് അതു് മനസ്സിലാക്കി. ഇതുകൊണ്ടുതന്നെ നാം തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കാം. അതുതന്നെയാണു് സൌരഭ്യം. ഇനി ഒരു നാഴികയ്ക്കുള്ളിൽ അതു് ഇവിടെ എത്തുന്നതായിരിയ്ക്കും.

രണ്ടുപേരും വടക്കോട്ട് ആകാശത്തിലേയ്ക്കുതന്നെ നോക്കിക്കൊണ്ട് നില്ക്കുന്നു. കുറച്ച് കഴിഞ്ഞ ഉടനെ വളരെ ദൂരെനിന്നു എന്തോ ഒരു ചെറുതായ വസ്തു അടുത്തേയ്ക്ക് വരുന്നതായി കാണുന്നു. നിമിഷം ചെല്ലുന്തോറും ആ വസ്തു വലുതായിവരുന്നു.

ഭാർഗ്ഗവരാമൻ—അതാ, പക്ഷിതന്നെയാണ് വരുന്നത് അല്ലേ?

താപസൻ—അതേ. നമ്മുടെ പക്ഷിതന്നെയാണ്.

ഭാർഗ്ഗവരാമൻ—അതിന്നു ഒരു ഇന്ദ്രനീലത്തിൻെറ പ്രഭ കാണുന്നുണ്ടല്ലോ. സാധാരണ പക്ഷിയാണെങ്കിൽ എങ്ങിനെയാണ് ഈ പ്രഭ വരുന്നത്? അതാ, ഓരോ നിമിഷം ചെല്ലുന്തോറും അതിൻെറ വലുപ്പം വർദ്ധിച്ചുവരുന്നു.

താപസൻ—അതു നേരേ വൃക്ഷത്തിൻെറ നേക്കാണ് വരുന്നത്. എത്തിയ ഉടനെത്തന്നെ ഈ വൃക്ഷത്തിന്നു ഒരു പ്രദക്ഷിണം വെക്കും. അതു കഴിഞ്ഞ ഉടനെ കായ കൊത്തി അതുംകൊണ്ട് വടക്കോട്ടുതന്നെ പറന്നുപോകയും ചെയ്യും.

ഭാർഗ്ഗവരാമൻ—അതാ, പക്ഷി അടുത്തെത്തിക്കഴിഞ്ഞു. അതിൻെറ തുവലുകഠം പച്ചരത്നക്കല്ലുകഠം പോലെ മിന്നുന്നു.

ഭാർഗ്ഗവരാമൻ അതിനെത്തന്നെ സൂക്ഷിച്ചു നോക്കിക്കൊണ്ട് നില്ക്കുന്നു. പക്ഷി പറന്നുവന്നു മരത്തിന്നു പ്രദക്ഷിണംവെച്ചു കായ് കൊത്തിയെടുത്തു പറക്കുന്ന സമയം ഭാർഗ്ഗവരാമൻ ഒരു പുൽക്കൊടിയസ്ത്രത്തെ പക്ഷിയുടെ നേരേ വിടുന്നു. ഉടനെ പക്ഷിയും പഴവും ഒന്നിച്ചു നിലത്തുവീഴുന്നു. ഉടനെത്തന്നെ രണ്ടാളുകളും പക്ഷി വീണ സ്ഥലത്തേയ്ക്ക് ചെന്നു നോക്കിയപ്പോഠം പക്ഷിയ്ക്ക് പകരമായി വള

രെ ലാവണ്യവതിയായ ഒരു സ്ത്രീയെയാണ് അവർ കണ്ടു ആശ്ചര്യപ്പെടുന്നത്.

ഭാർഗ്ഗവരാമൻ—ഇതെന്താശ്ചര്യമാണ്? ഇതേതോ അപ്സരസ്ത്രീകളിൽപ്പെട്ട ആളായിരിയ്ക്കണം.

താപസൻ—(അടുത്തു ചെന്നു നോക്കിയിട്ട്) ഇല്ല. മരിച്ചിട്ടില്ല. അതു വളരെ ഭാഗ്യംതന്നെ. ഞാൻ ആദ്യം വീണുകണ്ട ഉടനെ മരിച്ചുപോയി എന്നാണ് വിചാരിച്ചത്.

ഭാർഗ്ഗവരാമൻ—ഞാൻ വധിയ്ക്കാൻവേണ്ടി അസ്ത്രം പ്രയോഗിച്ചതല്ല. അത് വെറും പക്ഷി ആയിരുന്നെങ്കിൽത്തന്നെ അത് മരിയ്ക്കാതെ നിലത്തു വീഴമായിരുന്നു. ആ മാതിരിയിലാണ് ഞാൻ അസ്ത്രം പ്രയോഗിച്ചത്. ഏതെങ്കിലും ഇതാരാണെന്നു നമുക്കു മനസ്സിലാക്കേണമല്ലോ. ഈ സ്ത്രീയെ എടുത്തു അടുത്തു വല്ല പർണ്ണശാലയിലും കൊണ്ടുകിടത്താം.

പെട്ടെന്നു സ്ത്രീ കണ്ണു തുറന്നു ഭാർഗ്ഗവരാമനേയും താപസനേയും നോക്കി.

സ്ത്രീ—ഞാൻ ഇവിടുത്തെ ഭക്ഷണമായ പഴത്തെ കൊത്തിക്കൊണ്ടുപോയതിന്ന് എനിയ്ക്ക് മാപ്പ് തരണം.

ഭാർഗ്ഗവരാമൻ—നിങ്ങറം ആരാണ്?

സ്ത്രീ—ഞാൻ രംഭയാണ്.

ഭാർഗ്ഗവരാമൻ—നിങ്ങറം എങ്ങിനെയാണ് അങ്ങട്ട് തിരിച്ചുപോകുന്നത്?

രംഭ—ആ കാര്യം വളരെ പ്രയാസമാണ്. ഇനി ദേവലോകത്തുനിന്നു അമൃത് കൊണ്ടുവന്നു സേവിച്ചാലല്ലാതെ എനിയ്ക്ക് തിരിയേ പോകുവാൻ സാധിയ്ക്കുന്നതല്ല. ദേവേന്ദ്രൻ അറിയാതെ അമൃത് കിട്ടുകയില്ല. ഞാൻ ഇവിടെ വന്നത് ദേവേന്ദ്രൻ

അറിഞ്ഞാൽ പിന്നെ മടങ്ങിച്ചെല്ലുന്നതിനെക്കാളും ഇവിടെത്തന്നെ മരിയ്ക്കുന്നതാണ് നല്ലത്.

ഭാൎഗ്ഗവരാമൻ—കഷ്ടംതന്നെ. ഞാൻ ഈ വൈഷമ്യത്തെ ഒന്നും കരുതിയില്ല. ഞാൻ വേണമെങ്കിൽ ദേവലോകത്തു പോയി അമൃത് കൊണ്ടുവന്നു തരാം.

രംഭ—അയ്യോ, പോവരുത്. ഇവിടുന്ന് അവിടെ പോയാൽ എല്ലാം പുറത്താവും. ഉൎവ്വശിയും മററും ഇതിനെപ്പററി അറിയും. അതുകൊണ്ട് അവർ വല്ലതും ഇതിനെപ്പററി ആലോചിയ്ക്കാതെയിരിയ്ക്കയില്ല. എനിയ്ക്ക് തല്ക്കാലത്തേയ്ക്ക് താമസിയ്ക്കുന്നതിന്നു ഒരു സ്ഥലം കിട്ടിയാൽ മതി.

ഭാൎഗ്ഗവരാമൻ—വളരെ നന്നായി. നിങ്ങൾ ഒരു കാൎയ്യം ചെയ്യുവിൻ! നിങ്ങൾ കൈരളിയുടെകൂടെ ഹിമവൽപാൎശ്വത്തിൽ പോയി താമസിയ്ക്കുവിൻ! അവൾക്കും വളരെ സന്തോഷമായിരിയ്ക്കും. ഇദ്ദേഹത്തിൻെറകൂടെ പോവുകയും ചെയ്യാം.

രംഭ—ഞാൻ രംഭയാണെന്നു പുറത്തു പറയരുതെന്നു ഒരപേക്ഷയുണ്ട്. എനിയ്ക്ക് ഇങ്ങിനെ ഒരപകടം പററിയിരിയ്ക്കുന്നു എന്നറിഞ്ഞാൽ കാൎയ്യങ്ങൾ വളരെ തകരാറിലാവും.

ഭാൎഗ്ഗവരാമൻ—പക്ഷെ അവിടെ നാരദമഹൎഷിയുണ്ട്. കൈരളി നാരദമഹൎഷിയുടെ രക്ഷയിലാണ്.

രംഭ—നാരദമഹൎഷിയെ എങ്ങിനെയെങ്കിലും പാട്ടിലാക്കാം. അദ്ദേഹം പുറത്തു പറകയില്ല.

ഭാൎഗ്ഗവരാമൻ—എന്നാൽ വേഗം അങ്ങട്ട് പോകുന്നതാണ് നല്ലത്. ഞാനും ക്ഷണം പോയി എൻെറ കാൎയ്യം കഴിച്ചു മടങ്ങിവരാം. അതുവരെ അവിടെപ്പോയി സുഖമായിരിപ്പിൻ!

"സുഖമായിരിപ്പാൻ സാധിക്കയില്ല. അവിടെ എന്നെ കാണാതിരുന്നാൽ മററുള്ളവർ എന്തു

ചെയ്യുമോ! ഒന്നും നിശ്ചയമില്ല. നാളെ ആട്ടദിവസവുമാണ്. ഏതെങ്കിലും വിചാരിച്ചിട്ട് ഫലമില്ല. ഞാൻ ഇദ്ദേഹത്തിന്റെ കൂടെ പോവാം.” എന്നു പറഞ്ഞു താപസനും രംഭയുംകൂടി കൈരളി വസിയ്ക്കുന്ന സ്ഥലത്തേയ്ക്കു് പോകുന്നു.

## രംഗം 10

### ദേവലോകം

ഇന്ദ്രൻ—എന്താണ് ഇനിയും താമസം? ആട്ടം തുടങ്ങാറായില്ലേ? എവിടെ ആ ഉർവ്വശി? എടാ, ഉർവ്വശിയോട് ഇങ്ങട്ട് വരാൻ പറ.

ഭടൻ ഓടിപ്പോകുന്നു. ഉടനെത്തന്നെ ഉർവ്വശി കിതച്ചുംകൊണ്ടു വരുന്നു.

ഇന്ദ്രൻ—എന്താണ് ഇനിയും ഞെളിഞ്ഞുകഴിഞ്ഞില്ലേ? എത്ര നേരമാണ് ഞാനിവിടെ വെറുതെ ഇരിക്കേണ്ടത്?

ഉർവ്വശി—സ്വാമിൻ, ഇതാ ഉടനെ എല്ലാം തയ്യാറാകും. ഇന്ന് പുതിയ ഒരാട്ടം കാണിക്കേണമെന്നു വിചാരിച്ചു, ഞങ്ങളുടെ ചിലങ്കകൾ ഒന്നു ഭേദഗതി വരുത്തുവാൻ കൊടുത്തിരിക്കയാണ്.

ദേവേന്ദ്രൻ—പുതിയ ആട്ടമാണെങ്കിൽ ചിലങ്കകൾ വന്നിട്ട് മതി. പുതിയ പുതിയ ആട്ടങ്ങൾ കണ്ടാലേ മനസ്സിന്നു ഒരു തൃപ്തി വരികയുള്ളൂ. ഉർവ്വശി, നീ ആൾ മഹാകേമിതന്നെ. നിണക്കുള്ള ബുദ്ധിയും വിവേകവും മററാക്കും ഇല്ലാത്തതെന്താണ്?

ഉർവ്വശി—അപ്പോൾ, എനിക്ക് ബുദ്ധിമാത്രമേയുള്ളൂ അല്ലേ? വേറേ ഒന്നും ഇല്ല എന്നല്ലേ അർത്ഥം സ്വാമി?

ഇന്ദ്രൻ—ചോദ്യത്തിൽ അങ്ങിനെ അത്ഥമു ണ്ടോ? കണ്ടാൽ സൌന്ദൎയ്യത്തെപ്പററി ഒന്നും പറയേ ണ്ടതില്ല. അതിലും വിശേഷിച്ച് ബുദ്ധിഗുണവും കൂടി ഉണ്ടെന്നുമാത്രം.

ഉൎവ്വശി—മറേറവൎക്ക് ബുദ്ധിയില്ല എന്നു ഞാൻ പോയി പറയട്ടെ. (പോകുവാൻ ഭാവിക്കുന്നു.)

ഇന്ദ്രൻ—ഉൎവ്വശി, നില്ക്കൂ, നില്ക്കൂ. നീ വേണ്ടാ ത്ത കുണ്ടാമണ്ടി ഒന്നും ഉണ്ടാക്കണ്ട. നില്ക്കൂ, നി ന്നോട് വൎത്തമാനം പറയട്ടെ. ഇന്നത്തെ ആട്ടം കേമമായാൽ നിണക്ക് പ്രത്യേകിച്ച് എന്റെ കയ്യിൽനിന്ന് സമ്മാനം കിട്ടും. മനസ്സിലായോ? നിന്നെ കണ്ടുകൊണ്ടിരുന്നാൽത്തന്നെ എനിക്ക് സു ഖമാണ്.

ഉൎവ്വശി—ഇവിടുന്ന് ഈ പറയുന്നതൊക്കെ വേറേ വല്ലവരെയും കാണുമ്പോൾ എല്ലാം മറക്കും, വെളുത്ത തൊലി കാണേണ്ടുന്ന താമസമേയുള്ളൂ. അ പ്പോൾ ഈയുള്ളവരെ ഒക്കെ മറക്കും.

ദേവേന്ദ്രൻ ഒരു മുത്തുമാലകൊണ്ടു ഉൎവ്വശിയെ അടിക്കുവാൻ ഭാവിക്കുന്നു. ഉൎവ്വശി ചിരിച്ചുംകൊണ്ടു ഓടി ദൂരെപ്പോയി നില്ക്കുന്നു.

ദേവേന്ദ്രൻ—ആട്ടെ എത്രനേരം പിടിക്കും, ആ ചിലങ്കകൾ എല്ലാം കിട്ടുവാൻ. അവൻ എവിടെ, ആ ചിലങ്കക്കാരൻ? എടാ, ഒരു ഭടനൊട് പോയി അവനോട് വേഗം ആ ചിലങ്കകൾ തെയ്യാറാക്കു വാൻ പറ. (ഉൎവ്വശിയോട്) ഞാൻ ആട്ടത്തിന്നു സമയ മാകുന്നതിന്നുമുമ്പ് ഇന്ദ്രാണിയെ ഒന്നു ദൎശിച്ചു വന്നു കളയാം. ആട്ടത്തിന്നു ക്ഷണിക്കുകൂടി ചെയ്തുകളയാം. എന്താ വിരോധമുണ്ടോ?

ഉൎവ്വശി—യാതൊരു വിരോധവുമില്ല. വളരെ സന്തോഷമായിരിക്കുന്നു.

ദേവേന്ദ്രൻ പോകുന്നു.

ഉർവ്വശി ആത്മഗതം: കാൎയ്യം വലിയ തകരാറി ലായല്ലോ. എന്റെ ഈശ്വരാ, എന്താണ് ചെയ്യേ ണ്ടതു്? രംഭയെ കാണാൻതന്നെ ഇല്ലല്ലോ. രംഭയി ല്ലാതെ എങ്ങിനെയാണ് ആട്ടം തുടങ്ങുന്നതു്? ചില ങ്കക്കാരനെ എത്രനേരം പണിചെയ്യിക്കാം! മേനേ, മേനേ!

മേനക പ്രവേശിക്കുന്നു.

ഉർവ്വശി—രംഭ മടങ്ങിവന്നുവോ?

മേനക—ഇനിയും വന്നിട്ടില്ല. ഞാനും തിലോ ത്തമയും അതുതന്നെ പറഞ്ഞുകൊണ്ടിരിയ്ക്കയായിരു ന്നു. വല്ലാത്ത കുടുക്കിലാണ് നാം പെട്ടിരിയ്ക്കുന്നതു്. നാം എന്താണ് ഒഴികഴിവു് പറയുന്നതു്?

ഉർവ്വശി—ചിലങ്കക്കാരനെ ഒന്നുകൂടി കുറെ പറ യാം. കുറച്ചുകൂടി സമയം കിട്ടുമോ എന്നു ശ്രമിയ്ക്കാം.

തിലോത്തമ പ്രവേശിയ്ക്കുന്നു.

തിലോത്തമ—എന്താണു്? നാം വല്ലാത്ത കുഴ ക്കിലായല്ലോ. ഞാൻ അങ്ങട്ടുതന്നെ നോക്കിക്കൊ ണ്ടു നില്ക്കുകയായിരുന്നു. വരുന്ന ഒരു ലക്ഷണവും കാണാനില്ല.

ഉർവ്വശി—ഇപ്പോൾ കാൎയ്യം മുഴുവനും വെളിച്ച ത്താകും എന്നാണ് തോന്നുന്നതു്.

തിലോത്തമ—നാം ഒരു കാൎയ്യം ചെയ്താലോ? പെരുമാളെ രംഭയുടെ വേഷം കെട്ടിച്ചാലോ? അവ ന്നു നല്ലവണ്ണം ആടാൻ സാധിയ്ക്കും.

ചിലങ്കക്കാരൻ പ്രവേശിയ്ക്കുന്നു.

ചിലങ്കക്കാരൻ—ഇതാ, ചിലങ്ക എല്ലാം വെടി പ്പായിരിയ്ക്കുന്നു. ഇതാ, അതിന്റെ പ്രവൃത്തി മുഴുവ നും കഴിഞ്ഞു.

ഉർവ്വശി—നാലു ജോടിയും ഉണ്ടോ?

ചിലങ്കക്കാരൻ—ഉണ്ട്.

ഉൎവ്വശി ചിലങ്ക വാങ്ങിനോക്കീട്ട് "ഞാൻ ഈ മാതിരിയല്ലല്ലോ നിന്നോട് ഉണ്ടാക്കുവാൻ പറഞ്ഞത്. കൊണ്ടു പോ നിന്റെ ചിലങ്ക." എന്നു പറഞ്ഞു ചിലങ്ക നിലത്തേയ്ക്ക് വലിച്ചെറിയുന്നു.

ചിലങ്കക്കാരൻ—ഇതുമാതിരി—

ഉൎവ്വശി—കൊണ്ടുപോ. ആ മാതിരി മുത്തുകളല്ല ഞാൻ പറഞ്ഞത്. പോ ഇവിടെനിന്ന്.

ചിലങ്കക്കാരൻ കൊണ്ടുപോകുന്നു.

ഒരു ഭടൻ പ്രവേശിക്കുന്നു.

ഭടൻ—സ്വാമി നാടകശാലയിൽ വന്നിരിക്കുന്നു. ആട്ടത്തിന്നു സമയമായില്ലേ എന്നു ചോദിക്കാൻ പറഞ്ഞു.

ഉൎവ്വശി—ചിലങ്ക ഇനിയും ശരിയായിട്ടില്ലെന്നു പറ.

ഭടൻ പോകുന്നു.

ഉൎവ്വശി—നാം എന്താണ് ചെയ്യേണ്ടതെന്ന് വേഗം തീൎച്ചയാക്കണം. പെരുമാൾ എവിടെ?

തിലോത്തമ—മുറിയിൽ ഉണ്ട്. ഞാനും മേനകയും പോയി ഒന്നു ചമയിച്ചുനോക്കട്ടേ. വരു. മേനക വരൂ.

ഉൎവ്വശി—ആ സമയം ഞാൻ സ്വാമിയെ സമാധാനിപ്പിക്കാം.

പോകുന്നു.

# മൂന്നാമങ്കം

## രംഗം 1

ഭാൎഗ്ഗവരാമൻ വൃക്ഷത്തിൻെറ അടുക്കൽനിന്നു നടന്നു നിഷധപൎവ്വതത്തിൻെറ അടുത്തെത്തുന്നു.

ഭാൎഗ്ഗവരാമൻ ആത്മഗതം: ഈ നിഷധപൎവ്വതത്തിൻെറ മുകളിലാണ് പുഷ്കരിണി സ്ഥിതിചെയ്യുന്നത്. പുഷ്കരിണിയിൽ കളിച്ചു ലക്ഷ്മീപൂജ ചെയ്തുകളയാം. ലക്ഷ്മി പ്രത്യക്ഷമായാൽ കൈരളിയ്ക്കു വേണ്ടി ലക്ഷ്മീകടാക്ഷവും അപേക്ഷിയ്ക്കാം. എന്തു തന്നെ മററു യോഗ്യതകഠം ഉണ്ടായാലും ലക്ഷ്മീകടാക്ഷമില്ലെങ്കിൽ മനുഷ്യജന്മത്തിൽ യാതോരു ഗുണവും ഉണ്ടാകയില്ല.

അതാ, ആ കാണുന്നതായിരിയ്ക്കണം പുഷ്കരിണീ തടാകം. വെള്ളത്തിൻെറ ധാവള്യംകൊണ്ടും തടാകത്തിൻെറ നാലു ഭാഗത്തും വളൎന്നുനില്ക്കുന്ന സുഗന്ധി പുഷ്പങ്ങളുടെ സുലഭതകൊണ്ടും ഇതുതന്നെയാണ് ലക്ഷ്മീഭഗവതി സ്നാനം ചെയ്യുന്ന തടാകം എന്നൂഹിയ്ക്കാം. ഇതിൽ ഇറങ്ങി സ്നാനം കഴിയ്ക്കുകതന്നെ.

ഭാൎഗ്ഗവരാമൻ വെള്ളത്തിൽ ഇറങ്ങുന്നു. വെള്ളം കയ്യിൽ കോരിയെടുത്തു നോക്കിയപ്പോഠം വെള്ളത്തുള്ളികഠംക്കുപകരം കയ്യിൽ നിറഞ്ഞുകണ്ടത് നവരത്നങ്ങളാണ്. "ഇതെന്താശ്ചൎയ്യമാണിത്? തടാകത്തിൽ കിടക്കുന്നത് വെള്ളവും കയ്യിൽ കോരിയാൽ എല്ലാം നവരത്നങ്ങളും. നവരത്നങ്ങഠം വെള്ളമായി ഈ തടാകം മുഴുവനും നിറഞ്ഞുകിടക്കുകയാണ്. ഏതായാലും അച്ചൎന കഴിയ്ക്കുകതന്നെ.

കണ്ണടച്ചുംകൊണ്ടു് ലക്ഷ്മിയെ ധ്യാനിച്ചു അച്ചനതുടങ്ങുന്നു. ഇങ്ങിനെ കണ്ണടച്ചുംകൊണ്ടു് നില്ക്കുന്ന സമയം വൈശ്രവണകിങ്കരന്മാർ ഓടിവരുന്നു.

ഒരുവൻ—ആരെടാ, നമ്മുടെ സ്വാമി സ്നാനം കഴിയ്ക്കുന്നതിന്നുമുമ്പെ തടാകത്തിൽ ഇറങ്ങിയതു്?

വേറൊരുവൻ—ഇവനൊരു മനുഷ്യനാണു്. ഈ മനുഷ്യരെക്കൊണ്ടു തോററു. ഇവററ ഇവിടെയും കയറിവന്നുതുടങ്ങിയോ? അധികപ്രസംഗി! പിടിച്ചു കെട്ടടാ അവനെ. അറിയാത്ത ഭാവം നടിച്ചു കണ്ണടച്ചുംകൊണ്ടു് നില്ക്കുയാണു്.

ആദ്യത്തവൻ വന്നു പരശുരാമൻെറ താടി പിടിച്ചുവലിയ്ക്കുന്നു. താടി പിടിച്ചിട്ടും ഉണരാത്തതുകൊണ്ടു് അടിയ്ക്കുന്നു. അച്ചനയ്ക്കുവേണ്ടി കയ്യിൽപ്പിടിച്ച പുഷ്പങ്ങളും നവരത്നങ്ങളും പിടിച്ചു വലിച്ചെറിയുന്നു. പിന്നെയും പുഷ്പങ്ങൾ നിറഞ്ഞുകാണുന്നു. എത്രതന്നെ പിടിച്ചു വലിച്ചെറിഞ്ഞിട്ടും പുഷ്പങ്ങൾ തീരാത്തതുകൊണ്ടു് കിങ്കരന്മാർ പരശുരാമനെ പിടിച്ചുവലിച്ചു തടാകത്തിൽനിന്നു പുറത്തേയ്ക്കു് ഇടുന്നു.

വൈശ്രവണൻ പ്രവേശിയ്ക്കുന്നു.

വൈശ്രവണൻ—ഈ ധിക്കാരി ആരാണു്? നാം സ്നാനം ചെയ്യുന്നതിന്നുമുമ്പേ തടാകത്തിൽ ഇറങ്ങുവാൻ ധൈയ്യപ്പെട്ടവൻ. ആരാണു് ഇവന്നു് സമ്മതം കൊടുത്തതു്? അവനെ പിടിച്ചുകെട്ടി പർവ്വതശിഖരത്തിൽ കൊണ്ടുപോയി വലിച്ചെറിയട്ടെ.

പരശുരാമനെ വൈശ്രവണകിങ്കരന്മാർ വരിഞ്ഞു കെട്ടുന്നു. പെട്ടെന്നു അവക്കൊക്കും അനങ്ങുവാൻ വയ്യാതായിപ്പോകുന്നു.

ലക്ഷ്മീഭഗവതി പ്രത്യക്ഷപ്പെടുന്നു. ഉടനെതന്നെ പരശുരാമനും ഉണരുന്നു. ഉണന്നു തൊഴുതതോടുകൂടി തൻെറ ദേഹത്തിൽ കെട്ടിയ കയറുകൾ എട്ട

കാലിയുടെ ഝല്ലകരംപോലെ പൊടിഞ്ഞു നാലുഭാഗത്തേയ്ക്കും പാറിപ്പോകുന്നു.

ലക്ഷ്മി—(ഭാഗ്ഗവരാമനോട്) അങ്ങെ കണ്ടതു് വളരെ സന്തോഷമായി. അങ്ങേയ്ക്കു് വേണ്ടതെല്ലാം അങ്ങേയ്ക്കുണ്ടാകും. അവിടുന്നു് ഇപ്പോരം എന്തു് മനസ്സിൽ വിചാരിക്കുന്നുവോ, അതെല്ലാം അല്പദിവസത്തിന്നുള്ളിൽ സാദ്ധ്യമാവും. കൈരളിയ്ക്കു് എന്റെ കടാക്ഷം എപ്പോഴും ഉണ്ടായിരിയ്ക്കും. അങ്ങേയ്ക്കു് പ്രത്യേകിച്ചു വല്ലതും ആവശ്യമുണ്ടോ എന്നറിവാനാണു് ഞാൻ പ്രത്യക്ഷമായതു്.

ഭാഗ്ഗവരാമൻ—എനിയ്ക്കു് ലക്ഷ്മീകടാക്ഷം എപ്പോഴും എന്നും ഉണ്ടായിരിയ്ക്കണം.

ലക്ഷ്മി—അതെപ്പോഴും എന്നും ഉണ്ടായിരിയ്ക്കും. (അതിന്നുശേഷം വൈശ്രവണനെ നോക്കി) ഹേ, വൈശ്രവണാ, താൻ ഈ ചെയ്ത ധിക്കാരത്തിന്നു് തന്നെ കഠിനമായി ശിക്ഷിയ്ക്കയാണു് വേണ്ടതു്. പക്ഷെ അതു ഞാൻ ചെയ്യുന്നില്ല. താൻ എന്റെ ഭക്തനായിപ്പോയില്ലേ. ഏതായാലും താൻ ഈ ചെയ്ത ധിക്കാരത്തിന്നു തക്കതായ ഒരു ശിക്ഷ അനുഭവിയ്ക്കാതെ തരമില്ല. തന്റെ ദേഹം ഇനിമേലിൽ എന്നും വ്രണപ്പെട്ടുകൊണ്ടിരിയ്ക്കട്ടെ.

വൈശ്രവണൻ—ദേവി, അടിയൻ അറിയാതെ ചെയ്തുപോയതാണു്. അതിന്നു അടിയനെ ശിക്ഷിയ്ക്കരുതു്.

ലക്ഷ്മി—എന്നെ സേവിയ്ക്കുന്നവരെ ഉപദ്രവിക്കുവാൻ പാടില്ലെന്നു തനിയ്ക്കു ഇനിയും മനസ്സിലായിട്ടില്ലേ? എന്റെ കടാക്ഷം കുറേ കുറച്ചുകളഞ്ഞു് വ്രണം എടുത്തുകളയാം.

വൈശ്രവണൻ—അയ്യോ, ദേവി, അടിയന്നു വ്രണം മതി. കടാക്ഷം ഒട്ടുംതന്നെ കുറയ്ക്കരുതു്. ആ

വ്രണംകൊണ്ടു് ഒട്ടും ദുഃഖം ഉണ്ടാവരുത്.

ലക്ഷ്മി—അത് തന്റെ ധമ്മംപോലെയിരിയ്ക്കും. താൻ വളരെ ധമ്മം ചെയ്താൽ വ്രണശാന്തി കിട്ടും.

വൈശ്രവണൻ—ദേവിയുടെ ദയപോലെ.

ലക്ഷ്മി—(ഭാഗ്ഗവരാമനെ നോക്കി) എനിയ്ക്കു് അങ്ങയുടെ അച്ഛനെ കണ്ടു് വളരെ തൃപ്തി വന്നിരിയ്ക്കുന്നു. കൈരളിയും അവിടുന്നും ഉള്ള കാലത്തോളവും ഞാൻ എന്നും കൈരളിയുടേയും അവിടത്തേയും കൂടെ ഉണ്ടായിരിയ്ക്കും. എന്റെ സ്നേഹത്തിന്റെ ഫലമായി മൂന്നു ദിവസത്തിന്നുള്ളിൽ അവിടുന്നു വിചാരിച്ച കാര്യം സാധ്യമാകും. അതുപ്രകാരംതന്നെ എല്ലാ കാര്യവും.

ഭാഗ്ഗവരാമൻ ലക്ഷ്മിയെ നമസ്കരിയ്ക്കുന്നു.

ലക്ഷ്മി അപ്രത്യക്ഷമാകുന്നു.

വൈശ്രവണൻ ഭാഗ്ഗവരാമന്റെ കാല്ക്കൽ നമസ്കരിയ്ക്കുന്നു.

വൈശ്രവണൻ—അവിടുന്ന് എനിയ്ക്കു് മാപ്പു് തരണം. അറിയാതെ ചെയ്തുപോയതാണ്. ഞാൻ കൊല്ലത്തിൽ ഈ ദിവസം ഈ തടാകത്തിൽ സ്നാനം കഴിച്ചതിന്നുശേഷംമാത്രമേ വല്ലതും കഴിയ്ക്കാറുള്ളു. എന്നെക്കാൾ മുമ്പിൽ ഒരാൾ വന്നു കുളിയ്ക്കുന്നതു കണ്ടിട്ടുള്ള വ്യസനംകൊണ്ടു് അങ്ങിനെ ചെയ്തുപോയതാണ്. എനിയ്ക്കു് അവിടത്തെ മനസ്സിലായതുമില്ല.

ഭാഗ്ഗവരാമൻ—എനിയ്ക്കു് വൈശ്രവണനോടു് ഒട്ടുംതന്നെ ദേഷ്യമില്ല. എനിയ്ക്കു് സന്തോഷമായിരിയ്ക്കുന്നു.

വൈശ്രവണൻ—ഇന്ന് ഇവിടുന്ന് എന്റെ കൂടെ കഴിയ്ക്കണം. ഇവിടത്തേയ്ക്കു് പോകുവാനായി

എൻെറ വിമാനംതന്നെ ഏൎപ്പെടുത്തിത്തരാം. ആവശ്യം കഴിഞ്ഞു മടക്കിയയച്ചാൽ മതി,

ഭാൎഗ്ഗവരാമൻ—ഇപ്പോഠം എനിക്കുതാവശ്യമില്ല. ആവശ്യമുള്ളപ്പോഠം ഞാൻ വൈശ്രവണനോട് ആവശ്യപ്പെട്ടുകൊള്ളാം.

വൈശ്രവണൻ—ഇവിടുന്നു ഒന്നു അമരാവതിയിൽ വന്നിട്ട് പോകണം എന്നെനിക്കൊരാഗ്രഹമുണ്ട്.

ഭാൎഗ്ഗവരാമൻ—അതും പിന്നെ ഒരിക്കൽ മാത്രമേ നിവൃത്തിയുള്ളു. ഇപ്പോഠം ഞാൻ പ്രത്യേകം ഒരു കാൎയ്യത്തിന്നുവേണ്ടി പുറപ്പെട്ടതുകൊണ്ട് ആ കാൎയ്യം സാധിക്കുന്നതിന്നുമുമ്പേ വേറെൊരിടത്തു ഞാൻ പോകയില്ല, നമുക്കു പിന്നെ കാണാം.

വൈശ്രവണൻ—ഇവിടുത്തെ ഇഷ്ടംപോലെ. ഇവിടുത്തേക്ക് എന്നെക്കൊണ്ട് എന്ത് വേണമോ അതറിയിച്ചാൽ ഞാൻ എപ്പോഴം ചെയ്യുവാൻ സന്നദ്ധനായിരിക്കും.

ഭാൎഗ്ഗവരാമൻ "വളരെ സന്തോഷം" എന്നു പറഞ്ഞു, രണ്ടുപേരും അവിടെനിന്നു പോകുന്നു.

## രംഗം 2

ഹിമവൽപാൎശ്വത്തിലുള്ള പൎണ്ണശാല.

കൈരളിയുടെ പൎണ്ണശാല പെട്ടെന്നു മാറിയിരിക്കുന്നു. ഇലകഠംകൊണ്ടും വൃക്ഷക്കൊമ്പുകഠംകൊണ്ടും ഉണ്ടാക്കപ്പെട്ടിരുന്ന വെറും ഒരു കുടിൽ നേരം പുലൎന്നു നോക്കിയപ്പോഠം വളരെ ഭംഗിയുള്ള ഒരു കെട്ടിടമായിത്തീൎന്നിരിക്കുന്നു. അതിൻെറ നാലു ഭാഗത്തും പലവിധം സുഗന്ധിപുഷ്പങ്ങഠം നിറഞ്ഞ ഒരു പൂങ്കാവനമായിത്തീൎന്നിരിക്കുന്നു. വിവിധവൎണ്ണങ്ങ

ളായ പക്ഷികൾ പാടിക്കൊണ്ട് ആ തോട്ടങ്ങളിൽ പറന്നുകളിയ്ക്കുന്നു.

കൈരളിയും നരദനുംകൂടി പുറത്തു വന്നു നോക്കിയപ്പോൾ അവിടെ സംഭവിച്ച മാററം കണ്ടു ആശ്ചര്യഭരിതരാവുന്നു.

കൈരളി "അമ്മാമേ, ഇതെന്താണിത്? അതാ, പൂന്തോട്ടം. ഞാൻ ഓടിപ്പോയി പുഷ്പങ്ങൾ പറിയ്ക്കട്ടെ" എന്നു പറഞ്ഞു പൂന്തോട്ടത്തിലേയ്ക്ക് ഓടിപ്പോകുന്നു.

നാരദൻ ആത്മഗതം: ഇതെന്ത് മഹാശ്ചര്യമാണിത്. ഇത് സ്വർഗ്ഗലോകത്തിന്റെ ഒരു ഭാഗമാണെന്നാണ് ഞാൻ ആലോചിച്ചുപോയത്. ഇത് വല്ലവരുടേയും കൺകെട്ടുവിദ്യയായിരിയ്ക്കുമോ? കൈരളിയെ പിടിയ്ക്കുവാൻവേണ്ടി വല്ലവരും ഈ വിദ്യ എടുത്തതായിരിയ്ക്കും.

ആ ഭയം മനസ്സിൽ ഉദിച്ചതുകൊണ്ടു "കൈരളി, കൈരളി!" എന്നു വിളിച്ചു നാരദനും കൈരളിയുടെ പിന്നാലെ പോകുന്നു.

കൈരളി പുഷ്പങ്ങൾ പറിച്ചെടുക്കുന്ന തിരക്കിൽ നാരദന്റെ വിളി കേൾക്കുന്നേയില്ല. പല നിറത്തിലുള്ള പുഷ്പങ്ങൾ പറിച്ച് നിലത്ത് ഒരു സ്ഥലത്തു കൂട്ടിയിരിയ്ക്കുന്നു. കയ്യിൽ പുഷ്പങ്ങൾ നിറച്ചു വടിച്ചുംകൊണ്ടു കൈരളി ചിരിച്ചുംകൊണ്ട് ഓടി നാരദന്റെ അടുക്കലേയ്ക്ക് വരുന്നു.

കൈരളി—എന്താണമ്മാമേ, നോക്കു അമ്മാമേ, പുഷ്പങ്ങൾ നോക്കു.

നാരദൻ—നമുക്ക് ഇപ്പോൾ പുഷ്പം പറിച്ചത് മതി. നമുക്ക് വീട്ടിൽ പോയിരിയ്ക്കാം. ഈ മാററം എങ്ങിനെയാണ് വന്നതെന്ന് എനിയ്ക്ക് മനസ്സിലാവുന്നില്ല. അതുകൊണ്ട് നമുക്ക് കുറച്ചുനേരം അവി

ടെ പോയിരിയ്ക്കാം. വരു.

കൈരളി—എന്നാൽ അമ്മാമേ, ഈ പുഷ്പങ്ങൾ എടുക്ക. എനിക്ക് എല്ലാം എടുക്കാൻ സാധിക്കില്ല. ഞാൻ പോയി ഒരു കൊട്ടകൊണ്ടു വരാം.

നാരദൻ "ഞാൻ ഒരു കൊട്ട ഉണ്ടാക്കിത്തരാം" എന്നു പറഞ്ഞു കുറേ ഇലകൾ പറിച്ചു ഒരു വലിയ കൊട്ടയുണ്ടാക്കുന്നു. അതിൽ പൂക്കൾ നിറച്ചിട്ട് കൈരളിയെ ബലാല്ക്കാരേണ പിടിച്ചുകൊണ്ടുപോകുന്നു. നാരദൻ പിന്നേയും പിന്നേയും ചുററും നോക്കുന്നു. താൻ കാണുന്നതെല്ലാം പെട്ടെന്നു മറഞ്ഞു പോകും എന്നുള്ള വിശ്വാസത്തിന്മേൽ പിന്നേയും നോക്കുന്നു. ഒടുവിൽ ഭവനത്തിൽ എത്തി. കൈരളിയുടെ കൈ വിടാതെ രണ്ടുപേരുംകൂടി ഭവനത്തിൻെറ തളത്തിൽ ചെന്നിരിയ്ക്കുന്നു.

കൈരളി—അമ്മാമേ, ദേവലോകത്തിന് ഇത്ര ഭംഗിയുണ്ടോ?

നാരദൻ എന്തെങ്കിലും ഒരു മറുപടി പറയണം എന്നുള്ള മാതിരിയിൽ "ഉണ്ടാവും."

കൈരളി—ഇത്രയധികം പുഷ്പങ്ങൾ ഉണ്ടാകുമോ?

നാരദൻ—ഉണ്ടാകും.

കൈരളി—അയ്യോ, എനിയ്ക്കൊന്നു പോണല്ലോ. ഇതുമാതിരി മൈലുകൾ ഇങ്ങിനെ നടന്നുകൊണ്ടിരിയ്ക്കുമോ?

നാരദൻ—ഓ, ഒക്കെ ഉണ്ടാകും.

കൈരളി—എന്നാൽ ഞാൻ അമ്മാമൻെറകൂടെ ഇനി പോകുമ്പോൾ വരും. ഞാനും വരും.

നാരദൻ—അയ്യോ, അതു വയ്യ. നിനക്കവിടെ പോയിക്കൂടാ. നിന്നെ ഞാൻ ദേവലോകത്തു കൂട്ടിക്കൊണ്ടുപോയാൽ നിന്നെ ദേവസ്ത്രീകൾ പി

ന്നെ വിടുകതന്നെയില്ല. ഒരുസമയം അവർ നിന്നെ കൊന്നുകളയും.

കൈരളി—എന്താണ് ദേവസ്ത്രീകഠം രാക്ഷസികളാണോ?

നാരദൻ—രാക്ഷസികളായിട്ടല്ല. ദേവേന്ദ്രൻ എന്നു പറഞ്ഞ അവിടുത്തെ രാജാവ് നിന്നെ കണ്ടാൽ നിന്നെ ഭാൎയ്യയാക്കണം എന്നു പറയും.

കൈരളി—അയ്യ! അവന്റെ ഭാൎയ്യ! അടുത്തു വന്നാൽ ഞാൻ അവന്റെ കണ്ണ് കുത്തിയെടുത്തുകളയും.

നാരദൻ—വളരെ പ്രയാസപ്പെട്ട ഒരു പ്രവൃത്തിയായിരിയ്ക്കും അത്.

കൈരളി—എന്താ, അയാളുടെ കണ്ണുകഠം സഞ്ചപ്പൂട്ടിട്ട് പൂട്ടിയിരിയ്ക്കുമോ?

നാരദൻ—അതല്ല, അദ്ദേഹത്തിന്റെ കണ്ണുകഠം മുഴുവനും കുത്തിയെടുക്കേണമെങ്കിൽ ഒരു മനുഷ്യായുസ്സ് മുഴുവൻ വേണ്ടിവരും. ആയിരത്തിലധികം കണ്ണുകളുണ്ട്. ദേഹം മുഴുവനും കണ്ണുകളാണ്.

കൈരളി—(ഉറക്കെ ചിരിച്ചുംകൊണ്ട്) ദേഹമാസകലം കണ്ണുകളാണോ? നല്ല ചന്തമുള്ള ആളായിരിയ്ക്കും. പക്ഷെ തിരിഞ്ഞുനോക്കേണ്ടുന്ന പണി ഉണ്ടാകയില്ല. പിന്നാപ്പുറത്ത് എന്തെങ്കിലും കാണേണമെങ്കിൽ പിന്നാപ്പുറത്തെ കണ്ണു തുറക്കുക. വല്ല ഗ്രഹക്കകത്തും വല്ലതും കാണേണമെങ്കിൽ കയ്യിന്റെ വിരൽ അകത്തേയ്ക്ക് കടത്തിയാൽ മതി.

നാരദൻ—അതെ. കാണുവാൻ നല്ല സുഖമുണ്ടാകും.

കൈരളി—(കുറച്ചാലോചിച്ചിട്ട്) ദേവേന്ദ്രൻ ഉറങ്ങിയോ എന്ന് എങ്ങിനെയാണറിയുക, അമ്മാമേ? വളരെ പ്രയാസമായിരിയ്ക്കയില്ലേ? എല്ലാ കണ്ണും

അടച്ചുവോ എന്നു നോക്കേണമെങ്കിൽ എത്ര ആളുകൾ വേണ്ടിവരും!

നാരദൻ—അതേ, ബഹുപ്രയാസമാണ്. അതു കൊണ്ട് ആരും നോക്കാറുതന്നേയില്ല.

കൈരളി—എനിയ്ക്കൊന്ന് ദേവേന്ദ്രനെ കാണേണ്ടിയിരുന്നു. (പുറത്തേയ്ക്ക് നോക്കി) അമ്മാമേ, അതാരാണ് വരുന്നത്? ഒരു സന്യാസിയും ഒരു സ്ത്രീയുംകൂടി അതാ വരുന്നു. അവർ എന്തോ സംശയിച്ചുകൊണ്ട് നില്ക്കുന്നു.

കൈരളിയും നാരദനും പുറത്തേയ്ക്ക് വരുന്നു.

നാരദൻ—ഇതെന്താണിത്? രംഭയാണല്ലോ വരുന്നത്. അതാ മഹർഷിയുടെ കയ്യിൽ ഒരു കാരസ്കരത്തിൻെറ പഴവുമുണ്ട്.

മഹർഷി നാരദനെ കണ്ട് നമസ്കരിയ്ക്കുന്നു.

മഹർഷി—ഈ സ്ഥലത്ത് വന്നപ്പോൾ സ്ഥലം മാറിപ്പോയോ എന്നു സംശയിച്ചു. ഭാഗ്ഗവരാമൻ ഇങ്ങിനെ വലിയ കൊട്ടാരത്തിലാണ് താമസിച്ചത് എന്ന് എനിയ്ക്ക് മനസ്സിലായിരുന്നില്ല. വെറും ഒരു പർണ്ണശാലയാണ് ഞാൻ നോക്കിവന്നത്.

നാരദൻ—ഇന്നലെവരെ ഇത് വെറും ഒരു പർണ്ണശാലമാത്രമായിരുന്നു. ഇന്നു രാവിലെയാണ് ഇതെല്ലാം മാറിക്കണ്ടത്.

മഹർഷി—ഈശ്വരൻെറ മായകൾതന്നെ. ഈ കുട്ടിയെ ലക്ഷ്മി കടാക്ഷിച്ചു. അതുമാത്രമേ വിചാരിയ്ക്കാനുള്ളു.

നാരദൻ—ഈ കുട്ടിയെ പിടിച്ചുകൊണ്ടു പോകുവാൻ വേറെ വല്ലവരും എടുത്ത മായയോ എന്നുമാത്രമേ എനിയ്ക്ക് ശങ്കയുണ്ടായിരുന്നുള്ളു.

മഹർഷി—ഇത് മായയല്ല, തീർച്ചയാണ്. എന്താണെന്നുവെച്ചാൽ ഞങ്ങൾ വളരെ ദൂരത്തുനിന്നു

തന്നെ ഈ കെട്ടിടം കണ്ടിട്ട് ആശ്ചര്യപ്പെട്ടു. ഹിമവാന്റെ മുകളിൽ ആരാണ് ഇത്ര ഭംഗിയുള്ള ഒരു കെട്ടിടം പണി ചെയ്തിരിയ്ക്കുന്നത് എന്നു വിചാരിച്ചു വരികയായിരുന്നു. മായയാണെങ്കിൽ, അതിൽപ്പെടാത്ത ആളുകൾക്ക് അതിന്റെ സൂക്ഷ്മസ്ഥിതിമാത്രമേ കാണുകയുള്ളു. ഏതെങ്കിലും ഈ പഴവും ഈ സ്ത്രീയും ഇവിടെ ഏല്പിയ്ക്കുവാൻ എന്നെ പരശുരാമൻ ഏല്പിച്ചതാണ്.

നാരദൻ—ഇതെങ്ങിനെ ഭാൎഗ്ഗവരാമന്റെ കയ്യിൽ കിട്ടി?

മഹൎഷി—വിവരമെല്ലാം ഈ സ്ത്രീ പറയും. ഞാൻ ആ സ്ഥലത്തേയ്ക്കുതന്നെ പോകുകയാണ്. അതിന്നു ദയയുണ്ടായി സമ്മതം തരണം.

ഇതിന്നിടയിൽ കൈരളി സ്ത്രീയുടെ അടുത്തു ചെന്നുനിന്നു സംസാരം തുടങ്ങിക്കഴിഞ്ഞിരിയ്ക്കുന്നു. സ്ത്രീയെ പൂന്തോട്ടത്തിന്നടുത്ത് മററുള്ള അത്ഭുതങ്ങളും കാണിച്ചുകൊണ്ടിരിയ്ക്കുയായിരുന്നു. പക്ഷെ ആ സ്ത്രീ കൈരളിയെ സന്തോഷിപ്പിയ്ക്കുവാൻവേണ്ടിമാത്രം എന്ന മാതിരിയിൽ അതെല്ലാം നോക്കിനിന്നിരുന്നു.

കുറച്ചു കഴിഞ്ഞ ഉടനെ കൈരളി "വരൂ. നമുക്കു അകത്തു പോയിരിയ്ക്കാം." എന്നു പറഞ്ഞു സ്ത്രീയുടെ കൈ പിടിച്ചുവലിച്ചു കൊണ്ടുപോകുന്നു.

മഹൎഷി പോയശേഷം നാരദൻ രംഭയോട് "എന്ത് പററി? ഇതെങ്ങിനെ ഭാൎഗ്ഗവരാമന്റെ കയ്യിൽപ്പെട്ടു?"

രംഭ—അതൊന്നും പറയാത്തതാണ് നല്ലത്. അബദ്ധം പിണഞ്ഞു; എന്നാൽ പോരേ!

നാരദൻ—എനിയ്ക്ക് ഊഹിയ്ക്കാൻകൂടി സാധിയ്ക്കുന്നില്ലല്ലോ.

രംഭ—പറയാം: ഞാനും ഉൎവ്വശിയും മേനക

യും തിലോത്തമയുംകൂടി ഒരു പ്രത്യേകകാൎയ്യത്തിന്നു വേണ്ടി ഹിമവൽപാൎശ്വത്തിലുള്ള കാരസ്കരമരത്തിന്റെ പഴം പഴുക്കുന്ന സമയം നോക്കി കൊണ്ടുപോകുവാൻ തീൎച്ചപ്പെടുത്തിയിരുന്നു. ആ കാൎയ്യം അധികം എന്റെ സ്വാന്താവശ്യമാണു്. ആ കാൎയ്യം ദേവേന്ദ്രൻ അറിയാൻ പാടില്ലാത്തതുകൊണ്ടും മററുള്ളവരെ വിശ്വസിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ടും ഞാൻ ഒരു പക്ഷിയായി പോയി ആ പഴം കൊത്തിക്കൊണ്ടു പോകുക പതിവായിരുന്നു. എട്ടു പഴങ്ങൾ അങ്ങിനെ കൊത്തിക്കൊണ്ടുപോയി.

നാരദൻ—പാവം, ആ മഹൎഷിയെ പട്ടിണിയിട്ടു അല്ലേ?

രംഭ—അതൊന്നും ആലോചിച്ചില്ല. ഏതെങ്കിലും ഈ പ്രാവശ്യവും വന്നു. എന്റെ കഷ്ടകാലത്തിന്നു ഭാഗ്യവരാമൻ അവിടെ എത്തീട്ടുണ്ടായിരുന്നു. ഒരസ്ത്രം എയ്തു് എന്നെ വീഴ്ത്തിക്കളഞ്ഞു. ഭൂമി തൊട്ടുപോയതുകൊണ്ടു് അങ്ങട്ടു് മടങ്ങിപ്പോകുവാൻ സാധിച്ചതുമില്ല.

നാരദൻ—കഷ്ടമായിപ്പോയി. അവിടെ അറിഞ്ഞിട്ടില്ലേ?

രംഭ—എന്തോ, യാതോരു വിവരവുമില്ല. അറിഞ്ഞാൽ പിന്നേത്തെ സ്ഥിതി എന്താണെന്നു് എനിയ്ക്കു് വിചാരിയ്ക്കുമ്പോൾക്കൂടി ഭയമാവുന്നു.

നാരദൻ—ആട്ടെ, ഞാനൊരു കാൎയ്യം ചെയ്യാം. കൈരളി സമ്മതിയ്ക്കുയാണെങ്കിൽ ഞാനൊന്നു പോയിവരാം. എന്താണു് കൈരളി സമ്മതിയ്ക്കുമോ?

കൈരളി—ഓഹോ, ഈ ജ്യേഷ്ഠത്തി ഇവിടെ എന്റെകൂടെയിരിയ്ക്കുയില്ലേ?

നാരദൻ—തീൎച്ചയായും ഇരിയ്ക്കും.

കൈരളി—അല്ല, അമ്മാമ പറഞ്ഞ മാതിരിയോ? ഞാൻ ഉറങ്ങിയാൽ അപ്പോൾ അമ്മാമ ഇവിടെനിന്നു പോവും. വല്ലാത്ത ഒരമ്മാമ!

രംഭ—ഞാൻ കൈരളിയെക്കൂട്ടാതെ ഒരു സ്ഥലത്തും പോകയില്ല.

കൈരളി—ദേവേന്ദ്രൻ വന്നു വിളിച്ചാലോ?

രംഭ—എന്നെ ദേവേന്ദ്രൻ വന്നു വിളിക്കയില്ല. വിളിച്ചാലും കൈരളിയെ കൂട്ടിയേ പോകയുള്ളൂ.

കൈരളി—തീർച്ചയാണേ.

രംഭ—തീർച്ച.

കൈരളി—എന്നാൽ അമ്മാമ പോയ്ക്കോളൂ. ജ്യേഷ്ഠത്തി എന്റെകൂടെത്തന്നെ താമസിക്കണേ.

രംഭ—ഞാൻ അതിന്നുവേണ്ടിത്തന്നെയാണ് വന്നിട്ടുള്ളത്. കൈരളിക്ക് സന്തോഷമല്ലേ?

കൈരളി—എനിക്ക് വളരെ സന്തോഷമായിരിക്കും. ജ്യേഷ്ഠത്തി എന്റെകൂടെ പുഷ്പങ്ങൾ അറുക്കുവാനും മറ്റും വരികയില്ലേ? നമുക്ക് പലേ സ്ഥലങ്ങളിലും പോകാം. ഇവിടെ എത്ര ഗുഹയുണ്ടെന്നറിയോ? എന്നെ പ്രസവിച്ച ഗുഹയിൽ രണ്ടു സിംഹക്കുഞ്ഞുകളുണ്ട്. ഞാൻ അവയെ ഒക്കെ കാണിച്ചുതരാം. വേറെ ഒരു സ്ഥലത്ത് പോയാൽ കദളിപ്പഴം എത്ര വേണമെങ്കിലും തിന്നാം.

നാരദൻ—ജ്യേഷ്ഠത്തി ദേവലോകത്തുനിന്നാണ് വരുന്നത്. അവിടെ ഇതിലും എത്രയോ നല്ല വസ്തുക്കളുണ്ട്.

കൈരളി—അതെയോ?

രംഭ—ഒന്നുമില്ല. അവിടെ ഇതിന്റെ പകുതി സുഖമില്ല. നമുക്ക് ഇവിടങ്ങളിലെല്ലാം നടക്കാം.

നാരദൻ—എന്നാൽ ഞാൻ പോയിവരാം.

നാരദൻ പോകുന്നു.

കൈരളി—ഈ അമ്മാമ ആരെ കാണാനാണ് പോകുന്നത്?

രംഭ—അവിടെ ദേവലോകത്ത് കൈരളിയെപ്പോലെ ഒരു കുട്ടിയുണ്ട്.

കൈരളി—എന്റെ മാതിരിയോ?

രംഭ—പെൺകുട്ടിയല്ല, ആൺകുട്ടിയാണ്.

കൈരളി—ജ്യേഷ്ഠത്തി വരുമ്പോൾ കൊണ്ടുവരാമായിരുന്നില്ലേ? എത്ര നന്നായിരുന്നു.

രംഭ—ആട്ടെ, അമ്മാമൻ പോയി മടങ്ങിവരട്ടെ.

കൈരളി—വരു. നമുക്ക് പൂന്തോട്ടത്തിലേയ്ക്ക് പോകാം.

രണ്ടുപേരും പുറത്തേയ്ക്ക് പോകുന്നു.

## രംഗം 3

ദേവേന്ദ്രൻ വളരെ കോപിച്ചുകൊണ്ട് സിംഹാസനത്തിന്മേൽ ഇരിയ്ക്കുന്നു.

ദേവേന്ദ്രൻ—ഇതെന്താണിത്? ഇനിയും അവക്ക് പുറപ്പെടാൻ ആയില്ലെന്നോ? ഞാൻ എത്ര നേരമാണ് കാത്തുനില്ക്കേണ്ടത്? അധികപ്രസംഗികൾ!

ഉർവ്വശി ചിരിച്ചുംകൊണ്ട് പ്രവേശിയ്ക്കുന്നു.

ദേവേന്ദ്രൻ—എന്താണ് ഉർവ്വശീ? ഇനിയും ഞാൻ എത്ര നേരമാണ് കാത്തുനില്ക്കേണ്ടത്? ഞാൻ ആ ആട്ടം കാണ്മാൻവേണ്ടി കൊതിച്ചിരിയ്ക്കയാണ്.

ഉർവ്വശി—സ്വാമി, കുറച്ചുകൂടി ക്ഷമിയ്ക്കണം. ആ ചിലമ്പ് ഉണ്ടാക്കി കൊണ്ടുവന്നതെല്ലാം അബദ്ധമായിപ്പോയി. അത് രണ്ടാമതും ഉണ്ടാക്കേണ്ടിവന്നു. അവൻ ഇട്ടുകൊണ്ടുവന്ന മുത്തുകളെല്ലാം വളരെ വലിപ്പം ജാസ്തിയായിപ്പോയി. അത് ശരി

യായ വലുപ്പമല്ലെങ്കിൽ ആട്ടത്തിൻെറ പകുതി ഭംഗിയും പോയ്പോകുന്നതായിരിയ്ക്കും.

ദേവേന്ദ്രൻ—ആ അവൻ എവിടെ? ആരു പറഞ്ഞു, അവനോട് തെററി ഉണ്ടാക്കുവാൻ? ആരവിടെ?

ഒരു ഭടൻ പ്രവേശിയ്ക്കുന്നു.

എടാ, പോയി ആ ചിലങ്കക്കാരനെ പിടിച്ചിവിടെ കൊണ്ടുവാ.

ഉർവ്വശി—അവനെ ഒന്നും ചെയ്യണ്ട. ഒരു സമയം ഞാൻ പറഞ്ഞത് മനസ്സിലാകാത്തതുകൊണ്ടായിരിയ്ക്കാം.

ദേവേന്ദ്രൻ—മനസ്സിലാകാത്തതുകൊണ്ടോ! അവനെ ഞാൻ ഇപ്പോൾ ആട്ടിപ്പുറത്താക്കും. വല്ല കാട്ടിലും ചെന്നലയട്ടേ.

ഉർവ്വശി—വേണ്ട. ഇക്കുറി അവന്ന് മാപ്പ് കൊടുക്കണം.

ചിലങ്കക്കാരനെ പിടിച്ചു കൊണ്ടുവരുന്നു.

ദേവേന്ദ്രൻ—എന്താടാ നിനക്ക് പറഞ്ഞാൽ അതുപ്രകാരം ചെയ്തുകൂടാ അല്ലേ? നിന്നെ ഞാനിവിടെനിന്നു ആട്ടിക്കളവാൻ തീർച്ചയാക്കിയിരിയ്ക്കുന്നു.

ചിലങ്കക്കാരൻ—അയ്യോ, സ്വാമി! അടിയനോട് ആദ്യം കല്പിച്ചപ്രകാരമാണ് ഉണ്ടാക്കിയത്.

ദേവേന്ദ്രൻ—കളവു പറയുന്നോടാ. അവനെ തള്ളി പുറത്താക്കട്ടേ. അവൻ ഹേമകൂടപർവ്വതത്തിൽ പോയി ഒരായിരം മനുഷ്യവർഷം ഒരു പന്നിയായിരിയ്ക്കട്ടെ.

ഉർവ്വശി—ഇക്കുറി അവന്ന് മാപ്പ് കൊടുക്കണം എന്ന് എൻെറ പ്രത്യേകം ഒരപേക്ഷയുണ്ട്.

ദേവേന്ദ്രൻ—ആട്ടെ. ഉർവ്വശി അപേക്ഷിച്ചാൽ എനിയ്ക്ക് ആ അപേക്ഷ നിരസിയ്ക്കുവാൻ സാധിയ്ക്കു

യില്ല. (ചിലങ്കക്കാരനോട്) പോ. വേഗം പോയി ചിലങ്ക ഉണ്ടാക്കിക്കൊണ്ടുവാ.

ചിലങ്കക്കാരൻ—സ്വാമി, ചിലങ്കപ്പണി മുഴുവൻ കഴിഞ്ഞിരിയ്ക്കുന്നു. ചിലങ്കകൾ ഇതാ.

ഉർവ്വശി—എവിടെ നോക്കട്ടേ? (ചിലങ്കകൾ വാങ്ങുന്നു.) വളരെ നന്നായിരിയ്ക്കുന്നു. (ദേവേന്ദ്രനോട്) സ്വാമി, ഞങ്ങൾ ഇപ്പോൾ അണിഞ്ഞു വന്നുകളയാം.

ദേവേന്ദ്രൻ—ഞാൻ ഇവിടെത്തന്നെ ഇരിയ്ക്കാം. വേഗത്തിൽ തെയ്യാറാവണം.

ഉർവ്വശി "ഇതാ എത്തിപ്പോയി" എന്നു പറഞ്ഞു അവിടെനിന്നു പോകുന്നു.

ദേവേന്ദ്രൻ ആത്മഗതം: ഉർവ്വശി വളരെ വിവേകമുള്ളവളാണ്. പക്ഷെ സൌന്ദൎയ്യം ആൎക്കാണ് അധികം എന്ന് പറവാൻ കഴികയില്ല. നാലാളുകളും ഞാനോ, നിയ്യോ എന്നുള്ള നിലയിലാണ്. ഈ ആട്ടം എന്തുമാതിരിയായിരിയ്ക്കും? തീൎച്ചയായും വിശേഷമായിരിയ്ക്കും. എന്നെ ഇത്രയധികം താമസിപ്പിച്ച സ്ഥിതിയ്ക്ക് തീൎച്ചയായും വളരെ വിശേഷമാകാതേയിരിയ്ക്കയില്ല.

ഇന്ദ്രാണി പ്രവേശിയ്ക്കുന്നു.

ഹോ, ഇന്ദ്രാണി ഇങ്ങട്ട് പുറപ്പെട്ടുവോ?

ഇന്ദ്രാണി—അവിടെ ഇരുന്നു മുഷിഞ്ഞു. അപ്പോൾ ഇവിടെ വിശേഷവിധിയായ ചില ആട്ടങ്ങൾ നടക്കുവാൻപോകുന്നു എന്ന് ഇവിടുന്ന് പറഞ്ഞതുകൊണ്ട് പുറപ്പെട്ടതാണ്. എന്താ ഇനിയും ആയില്ലേ?

ദേവേന്ദ്രൻ—ചിലങ്കക്കാരൻ ചിലങ്കകളുണ്ടാക്കിയത് ശരിയായില്ല. അതുകൊണ്ട് അല്പം താമ

സിച്ചുപോയി. ഇപ്പഴാകും. ഉൎവ്വശി അണിയുവാൻ പോയിരിയ്ക്കയാണ്.

ഇന്ദ്രാണി—ഞാൻ ഒന്നു പോയി നോക്കി വന്നുകളയാം.

ദേവേന്ദ്രൻ—എന്നാൽ ഞാൻ ആ സമയം ഒന്നു പുറത്തു പോയി വന്നുകളയാം. ആട്ടം തുടങ്ങിയാൽ അതിന്നു സമയം കാണുകയില്ല.

ദേവേന്ദ്രൻ പുറത്തേയ്ക്കും ഇന്ദ്രാണി ഉള്ളിലേയ്ക്കും പോകുന്നു.

## രംഗം 4

ദേവലോകത്തിൽ അന്തഃപുരത്തിലുള്ള ഒരു മുറി.
തിലോത്തമയും മേനകയും പെരുമാൾ എന്ന
ഒരു കുട്ടിയും.

തിലോത്തമ—എന്റെ ഓമനയല്ലേ, പൊന്നല്ലേ, ഒന്നു ചമയിയ്ക്കട്ടേ. ഒന്ന് സമ്മതിയ്ക്ക് കുട്ടി. അല്ലെങ്കിൽ കാൎയ്യമെല്ലാം തകരാറിലാവും.

പെരുമാൾ—എന്നെകൊണ്ടു പെണ്ണിന്റെ വേഷം കെട്ടുവാൻ സാധിക്കയില്ല. എന്നോട് അത് പറയണ്ട. നിങ്ങൾ എന്ത് പറഞ്ഞാലും വേണ്ടില്ല.

മേനക—പെരുമാളേ, ഞങ്ങൾ എന്തു വേണമെങ്കിലും തരാം. ഇതാ, നോക്ക്, മുത്തുമാലകൾ, നവരത്നങ്ങൾ, നല്ല ഒന്നാന്തരം ഉടുപ്പുകൾ. ഇതെല്ലാം തരാം. വൈരംകൊണ്ടുണ്ടാക്കിയ ഒരാനക്കുട്ടിയെ തരാം.

പെരുമാൾ—അയ്യോ, എനിക്ക് ഇതുമാത്രം വയ്യ. എന്നോടു പെണ്ണിന്റെ വേഷം എടുക്കാൻ പറയണ്ട. എനിയ്ക്ക് സാധിക്കില്ല.

മേനക—പെരുമാളേ, ഞങ്ങളെ രക്ഷിക്കാനെങ്കിലും ഇതൊന്നു ചെയ്തുകൂടേ? രംഭ ഇവിടെ ഇല്ലാത്തതുകൊണ്ടല്ലേ? ഞങ്ങൾ എത്ര കഷ്ടപ്പെട്ടതുകൊണ്ടാണ് നിന്നോടു പറയുന്നത്. വേഗം അഴിച്ചിടാം.

പെരുമാൾ—ആരെങ്കിലും അറിഞ്ഞാൽ—

തിലോത്തമ—ഈശ്വരാ, നേരം വൈകുന്നല്ലോ. പെരുമാളേ, നീ ഇത് സമ്മതിച്ചില്ലെങ്കിൽ രംഭയെ, നിന്റെ സ്വന്തം അമ്മയെ, ഈ ദേവലോകത്തുനിന്ന് ആട്ടിപ്പുറത്താക്കും. ഞങ്ങളേയും ആട്ടിപ്പുറത്താക്കും. ഞങ്ങളെല്ലാവരും പോയി വല്ല കല്ലിലും മുള്ളിലും കിടന്നു കഷ്ടപ്പെടേണ്ടിവരും. നിനക്ക് വ്യസനമാകും.

പെരുമാൾ—എന്നാൽ ഞാനും വരും. ഞാൻ നല്ല ഒരു സ്ഥലത്ത് നിങ്ങളെയൊക്കെ കൊണ്ടാക്കി, നമുക്ക് എല്ലാവർക്കും സുഖമായിരിയ്ക്കാം.

ഉർവ്വശി പ്രവേശിയ്ക്കുന്നു.

ഉർവ്വശി—എന്താണ്, പെരുമാൾ ഇനിയും ചമഞ്ഞിട്ടില്ലേ?

തിലോത്തമ—(കണ്ണുനീരോടെ) ഞാൻ ആവുന്നത് പറഞ്ഞിട്ടും ആ കുട്ടി സമ്മതിക്കുന്നില്ല.

ഉർവ്വശി—ഞങ്ങൾ ഇതുവരെ കഷ്ടപ്പെട്ടതിന്നുള്ള കൂലിയാണ്, അല്ലേ? കഷ്ടംതന്നെ. പുരുഷന്മാർ സ്ത്രീകളോട് ഇത്ര ദയയില്ലാതെ കാണിക്കുമോ?

പെരുമാൾ—(ഈഷ്യയോടെ) ഞാൻ എങ്ങിനെയാണ് രംഭ അമ്മയായി ആടേണ്ടത്. ആ സഭയിൽവെച്ച് എന്നെ കണ്ടുപിടിച്ചാൽ പിന്നെ ഞാനെന്തു ചെയ്യും?

തിലോത്തമയും മേനകയും ഉർവ്വശിയും കണ്ണുനീർ വാർത്തുകൊണ്ടു ആ മുറിയിൽ കട്ടിലിന്മേൽ ചെന്നുകിടക്കുന്നു. പെട്ടെന്നു ഇന്ദ്രാണി പ്രവേശി

യ്ക്കുന്നു. എല്ലാവരും എഴുന്നേററ് വിഷണ്ണരായി നി ല്ക്കുന്നു.

ഇന്ദ്രാണി—ഇതെന്താണിത്, എല്ലാവരും ക ണ്ണുനീർ വാൎത്തുംകൊണ്ടിരിക്കുന്നത്? ഈ കുട്ടിയേ താണ്? വരു, ഉൎവ്വശി ഞാൻ ചോദിക്കട്ടെ.

ഉൎവ്വശി അധികം കണ്ണുനീർ വാൎത്തുംകൊണ്ട് അടുത്തുചെല്ലുന്നു.

ഇന്ദ്രാണി—ഇതെന്താണിത്, ഇത്ര വ്യസന ത്തിന്നു കാരണം? ഞാൻ നിങ്ങഠം ചമയുന്നത് കാണു വാനായി വന്നതായിരുന്നു. രംഭയെവിടെ? രംഭയെ കാണാനില്ലല്ലോ.

ഉൎവ്വശി—ദേവി, എല്ലാം തുറന്നു ഉണൎത്തിക്കാം. ഏതെങ്കിലും ഇനി മറച്ചുവെച്ചിട്ട് യാതോരു കാൎയ്യ വുമില്ല. ഈ നില്ക്കുന്ന കുട്ടി രംഭയുടെ മകനാണ്.

ഇന്ദ്രാണി—രംഭയുടെ മകനോ? ഇതെന്ത് കഥ യാണ്. മേനകേ, തിലോത്തമേ, വരു. കരഞ്ഞത് മതി.

ഉൎവ്വശി—രംഭ പ്രസവിച്ചു എന്നുമാത്രമേയുള്ളു. പക്ഷെ ഞങ്ങളുടെ എല്ലാവരുടെയും മകനാണെന്നു തന്നെ പറയണം. ഈ കാൎയ്യത്തിൽ ഞങ്ങഠം എല്ലാ വരും കുററക്കാരാണ്.

ഇന്ദ്രാണി—തുറന്നുപറയു.

ഉൎവ്വശി—കുറച്ചു കാലംമുമ്പ് മധുരമീനാക്ഷിയു ടെ കല്യാണം നിശ്ചയിച്ചു. ശ്രീപരമേശ്വരൻ തന്നെയായിരുന്നു വരൻ. പക്ഷെ മീനാക്ഷി പാൎവ്വ തിയുടെ അവതാരമായിരുന്നു എന്ന് അന്നു ഞ ങ്ങഠംക്ക് വിവരമുണ്ടായിരുന്നില്ല. മീനാക്ഷി വളരെ രൂപലാവണ്യമുള്ള സ്ത്രീയാണെന്ന് ഞങ്ങഠം കേട്ടി രുന്നു. പക്ഷെ മീനാക്ഷിയെ ഒന്നു പററിക്കേണ മെന്നു ഞങ്ങഠം മനസ്സിൽ കരുതി. കല്യാണദിവസം

ദേവേന്ദ്രൻ അറിയാതെ ഉറങ്ങുന്ന സമയം നോക്കി ഞങ്ങൾ നാലുപേരും മീനാക്ഷിയുടെ വേഷമെടുത്തു കല്യാണപ്പന്തലിൽ ഹാജരായി. വരൻ വന്ന സമയം അവിടെ ഒരു മീനാക്ഷിക്കു പകരം അഞ്ചു മീനാക്ഷികളെ കണ്ടു. പക്ഷെ വരനു യാതോരു സംശയവും ഉണ്ടായില്ല. ശരിയായുള്ള മീനാക്ഷിയുടെ കഴുത്തിൽ മാലയണിയിച്ചു. സൂക്ഷ്മം അപ്പോൾ മനസ്സിലാക്കിയ മീനാക്ഷി, തന്റെ ആദ്യത്തെ ഗർഭം ഞങ്ങൾ നാലുപേരും വഹിയ്ക്കട്ടെ എന്നു ശപിച്ചു, ഞങ്ങൾക്കു വേഷം മാറുവാനോ, അവിടുന്നു പോകുവാനോ നിവൃത്തിയില്ലാതെ അവിടെത്തന്നെ പെട്ടു. കറച്ചു ദിവസങ്ങൾകൊണ്ടു് ഞങ്ങൾ നാലുപേരും ഗർഭം ധരിച്ചു. ഞങ്ങൾ വളരെ കഷ്ടത്തിലായി. മീനാക്ഷിയുടെ കാല്ക്കൽ ചെന്നു വീണു. ഒടുവിൽ നാലുപേൎക്കു പകരം ഏതെങ്കിലും ഒരാൾ ഒരു കുട്ടിയെ പ്രസവിയ്ക്കണം എന്നു പറഞ്ഞു. ആ നിശ്ചയത്തിന്മേൽ പോകുവാൻ അനുവദിക്കാമെന്നു സമ്മതിച്ചു. ഞങ്ങൾ നാലുപേരും തിരിയെ ദേവലോകത്തെത്തി. ദേവലോകത്തിൽ എത്തിയ ഉടനെതന്നെ രംഭ ഒരു കുട്ടിയെ പ്രസവിയ്ക്കുയും ചെയ്തു. ആ കുട്ടിയാണു് പെരുമാൾ. പിന്നെ ആ കുട്ടിയെ ആരും അറിയാതെ ഞങ്ങൾ വളൎത്തിപ്പോന്നു.

ഇന്ദ്രാണി—അപ്പോൾ ദേവേന്ദ്രൻ ഇത്രയധികം കാലം ഉറങ്ങിയോ?

ഉൎവ്വശി—ഇവിടുത്തെ ഒരു ദിവസം മനുഷ്യൎക്കു ഒരു കൊല്ലമാണു്,

ഇന്ദ്രാണി—ഓഹോ, അതു് ശരിതന്നെ. ഇപ്പോൾ രംഭ എങ്ങട്ടു് പോയി?

ഉൎവ്വശി—കുട്ടിയെ പ്രസവിച്ചതിന്നുശേഷം ഞങ്ങൾക്കെല്ലാവൎക്കും സ്നേഹം തുടങ്ങി. പിന്നെ അതി

നെ ദേവനാക്കിക്കൊണ്ടു വരണം എന്ന മോഹം തുടങ്ങി. ഹിമവൽപാൎശ്വത്തിൽ സ്ഥിതിചെയ്യുന്ന കാരസ്കരമരത്തിന്റെ 12 പഴം കഴിച്ചാൽ മനുഷ്യൻ ദേവനാകും എന്നു മനസ്സിലായി. എട്ടു് പഴം ഞങ്ങൾ പക്ഷിയായിപ്പോയി കൊത്തിക്കൊണ്ടു വന്നു് ഈ കുട്ടിക്കു് കൊടുത്തു. ഒമ്പതാം പഴം കൊണ്ടു വരുവാൻ രംഭതന്നെ പോയി. പിന്നെ തിരിച്ചുവന്നിട്ടില്ല.

ഇന്ദ്രാണി—കഷ്ടംതന്നെ. പെരുമാളേ, നോക്കു്. പെരുമാളേ, ഞാൻ പറയട്ടെ, ഇങ്ങട്ടു് വരു. ഇതൊക്കെ കേട്ടില്ലേ? ഇവരെ സഹായിക്കുയില്ലേ? പെരുമാൾക്കു് എന്താണു് വിരോധം?

പെരുമാൾ—അവിടെ വല്ലവരും കണ്ടുപിടിച്ചാലത്തെ കുറവു് വിചാരിച്ചിട്ടാണു്. ദേവേന്ദ്രൻ എന്തു ചെയ്യും എന്നുതന്നെ നിശ്ചയമില്ല.

ഇന്ദ്രാണി—ആട്ടെ, ഞാൻ ഒരു വിദ്യ ചെയ്യാം. പെരുമാൾ എന്റെ പോററമകനാണു് എന്നു ഞാൻ പറഞ്ഞുകൊള്ളാം. ഞാൻ നിബ്ബന്ധിച്ചു് പെരുമാളെ ക്കൊണ്ടു കെട്ടിച്ചതാണു് എന്നു പറഞ്ഞുകൊള്ളാം. പിന്നെ ഉച്ചൈഃശ്രവസ്സിന്റെ മാതിരി ഒരു കുതിരയെ ഞാൻ സമ്മാനമായി തരികയും ചെയ്യാം.

പെരുമാൾ—ആട്ടെ, ഞാൻ ചെയ്യാം. വരു, എന്നെ ചമയിച്ചുകൊള്ളൂ.

ഇന്ദ്രാണി—ഉൎവ്വശി, വരു.

എല്ലാവരും സന്തോഷത്തോടെ ചാടിവന്നു, പെരുമാളെ അണിയിക്കുന്നു. ഒരു നിമിഷംകൊണ്ടു പെരുമാളെ രംഭയാക്കുന്നു.

## രംഗം 5

ദേവേന്ദ്രൻ—എടാ, എന്തെടാ? ഇനിയും ആയി

ല്ലേ? ഞാൻ അങ്ങട്ട് വരണോ എന്നൊന്നു ചോദിയ്ക്കു്.

ഇന്ദ്രാണി പ്രവേശിയ്ക്കുന്നു.

ദേവേന്ദ്രൻ—എന്താണ് അവർ അതിൻെറ ഉള്ളിൽനിന്ന് ചെയ്യുന്നത്? ഇനിയും ചമഞ്ഞുകഴിഞ്ഞിട്ടില്ലേ?

ഇന്ദ്രാണി—ഇപ്പോൾ വരും. ഇന്നത്തെ ആട്ടം വളരെ കേമമായിരിയ്ക്കും. യാതൊരു സംശയവും വേണ്ട.

ദേവേന്ദ്രൻ—എന്താണ് ഇന്ദ്രാണിയ്ക്കു് ഇങ്ങിനെ തോന്നുവാൻ സംഗതി? ഈ ആട്ടം ഇതിന്ന് മുമ്പ് കണ്ടിട്ടുണ്ടോ?

ഇന്ദ്രാണി—അതൊന്നുമല്ല. എന്താണ് കാരണമെന്നു ഞാൻ പിന്നെ പറയാം.

വാദ്യക്കാർ, പാട്ടുകാർ, മുതലായവർ അവരുടെ സ്ഥാനത്ത് വന്നു നില്ക്കുന്നു.

ഒരു ഭൃത്യൻ പ്രവേശിയ്ക്കുന്നു.

ഭൃത്യൻ—നാരദമഹർഷി പുറത്തുവന്നു നില്ക്കുന്നു.

ദേവേന്ദ്രൻ—വരാൻ പറയു, വരാൻ പറയു. (ഇന്ദ്രാണിയോട്) ഈ നാരദമഹർഷി വളരെ ഭാഗ്യവാനാണ്. നല്ല ആട്ടങ്ങളുള്ള സമയത്തെല്ലാം അദ്ദേഹം ഇവിടെ എങ്ങിനെയെങ്കിലും എത്തും.

നാരദമഹർഷി പ്രവേശിയ്ക്കുന്നു. ദേവേന്ദ്രൻെറ അടുക്കൽ സിംഹാസനം കൊടുത്തിരുത്തുന്നു.

നാരദമഹർഷി—ഞാൻ നല്ല സമയത്താണ് വന്നത്. ഇവിടെ പുതിയ ഒരാട്ടം ഉണ്ടാവാൻ പോകുന്നു എന്നു കേട്ടു.

ദേവേന്ദ്രൻ—നാരദമഹർഷി വളരെ ഭാഗ്യവാനാണ്, സംശയമില്ല. ഇന്ന് പുതുതായ ഒരാട്ടമാണ്. നമ്മുടെ ഉൎവ്വശി, മേനക, രംഭ, തിലോത്തമ, ഇവർ നാലുപേരുംകൂടി ഒന്നിച്ചുള്ള ആട്ടമാണ്. ആ

ആട്ടത്തിൻെറ സമയത്ത് ഇവിടുന്ന് വന്നതുകൊണ്ടു തീച്ച്യയായും ഇവിടുന്ന് മഹാഭാഗ്യവാനാണ്.

നാരദമഹർഷി—അതയോ? നാലാളുംകൂടി ഒന്നിച്ചുള്ള ആട്ടമാണെങ്കിൽ തീച്ച്യയായും വളരെ നന്നായിരിയ്ക്കും. തീച്ച്യയായും കാണേണ്ടതുതന്നെയാണ്.

നാരദൻ ഒരു പുഞ്ചിരിയോടുകൂടി നാടകശാലയിലേയ്ക്ക് കടക്കേണ്ട വാതില്ക്കലേയ്ക്ക് നോക്കിനില്ക്കുന്നു. മുത്തുമണികളുടെയും സ്വർണ്ണമണികളുടെയും കിണകിണശബ്ദത്തോടുകൂടി ഉർവ്വശി, മേനക, രംഭ, തിലോത്തമ ഇവർ നാലുപേരും ഒഴുക്കിൽ ഒഴുകിവരുന്ന പുഷ്പങ്ങളുടെ മാതിരിയിൽ നാടകശാലയിൽ പ്രവേശിയ്ക്കുന്നു.

ദേവേന്ദ്രൻ ഇവരുടെ വരവു കണ്ടിട്ടുതന്നെ മയങ്ങിക്കഴിഞ്ഞിരിക്കുന്നു. ഇന്ദ്രാണി രംഭയെ നല്ലവണ്ണം സൂക്ഷിച്ചുനോക്കുന്നു. നാരദൻ കണ്ണു തുറിച്ചുംകൊണ്ട് നോക്കുന്നു.

നാരദൻ ആത്മഗതം: ഇതെന്താണിത്, ഞാൻ സ്വപ്നം കാണുകയാണോ? രംഭയാണല്ലോ ആ ആടുന്നത്. മഹാ ആശ്ചര്യംതന്നെ. കൈരളിയുടെ അടുക്കെ വിട്ട രംഭ ഇത്ര ക്ഷണം എങ്ങിനെ എത്തി? ഏതെങ്കിലും ആട്ടം വളരെ വിശേഷമാകുന്നുണ്ട്.

ദേവേന്ദ്രൻ—ബലെ, ബലെ. നാരദരേ, ഹ-ഹ!

നാരദൻ ദേവേന്ദ്രൻ പറയുന്നതിനെ ഒട്ടും ശ്രദ്ധിയ്ക്കുന്നില്ല.

ദേവേന്ദ്രൻ—എന്താണ് നാരദൻ പേടിച്ചമാതിരി നോക്കുന്നത്? നാരദൻ ഉറങ്ങുകയാണോ?

നാരദൻ—ഇല്ല, ഇല്ല. അതെ, അതെ. ഒന്നാന്തരം. രംഭയുടെ ആട്ടം വളരെ വിശേഷമായിരിയ്ക്കുന്നു.

ദേവേന്ദ്രൻ—രംഭക്ക് കുറച്ചുംകൂടി ചെറുപ്പം വെച്ചിരിയ്ക്കുന്നു എന്നു തോന്നുന്നു. അവരം ആരുടേയും മനസ്സിനെ ഇളക്കിവിടും. ഉർവ്വശി, ഹ, ആരാണ് ആരാണ് അധികം വിശേഷം എന്നു പറയുവാൻതന്നെ പ്രയാസമായിരിയ്ക്കുന്നു.

ഇന്ദ്രാണി ആത്മഗതം: ആ കുട്ടി, ഇങ്ങിനെ ആടുമെന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല. വളരെ വിശേഷമായിരിയ്ക്കുന്നു. പക്ഷെ മുഖത്ത് സന്തോഷം പോര. ഒരു ഭയമാണ് കണ്ണിൽ കാണുന്നത്.

നാരദൻ ആത്മഗതം: ഇതിൽ എന്തോ ഒരു വിദ്യയുണ്ട് തീർച്ചയാണ്. അത് തീർച്ചയായും രംഭയല്ല. പിന്നെ ആരായിരിയ്ക്കും? പക്ഷെ രംഭയുടെ നല്ല മുഖച്ഛായയുമുണ്ട്. ഒരു സമയം അവിടെ വന്നത് രംഭയായിരിയ്ക്കുകയില്ലേ?

ഇതിന്നിടയിൽ ആട്ടം മുറുകിവരുന്നു. ദേവേന്ദ്രൻ ആനന്ദത്തിൽ മുഴുകി ഇരുന്ന സ്ഥലത്തുനിന്നു ചാഞ്ചാടുന്നു. വാദ്യവും പാട്ടും ആട്ടവും അതിന്റെ പരമകാഷ്ഠയിൽ എത്തിയിരിയ്ക്കുന്നു. പെട്ടെന്നു രംഭയുടെ ദേഹത്തിൽനിന്നു വളരെ പ്രധാനമായ ഒരു ഭാഗം നിലത്തു വീണുപോകുന്നു. രംഭ പെട്ടെന്നു ആട്ടം നിർത്തുന്ന സമയം ഉർവ്വശി എന്തോ തട്ടി നിലത്തു വീഴുന്നു. രംഭ തല്ക്കാലം മോഹാലസ്യം കൊണ്ട് വീഴുവാൻ ഭാവിയ്ക്കുന്നതു കണ്ട് ആളുകരം നാലു ഭാഗത്തുനിന്നും രംഭയെ താങ്ങുവാൻ ഓടിവരുന്നു. പക്ഷെ തിലോത്തമയും മേനകയും അത് സമ്മതിയ്ക്കാതെ രംഭയെ തങ്ങരംതന്നെ താങ്ങുന്നു.

ഉർവ്വശി—(എഴുന്നേററ്) സ്വാമി, രംഭക്ക് എന്തോ ഇത്തിരി മോഹാലസ്യമായിരിയ്ക്കുന്നു. ആട്ടം തൽക്കാലത്തേക്ക് നിർത്തുവാൻ അനുവാദം തരണം.

തിലോത്തമയും മേനകയും രംഭയെ താങ്ങിപ്പിടിച്ചു അന്തഃപുരത്തേയ്ക്കു് പോകുന്നു.

ഉൎവ്വശി നിലത്തുനിന്നു എന്തോ ഒരു സാധനം വീണ സമയം എടുത്തു തന്റെ ഉടുപ്പിന്റെ ഉള്ളിലാക്കിയതു് നാരദൻ ഒഴിച്ചു ബാക്കി ആരുംതന്നേ കണ്ടിരുന്നില്ല. ഉൎവ്വശിയും ഉടനെത്തന്നെ ഉള്ളിലേയ്ക്കു് ഓടിപ്പോകുന്നു.

ദേവേന്ദ്രൻ "രംഭക്കു് എന്തു പററി? പാവം, അവൾക്കു് എന്താണെന്നു് ഞാൻ പോയി അന്വേഷിയ്ക്കട്ടേ" എന്നു പറഞ്ഞു എഴുന്നേല്ക്കുന്നു.

ഇന്ദ്രാണി—(ദേവേന്ദ്രനെ പിടിച്ചുനിൎത്തി) വേണ്ട. ഇപ്പോൾ ഇവിടുന്നു പോയി അവളെ ഉപദ്രവിക്കണ്ട. കുറച്ചു കഴിയട്ടെ. ഈ സമയത്തു് പോയാൽ അസ്വാസ്ഥ്യം അധികമായേക്കും.

ദേവേന്ദ്രൻ—എന്നാൽ ഞാൻ പോകുന്നേയില്ല. എന്നാലും എനിയ്ക്കു് വിവരം അറിയാഞ്ഞിട്ടു് വല്ലാത്ത ക്ഷോഭമുണ്ടു്.

നാരദൻ—ഞാൻ പോയി അറിഞ്ഞുവരാം. എനിയ്ക്കു് അല്പം ചില മരുന്നുകളുടെ വിവരവുമുണ്ടു്.

ഇന്ദ്രാണി നാരദന്റെ മുഖത്തു് ഒന്നു നല്ലവണ്ണം സൂക്ഷിച്ചു നോക്കുന്നു.

ദേവേന്ദ്രൻ—നാരദൻ പോയി വരൂ. പക്ഷെ അവളെ ഉപദ്രവിയ്ക്കരുതു്. ആദ്യം സദസ്സിൽ പ്രവേശിച്ചപ്പോൾത്തന്നെ മുഖത്തു് എന്തോ ഒരു മാററം ഉള്ളതായി തോന്നി. അവൾക്കു നല്ലവണ്ണം ദേഹസുഖമില്ലാതെ ആടിയതായിരിയ്ക്കണം. ഞാൻ മഹാക്രൂരൻതന്നെ. നാരദൻ ഒന്നു് പോയി അറിഞ്ഞു വരൂ.

"ഇപ്പോൾത്തന്നെ പോയി വന്നുകളയാം." എന്നു പറഞ്ഞു നാരദൻ പോകുന്നു.

## രംഗം 6

കൈരളിയും രംഭയും.

കൈരളി—ജ്യേഷ്ഠത്തി, നമുക്ക് കാട്ടിലേയ്ക്ക് പോകാം. അവിടെ വളരെ രസമുണ്ടാകും.

രംഭ—കുഞ്ഞേ, എനിയ്ക്ക് മനസ്സിന്നു തീരെ സുഖമില്ല. അതുകൊണ്ട് കാട്ടിലൊന്നും പോകാനായി തീരെ മനസ്സു വരുന്നില്ല. നാരദമഹർഷി പോയി തിരിച്ചു വരുന്നതുവരെ എനിയ്ക്ക് മനസ്സിന്നു സമാധാനമുണ്ടാകയില്ല.

കൈരളി—ജ്യേഷ്ഠത്തിയ്ക്ക് എന്താണ് വ്യസനത്തിന്നു കാരണം? ദേവലോകത്ത് താമസിയ്ക്കുന്ന ആളുകൾക്ക് വ്യസനമുണ്ടാകുമോ?

രംഭ—അയ്യോ, കുട്ടി ദൂരേനിന്നു നോക്കുമ്പോൾ നല്ലതെന്നു തോന്നുന്ന എത്ര സാധനങ്ങൾ നാം കണ്ടിട്ടുണ്ട്, അടുത്ത് ചെന്നു നോക്കുമ്പോൾ ചീത്തയായിട്ട്. ഇന്നാൾ നാം ഒരു പുഷ്പം കണ്ടില്ലേ? എത്ര ഭംഗിയായിരുന്നു അത്. കയ്യിൽ അത് പറിച്ചപ്പോൾ എന്തായിരുന്നു കഥ!

കൈരളി—ഒന്നിന്നും കൊള്ളാത്തതായിരുന്നു.

രംഭ—അതുപ്രകാരംതന്നേയാണ് ദേവലോകത്തെ സ്ഥിതിയും. ഞങ്ങൾക്ക് അവിടെനിന്നു നോക്കുമ്പോൾ ഈ ലോകത്തിൽ ബഹുസുഖമാണെന്ന് പല പ്രാവശ്യവും തോന്നീട്ടുണ്ട്.

കൈരളി—ഇപ്പോൾ എന്താണ് വിശേഷിച്ച് ജ്യേഷ്ഠത്തിയ്ക്ക് വ്യസനത്തിന്നു കാരണം? അമ്മാമൻ കുഞ്ഞിനെ കാണാൻ പോയിട്ടില്ലേ?

രംഭ—എന്നെ അവിടെ സമയത്തിന്നു കണ്ടില്ലെങ്കിൽ ദേവേന്ദ്രൻ വല്ലാതെ ദേഷ്യപ്പെടും. എന്നെ അവിടെ എടുക്കയില്ലെന്നുമാത്രമല്ല, എൻെറ കൂട്ട

ത്തിലുള്ള മററുള്ളവരെയെല്ലാം അദ്ദേഹം ആട്ടിപ്പുറത്താക്കും.

കൈരളി—ആ കുഞ്ഞിനേയും ആട്ടിപ്പുറത്താക്കുമോ?

രംഭ—ആ കുഞ്ഞിനെ കണ്ടാലാണ് അധികം കോപത്തിന്നിടയായിവരിക.

കൈരളി—എന്നാൽ ജ്യേഷ്ഠത്തി ഒരു കാര്യം ചെയ്യൂ. ജ്യേഷ്ഠത്തി ദേവലോകത്തു പോയി കുഞ്ഞിനേയും കൂട്ടി ഇങ്ങട്ടു വന്നുകളയൂ. ഇവിടെ എന്താണ് ദേവേന്ദ്രന്ന് ചെയ്യുവാൻ കഴിയുന്നത്? ഇവിടെ ദേവേന്ദ്രൻ ഉപദ്രവിക്കുവാൻ വരികയാണെങ്കിൽ ഞാൻ അച്ഛനെ വിളിക്കും.

രംഭ—എനിക്ക് ഇപ്പോൾ അങ്ങട്ട് പോകാൻ വയ്യ.

കൈരളി—ജ്യേഷ്ഠത്തി ദേവസ്ത്രീയല്ലേ? പിന്നെ എന്തുകൊണ്ട് വയ്യ?

രംഭ—ഞാൻ ഒരു പക്ഷിയായി പറന്നിട്ടാണ് ആ പഴം കൊത്തിക്കൊണ്ടുപോകുവാൻ വന്നത്. ഞാൻ ദേവസ്ത്രീയായതുകൊണ്ട് അസ്ത്രം തട്ടിയപ്പോൾ മരിച്ചില്ല. പക്ഷെ എന്റെ തൂവലുകളെല്ലാം പോയ്പോയി. ഇനി എനിക്ക് ദേവലോകത്തു പോകേണമെങ്കിൽ അമൃത് കഴിക്കണം. അത് ഇവിടെയെങ്ങും കിട്ടുകയില്ല.

കൈരളി—അമൃത് എവിടെയാണ് ഉള്ളത്?

രംഭ—അമൃത് ദേവലോകത്തുമാത്രമേ ഉള്ളു. അതു ദേവേന്ദ്രൻ വെച്ചുപൂട്ടിയിരിക്കുയാണ്. ദേവേന്ദ്രന്റെ സമ്മതംകൂടാതെ അതെടുക്കുവാൻതന്നെ നിവൃത്തിയുണ്ടാകയില്ല.

കൈരളി—ജ്യേഷ്ഠത്തി വ്യസനിക്കേണ്ട. ഞാൻ അച്ഛനോട് പറഞ്ഞിട്ട് അമൃത് വരുത്തിത്തരാം.

രംഭ—അയ്യോ, അച്ഛൻ പറഞ്ഞാലൊന്നും ദേവേന്ദ്രൻ കേൾക്കുകയില്ല.

കൈരളി—പറഞ്ഞതു് കേട്ടില്ലെങ്കിൽ അച്ഛൻ ദേവേന്ദ്രനോട് യുദ്ധംചെയ്തു് അമൃതു് കൊണ്ടുവന്നു തരും.

രംഭ—അയ്യോ, അതൊന്നും സാധിക്കുകയില്ല. ദേവേന്ദ്രനോട് യുദ്ധം ചെയ്യുവാൻ ആരെക്കൊണ്ടും സാധിക്കുകയില്ല. ത്രിമൂർത്തികളോ സുബ്രഹ്മണ്യനോ മറ്റോ വരണം. എന്നാൽത്തന്നെ അത്ര എളുപ്പത്തിലൊന്നും സാധിക്കുകയില്ല.

കൈരളി—എന്നിട്ടാണ് രാവണൻ എന്നു പറഞ്ഞവൻ തോല്പിച്ചിട്ടു് ദേവലോകത്തുള്ള സകലതും കൊണ്ടുപോയതു്?

രംഭ—ദേവേന്ദ്രന്നു് ശക്തിയില്ലാഞ്ഞിട്ടൊന്നുമല്ല, രാവണൻ വല്ലാത്തൊരാളായിരുന്നു. അദ്ദേഹത്തിന്നു അനവധി വരങ്ങളുണ്ടു്. വരബലമുള്ള ആളോട് എങ്ങിനെയാണ് യുദ്ധം ചെയ്തു് ജയിക്കാൻ സാധിക്കുക?

കൈരളി—എങ്ങിനെയാണ് പിന്നെ രാവണൻ മരിച്ചതു്?

രംഭ—രാവണൻ മരിച്ചതു് ഒരാൾ കൊന്നിട്ടു തന്നെ. പക്ഷെ രാമനാണ് രാവണനെ കൊന്നതു്. അദ്ദേഹം രാവണനെക്കാൾ ശക്തിയുള്ള ഒരാളായിരുന്നു.

കൈരളി—രാമൻ മനുഷ്യനായിരുന്നില്ലേ? ഒരു മനുഷ്യന്നു് ദേവേന്ദ്രന്നു ചെയ്യുവാൻ വയ്യാത്ത ഒരു പ്രവൃത്തി സാധിച്ചു. അയ്യോ, ആ ദേവേന്ദ്രനാണ് അച്ഛനെ തോല്പിക്കുന്നതു്!

രംഭ—അതു പോയ്ക്കോട്ടെ. ദേവേന്ദ്രന്നു് അനവധി സൈന്യങ്ങളുണ്ടു്. അദ്ദേഹത്തിൻെറ കയ്യിൽ

ഒരു വേലുണ്ട്. അതെറിഞ്ഞാൽ തടുക്കാനായി ആരുംതന്നേയില്ല.

കൈരളി—ജ്യേഷ്ഠത്തി അച്ഛൻെറ വെണ്മഴ കണ്ടിട്ടുണ്ടോ?

രംഭ—കണ്ടിട്ടില്ല. പക്ഷെ ദേവേന്ദ്രൻെറ വേലിനോടൊന്നും സമമാകയില്ല. പിന്നെ ദേവേന്ദ്രന്നു ഐരാവതം എന്നു പറഞ്ഞ ഒരാനയുണ്ട്. അത് നാല്ക്കൊമ്പനാണ്. അതിന്നു പതിനായിരം ആനകളുടെ ശക്തിയുണ്ട്. അതു തന്നെ യുദ്ധം ചെയ്യും.

കൈരളി—രാവണൻ വന്നപ്പോൾ ഇതെല്ലാം എവിടെ പോയി?

രംഭ—ഇതിനെയെല്ലാം രാവണൻ പിടിച്ചുകൊണ്ടുപോയിരുന്നു. അതു പറഞ്ഞിട്ട് ഫലമില്ല. ഞാൻ തന്നെ രാവണൻെറ കൊട്ടാരത്തിലാണ് താമസിച്ചിരുന്നത്.

കൈരളി—രാവണൻെറ ഭാര്യയായിട്ടോ?

രംഭ—ഭാര്യയായിട്ടല്ല. അവിടെയൊക്കെ അടിച്ചുതളിയ്ക്കാൻവേണ്ടി.

കൈരളി—ജ്യേഷ്ഠത്തി അവിടെയൊക്കെ അടിച്ചുതളിയ്ക്കുവാൻ ദേവേന്ദ്രൻ സമ്മതിച്ചുവല്ലോ. അതു കഷ്ടംതന്നെ.

രംഭ—ദേവേന്ദ്രന്നു യാതോരു നിവൃത്തിയും ഉണ്ടായിരുന്നില്ല. അദ്ദേഹംതന്നെ ചങ്ങലയിലായിരുന്നു.

കൈരളി—എനിയ്ക്കിതൊന്നും കേൾക്കുകയേ വേണ്ട. എന്നിട്ടെങ്ങിനെ വിട്ടു? രാമൻ വന്നു രാവണനെ കൊല്ലുന്നതുവരെ അവിടെയായിരുന്നു, അല്ലേ?

രംഭ—ബ്രഹ്മാവ് വന്നു വിടുവിച്ചു.

കൈരളി—അച്ഛൻ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ ഞാൻ തീർച്ചയായും അമൃത് കൊണ്ടുവരിക്കുമാ

യിരുന്നു. പക്ഷെ എനിയ്ക്കു് അച്ഛനെ വിചാരിയ്ക്കുവാൻ ഭയമാണു്. അച്ഛൻ എന്തോ കാൎയ്യത്തിന്നു വേണ്ടി പോയിരിയ്ക്കയാണു്. അപ്പോൾ ഇവിടെ വരണം എന്നു വിചാരിച്ചാൽ അച്ഛന്നു വല്ല അപകടവും പറ്റിപ്പോകുമെന്നു് എന്നോടു് അമ്മാമ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടാണു് വിചാരിയ്ക്കാൻ ഭയം.

രംഭ—ഏതെങ്കിലും ഇപ്പോൾ വിചാരിയ്ക്കണ്ട. നാരദമഹൎഷി വരുന്നതുവരെ നമുക്കു് ഒന്നും ചെയ്യണ്ട.

കൈരളി—എന്നാൽ വരൂ. നമുക്കു് ഒന്നു പുറത്തു പോയി കളിക്കാം. നമുക്കു് ഒന്നു് കദളീവനത്തിലേക്കു് പോകാം. വരൂ.

രണ്ടുപേരും പുറത്തേക്കു് പോകുന്നു.

## രംഗം 7

ദേവലോകം.

ഉൎവ്വശി മേനക തിലോത്തമ പെരുമാൾ നാരദൻ.

നാരദൻ—(പെരുമാളെനോക്കി) വേഷം വളരെ ഭംഗിയായി. ആട്ടവും വളരെ വിശേഷമായി. ആ അപകടം പറ്റിയില്ലായിരുന്നുവെങ്കിൽ തീൎച്ചയായും കണ്ടുപിടിയ്ക്കുവാൻ സാധിയ്ക്കയില്ലായിരുന്നു. ഇപ്പോൾത്തന്നെ ദേവേന്ദ്രൻ അറിഞ്ഞിട്ടില്ല. കുറച്ചു ദിവസത്തിന്നു രംഭയെ കാണുവാൻ പാടില്ല എന്നു അറിയിച്ചുകളയാം.

ഉൎവ്വശി—രംഭ അവിടെ പെട്ടുപോയതുകൊണ്ടു് എത്ര ദിവസംതന്നെ ഇതു് മറച്ചുവെക്കാം? എങ്ങിനെയെങ്കിലും അറിയാതിരിയ്ക്കയില്ല.

നാരദൻ—അതിന്നിടയിൽ നമുക്കു് എങ്ങിനെയെങ്കിലും രംഭയെ ഇവിടെ കൊണ്ടുവന്നു ആക്കിക്കു

ടേ? അതിന്നു് ശ്രമം ചെയ്യണം. രംഭ അവിടെനിന്നു ഇങ്ങോട്ടു് വരേണ്ടുന്നതെങ്ങിനെയെന്നു വിചാരിയ്ക്കുന്നു?

ഉൎവ്വശി—അമൃതു് കിട്ടാതെ യാതോരു നിവൃത്തിയുമില്ല. അമൃതു് വെച്ചിരിയ്ക്കുന്ന സ്ഥലത്തു് പോകുവാൻകൂടി യാതോരു നിവൃത്തിയുമില്ല. അസുരന്മാർ കളവു് ചെയ്യുവാൻ തീൎച്ചപ്പെടുത്തിയതുകൊണ്ടു് അതിൻെറ താക്കോൽ ദേവേന്ദ്രൻെറ കയ്യിൽത്തന്നെയാണു് സൂക്ഷിയ്ക്കുന്നതു്.

നാരദൻ—ഇന്ദ്രാണി നമ്മുടെ ഭാഗത്തല്ലേ. ഇന്ദ്രാണിയോടു് ആവശ്യപ്പെട്ടാൽ കാൎയ്യം സാധിയ്ക്കയില്ലേ?

ഉൎവ്വശി—അതിന്നു സമയം പിടിയ്ക്കും. പെട്ടെന്നു് വേണമെങ്കിൽ ദേവേന്ദ്രനോടു് കാൎയ്യം പറയാതെ എങ്ങിനെയാണു്? ഇന്ദ്രൻ ഇതിനെപ്പററി അറികയാണെങ്കിൽ പെരുമാളെ ഇവിടുന്നു് എങ്ങിനെയെങ്കിലും രക്ഷിക്കേണ്ടിവരും. വല്ല അപകടവും വരുത്തിക്കളയും.

പെരുമാൾ—ഞാൻ ഈ ദേവേന്ദ്രനെ സദാസമയവും പേടിച്ചുകൊണ്ടു് ഇനിയിവിടെ താമസിയ്ക്കുവാൻ വിചാരിയ്ക്കുന്നില്ല. ഞാൻ എൻെറ അമ്മയുടെക്കൂടെ ഭൂമിയിൽ പോയി താമസിച്ചുകളയാം. ഇങ്ങിനെ ഒളിച്ചു താമസിയ്ക്കുവാൻ എനിയ്ക്കു് തീരെ ഇഷ്ടമില്ല.

ഉൎവ്വശി—പെരുമാളേ, നിനക്കു് ഞങ്ങളോടു് തീരെ ഇഷ്ടമില്ല. നിനക്കുവേണ്ടി ഞങ്ങൾ കഷ്ടപ്പെട്ടതിന്നു യാതോരു കണക്കുമില്ല.

പെരുമാൾ—എനിയ്ക്കു് സ്നേഹമില്ലാത്തതുകൊണ്ടല്ല. ഞാൻ എന്താണു് ചെയ്യേണ്ടതു്? ഞാനി

വിടെ താമസിച്ചാൽ നിങ്ങൾക്കെല്ലാവക്കും ഉപദ്രവ മല്ലേ? പോരാത്തതു് ഞാൻ ഒരു മനുഷ്യനുമാണു്.

ഉവ്വശി—നീ മുക്കാലും ദേവനായിക്കഴിഞ്ഞിരിയ്ക്കുന്നു. ഇനി കാലംശംമാത്രമേ ആകുവാനുള്ളു. നീ ഇനി ഭൂമിയിൽ പോയാൽ ഒന്നുംതന്നെ പിടിക്കയില്ല. ആ രണ്ടു പഴവും കിട്ടീട്ടുണ്ടായിരുന്നുവെങ്കിൽ നിന്നെ ദേവനായി മുഴുമിക്കാമായിരുന്നു.

പെരുമാൾ—എന്റെ അമ്മമാരെ ഇങ്ങിനെ സങ്കടപ്പെടുത്തികൊണ്ടു് ദേവനാകുന്നതിനേക്കാളും മനുഷ്യനായി മരിയ്ക്കുന്നതാണു് നല്ലതു്.

തിലോത്തമ—അയ്യോ, അങ്ങിനെ പറയരുതേ. ഞങ്ങൾ എത്ര മോഹിച്ചുകൊണ്ടാണു് നിന്നെ വളത്തിയതു്.

ദേവേന്ദ്രൻ പെട്ടെന്നു് പ്രവേശിയ്ക്കുന്നു.

ദേവേന്ദ്രൻ—എവിടെ, രംഭ എവിടെ? അവൾക്കു് സുഖക്കേടാണെന്നു് കേട്ടിട്ടു് എനിയ്ക്കു് മനസ്സിന്നു ഒട്ടുംതന്നെ സുഖമില്ല. എവിടെയാണു് രംഭ?

എല്ലാവരും നിശ്ശബ്ദമായി നില്ക്കുന്നു. തിലോത്തമ പെരുമാളെ മറയ്ക്കുവാൻ ശ്രമിയ്ക്കുന്നു.

ദേവേന്ദ്രൻ—എന്താണിതു് എല്ലാവരും നിശ്ശബ്ദമായിരിയ്ക്കുന്നതു്? എവിടെ രംഭ? (ചുററും നോക്കുന്ന സമയം പെരുമാളെ കാണുന്നു.) ഇതാരു്? നീ ആരു്? നീ എങ്ങിനെ ഇതിന്നുള്ളിൽ പ്രവേശിച്ചു? ഇപ്പഴു് എനിയ്ക്കു് കായ്യം മനസ്സിലായി. നിന്നെ ഇപ്പോൾ കൊന്നിട്ടു് കായ്യം. ആരടാ, അവിടെ? അവനെ പിടിച്ചു കെട്ടട്ടെ. കൊണ്ടുവാ, എന്റെ വേൽ കൊണ്ടുവാ. ഇവന്റെ കഴുത്തു് ഇപ്പോൾ മുറിച്ചിട്ടു് കായ്യം.

ഉവ്വശി വന്നു കാല്ക്കൽ നമസ്കരിയ്ക്കുന്നു. ദേവേന്ദ്രൻ ഉവ്വശിയെ കാൽകൊണ്ടു് തട്ടിക്കളയുന്നു. "നി

ങ്ങളെ സകലത്തിനേയും ഞാൻ ഇവിടുന്ന് ആട്ടിപ്പുറത്താക്കും."

ഇന്ദ്രാണി കാര്യം അപകടത്തിലായി എന്നറിഞ്ഞിട്ട് ഉടനെത്തന്നെ ദേവേന്ദ്രനെ തല്ക്കാലം അവിടുന്നു മാററുന്നതിന്നു ഒരു വിദ്യയെടുക്കുന്നു.

ഐരാവതത്തിനെ മദം പൊട്ടിക്കുന്നു. ഐരാവതം ഉടനെത്തന്നെ അലറിക്കൊണ്ട് അവിടം മുഴുവനും ഓടി നടക്കുന്നു. വഴിയ്ക്ക് അമൃത് വെച്ച കെട്ടിടം കണ്ടിട്ട് അതിനോട് മല്ലു നോക്കുന്നു.

ഈ ശബ്ദം കേട്ട് ദേവേന്ദ്രൻ പരിഭ്രമിയ്ക്കുന്നു.

ദേവേന്ദ്രൻ—എന്താണിത്? ഐരാവതത്തിന്റെ ശബ്ദമാണല്ലോ കേൾക്കുന്നത്.

ഒരു ഭൃത്യൻ പ്രവേശിയ്ക്കുന്നു.

ഭൃത്യൻ—സ്വാമി, സ്വാമി, ഐരാവതത്തിന്നു മദം പൊട്ടിയിരിയ്ക്കുന്നു. അമൃതകലശം ഇപ്പോൾ പോയ്പ്പോകും.

"പിടിക്കടാ അതിനെ" എന്നു പറഞ്ഞു ദേവേന്ദ്രൻ പുറത്തേയ്ക്ക് ഓടുന്നു.

ആ സമയം നാരദൻ പെരുമാളെയുംകൂട്ടി ഭൂമിയിലേയ്ക്ക് പോകുന്നു. ഇന്ദ്രാണി അന്തഃപുരത്ത് പ്രവേശിച്ച് ഉർവ്വശിയേയും മേനകയേയും തിലോത്തമയേയും തന്റെ സ്വന്തം കൊട്ടാരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നു.

ഐരാവതത്തിന്നു സുഖപ്പെട്ടശേഷം ദേവേന്ദ്രൻ തിരിച്ചുവരുന്നു. ആരെയും കാണാത്തതുകൊണ്ട് ആ സ്ഥലം മുഴുവനും തിരയുന്നു. "അവർ എവിടെ, എവിടെ?" എന്നു പറഞ്ഞുകൊണ്ട് പുറത്തേയ്ക്ക് ഓടുന്നു.

## രംഗം 8

ദേവേന്ദ്രൻ "എവിടെ അവൻ, എവിടെ അവൻ?" എന്നു പറഞ്ഞ് ഓടുന്ന സമയം ഇന്ദ്രാണി പ്രവേശിക്കുന്നു.

ഇന്ദ്രാണി—എന്താണിത്? ഐരാവതത്തിന്റെ സുഖക്കേട് ഇവിടുത്തേക്ക് ബാധിച്ചു എന്നു തോന്നുന്നു. ഇതെന്താണിത്, ഭ്രാന്തന്റെ മാതിരി ഓടുന്നത്?

ദേവേന്ദ്രൻ—ഇന്ദ്രാണി അറിഞ്ഞില്ലേ വൎത്തമാനം? ആ കുലടകൾ ഒരു മനുഷ്യനെ അന്തഃപുരത്തിൽ സൂക്ഷിച്ചിരിക്കുകയായിരുന്നു.

ഇന്ദ്രാണി—ഒരു മനുഷ്യനേയോ?

ദേവേന്ദ്രൻ—അതേ. ഒരു മനുഷ്യനെ. ഒരു ചെക്കനെ.

ഇന്ദ്രാണി—ഇവിടുന്ന് പെരുമാളെക്കുറിച്ചായിരിക്കുമോ പറയുന്നത്, എന്റെ ദത്തുപുത്രനെപ്പററി?

ദേവേന്ദ്രൻ—ഇന്ദ്രാണിയുടെ ദത്തുപുത്രനോ?

ഇന്ദ്രാണി—ഞാൻ ഒരു കുട്ടിയെ ദത്തെടുത്ത് ഉൎവ്വശിയുടെ കയ്യിൽ ഏല്പിച്ചിട്ടുണ്ടായിരുന്നു. ആ കുട്ടിയെ ദേവനാക്കിയതിന്നുശേഷം ഇവിടുത്തോട് പറയണം എന്നായിരുന്നു ഞാൻ വിചാരിച്ചത്. ആ കുട്ടിയെപ്പററിത്തന്നേയാണോ ഇവിടുന്ന് പറയുന്നത്?

ദേവേന്ദ്രൻ—വളരെ സൌന്ദൎയ്യവും തേജസ്സുമുള്ള ഒരു കുട്ടിയെപ്പററിയാണ് ഞാൻ പറയുന്നത്.

ഇന്ദ്രാണി—കഷ്ടംതന്നെ. ഇതിന്നാണ് ഇവിടുന്ന് കോപിച്ച് ഐരാവതത്തിന്റെ മാതിരി നടക്കുന്നത്! കഷ്ടം, ഉപകാരം മനസ്സിൽ വിചാരിച്ച് പ്രവൎത്തിച്ചാൽ ഒടുക്കം അനൎത്ഥമാണ് ഉണ്ടാകുക എന്നുള്ളതിന്നു ദൃഷ്ടാന്തമാണിത്.

ദേവേന്ദ്രൻ—അയ്യോ, ഇന്ദ്രാണി കോപിയ്ക്കരുതേ. ഞാനിതൊന്നും അറിഞ്ഞില്ല.

ഇന്ദ്രാണി—ആ കുട്ടി എവിടെ? അവനെ ഇവിടുന്ന് വല്ലതും ചെയ്യുവോ?

ദേവേന്ദ്രൻ—അയ്യോ, അവനെ കാണാനില്ല.

ഇന്ദ്രാണി—എന്നാൽ തീർച്ചയായും ഭൂമിയിലേയ്ക്ക് പേടിച്ച് പോയിക്കാണും. കഷ്ടം, ഇവിടുന്ന് ഇത്ര വിവേകമില്ലാത്ത ഒരാളായിപ്പോയല്ലോ. ഈ കുട്ടിയെ കണ്ട് ഇങ്ങിനെയൊക്കെ തെററിദ്ധരിച്ചാലോ? അവനെ ഇപ്പോഠം കണ്ടുപിടിയ്ക്കണമല്ലോ.

ദേവേന്ദ്രൻ—ഉർവ്വശിയോട് ചോദിയ്ക്കു. അവഠം അറിയുമായിരിയ്ക്കും.

ഇന്ദ്രാണി—അവരെല്ലാവരും ഭയപ്പെട്ട് എന്റെ അടുക്കൽ വന്നപ്പഴാണ് എനിയ്ക്ക് കാൎയ്യം മനസ്സിലായത്. അവരുടെകൂടെ കുട്ടിയില്ല.

ദേവേന്ദ്രൻ—അയ്യോ, എന്നാൽ എവിടെ പോയി? ഞാൻ ഇപ്പോഠം ആളുകളെ അയക്കാം, തിരയേണ്ടതിലേയ്ക്ക്.

ഇന്ദ്രാണി—ആട്ടെ എന്നാൽ ക്ഷണം പറഞ്ഞയയ്ക്കു. കഷ്ടമായിപ്പോയി.

ദേവേന്ദ്രൻ—രംഭയെവിടെ? രംഭയെ ആ കൂട്ടത്തിൽ കണ്ടില്ലല്ലോ.

ഇന്ദ്രാണി—ഇല്ലാ. രംഭയ്ക്ക് ഒരബദ്ധം പിണഞ്ഞു. എനിയ്ക്കുവേണ്ടി പ്രവൃത്തിയെടുത്തതിന്നു കൂലിയായിട്ടാണ് ഈയപകടത്തിൽ ചെന്നുചാടിയത്.

ദേവേന്ദ്രൻ—(വ്യസനത്തോടെ) രംഭക്ക് എന്തുപററി? കഷ്ടം, പാവം!

ഇന്ദ്രാണി—പെരുമാളെ ദേവനാക്കുവാൻവേണ്ടി ഹിമവൽപാൎശ്വത്തിലുള്ള പഴം കൊത്തിക്കൊ

ണ്ടുവരുവാൻ പോയി. ആ സമയം ഒരസ്സ്രം തട്ടി മനു ഷ്യസ്ത്രീയായിപ്പോയി എന്നാണ് വൎത്തമാനം.

ദേവേന്ദ്രൻ—ഇതാര് പറഞ്ഞു?

ഇന്ദ്രാണി—നാരദൻ.

ദേവേന്ദ്രൻ—കഷ്ടം! ഇതു പററിച്ചത് ഏതു മനുഷ്യനാണ്? ഇത്ര ബലവും ധിക്കാരവുമുള്ള മനു ഷ്യനാരാണ്? ഞാനവനെ ഇപ്പോൾ ഭസ്മമാക്കും.

ഇന്ദ്രാണി—ഭസ്മമാക്കുന്നത് പിന്നെ ആലോചി ക്കാം. അത് അത്ര എളുപ്പത്തിൽ സാധിക്കുമോ എ ന്നെനിക്കറിഞ്ഞുകൂടാ. ഏതായാലും ഭാൎഗ്ഗവരാമനാ ണ് അത് ചെയ്തത്.

ദേവേന്ദ്രൻ—ആ ഭാൎഗ്ഗവരാമൻെറ ധിക്കാരം ചി ല്ലറയല്ല. അവനെക്കൊണ്ട് നമുക്കിത്തിരി കാൎയ്യമു ണ്ടായിരുന്നു എന്നു കരുതീട്ടായിരിക്കാം ഈ അധിക പ്രസംഗം പ്രവൎത്തിച്ചത്. ഏതെങ്കിലും അവനെ നല്ല ഒരു പാഠം പഠിപ്പിക്കണം. ആരെടാ അവിടെ?

ഒരു ഭൃത്യൻ പ്രവേശിക്കുന്നു.

ഭാൎഗ്ഗവരാമൻ ഇപ്പോൾ എവിടെയുണ്ടെന്ന് അ ന്വേഷിച്ചു വാ. ഉടനെ വിവരം എന്നോട് വന്നു അറിയിക്കണം. രംഭയും എവിടെയാണെന്ന് അ ന്വേഷിക്കണം.

ഭൃത്യൻ പോകുന്നു.

ഇന്ദ്രാണി—രംഭയെ ഇങ്ങട്ട് കൂട്ടിക്കൊണ്ടു വന്നു കളയാം. പെരുമാളെയും കൂട്ടിക്കൊണ്ടുവരികയല്ലേ?

ദേവേന്ദ്രൻ—വേഗം വരട്ടേ. പെരുമാൾ ഇന്നു മുതൽ എൻെറ കുട്ടിയാണ്. ഞാൻ ചെയ്തതെല്ലാം അബദ്ധം. അവനെ വേഗം ദേവനാക്കിക്കളയാം. കഷ്ടം, ഞാൻ മഹാക്രൂരൻതന്നെ. ആലോചനയില്ലാ തെ ആരും ഒന്നും പ്രവൎത്തിക്കരുത്. എവിടെ മറവ

ള്ളവർ? ഞാൻ അവരോട് ഇപ്പോഠംത്തന്നെ മാപ്പ് ചോദിച്ചുകളയാം.

ഇന്ദ്രാണി—വരു, നമുക്ക് പോകാം.

ഇന്ദ്രാണിയും ദേവേന്ദ്രനും പോകുന്നു.

## രംഗം 9

രംഭയും കൈരളിയുംകൂടി തോട്ടത്തിൽ ഇരുന്നു പൂമാലകഠം കെട്ടുന്നു. പെരുമാഠം പ്രവേശിയ്ക്കുന്നു.

രംഭ കുറച്ചു നേരം ഒന്നും മിണ്ടാതെ നോക്കിനിന്നിട്ട് "പെരുമാളേ!" എന്നു പറഞ്ഞുകൊണ്ട് പെരുമാളുടെ അടുക്കലേയ്ക്ക് ഓടി പെരുമാളെ കെട്ടിപ്പിടിയ്ക്കുന്നു.

പെരുമാഠം—അമ്മേ, എനിയ്ക്ക് അമ്മയെ കണ്ടിട്ടുള്ള സന്തോഷത്തിന്നു കണക്കില്ല. അമ്മയില്ലാത്തതുകൊണ്ട് എനിയ്ക്കവിടെ യാതോരു സുഖവും ഉണ്ടായിരുന്നില്ല. അവിടെ ദേവേന്ദ്രൻ വല്ലാത്ത കോലാഹലങ്ങളൊക്കെ കാട്ടിക്കൂട്ടി. എന്നെ കൊല്ലുവാൻവേണ്ടി വേൽ എടുത്തുകൊണ്ടുവരുവാൻ കല്പന കൊടുത്തു.

രംഭ—അയ്യോ മകനേ, കഷ്ടം! എൻെറ മകന്നു വല്ലതും പററിപ്പോയിട്ടുണ്ടായിരുന്നെങ്കിൽ ഞാൻ പിന്നെ ജീവിച്ചിരിയ്ക്കയില്ലായിരുന്നു. പിന്നെ എങ്ങിനെയാണ് ദേവേന്ദ്രൻെറ കോപം മാററിയത്?

പെരുമാഠം—മാറിയിട്ടില്ല. പെട്ടെന്നു ഐരാവതത്തിന്നു മദംപൊട്ടി അമൃതശാല കുത്തിപ്പൊളിയ്ക്കുവാൻ തുടങ്ങി.

രംഭ—എന്ത്? ഐരാവതത്തിന്ന് മദംപൊട്ടുകയോ? ഇതെന്തത്ഭുതമാണ്! ദേവലോകത്തെ ആ

നക്കു് മദം പൊട്ടുക എന്നുള്ളതു് ഇതുവരെ കേട്ടിട്ടി ല്ലല്ലോ.

പെരുമാൾ—എന്തോ, അതൊന്നും എനിയ്ക്കറി ഞ്ഞുകൂടാ. മദംപൊട്ടിയെന്നു ഒരു ഭൃത്യൻ വന്നു പറഞ്ഞു. ദേവേന്ദ്രൻ പുറത്തേയ്ക്കു പോയി. ആ സ മയം ഞാൻ രക്ഷപ്പെട്ടു. എനിയ്ക്കുവിടെനിന്നിട്ടു് ഒന്നു ദേവേന്ദ്രനോടു് പൊരുതണം എന്നുണ്ടായിരു ന്നു. പക്ഷെ ഞാൻ നിരായുധനായതുകൊണ്ടു് നാ രദമഹഷിയുടെ വാക്കു കേട്ടു ഇങ്ങോട്ടു പോന്നു.

രംഭ—അതു വളരെ നന്നായി. ഞാൻ ഇവിടെ വന്നതിൻെറശേഷം ഒരു നാഴികനേരമെങ്കിലും നി ന്നെ വിചാരിയ്ക്കാതിരുന്നിട്ടില്ല. അവിടെ എന്തെല്ലാ മായിരിയ്ക്കും നടക്കുന്നതു് എന്നുതന്നെയായിരുന്നു വി ചാരം.

പെരുമാൾ—അമ്മേ, നമുക്കു് ഇവിടെത്തന്നെ താമസിച്ചുകളയാം. അങ്ങോട്ടു് മടങ്ങിപ്പോകേണ്ട.

രംഭ—അതു വയ്യ മകനേ. ഞാൻ ഒരു ദേവ സ്ത്രീയായിപ്പോയില്ലേ? എനിക്കിവിടെ അധികം താമസിച്ചുകൂടാ. നിനക്കും മനുഷ്യലോകത്തിൽ 12 ദിവസത്തിലധികം താമസിച്ചുകൂടാ. പന്ത്രണ്ടു ദിവ സം കഴിഞ്ഞാൽ ഒന്നു ദേവലോകത്തു് പോയി തിരി ച്ചുവരേണ്ടിവരും.

പെരുമാൾ—12 ദിവസമോ! അയ്യോ, അമ്മേ ഇവിടെ എത്ര ഭംഗിയുള്ള സ്ഥലമാണു്. എനിക്കി വിടെത്തന്നെ എന്നും താമസിയ്ക്കുവാൻ തോന്നുന്നു.

രംഭ—നീ കൈരളിയെ കണ്ടു് ഇത്ര ക്ഷണ ത്തിൽ മോഹിച്ചുപോയോ? പക്ഷെ നമ്മുടെ 12 ദി വസം ഇവിടുത്തെ 12 കൊല്ലമാണു്. പക്ഷെ ദേ വേന്ദ്രൻ നമ്മെ സൈ്വരത്തോടെ ഇവിടെ താമസി

യ്ക്കാൻ സമ്മതിക്കില്ല. അദ്ദേഹം ഇവിടെ വന്നു നമ്മെ പിടിച്ചുകൊണ്ടു പോകാതിരിക്കയില്ല.

പെരുമാൾ—(കൈരളിയെ കാണിച്ച്) ആ കുട്ടി ആരാണ്?

രംഭ—വരു. ഞാൻ പരിചയപ്പെടുത്തിത്തരാം. ആ കുട്ടിയുടെ കൂടെയായതുകൊണ്ട് ഞാൻ ഇവിടെ ഒരുവിധം കഴിച്ചുകൂട്ടി. കൈരളി, കൈരളി, വരു.

കൈരളി വരുന്നു.

ഇതാരാ, മനസ്സിലായോ?

കൈരളി—എന്നോട് ജ്യേഷ്ഠത്തി പറഞ്ഞ കുട്ടിയല്ലേ?

പെരുമാൾ—ഞാൻ കുട്ടിയാണോ?

കൈരളി—ജ്യേഷ്ഠത്തിയുടെ കുട്ടി.

പെരുമാൾ—അത് ശരി. വരു, ഞാനനവധി പുഷ്പങ്ങൾ പറിച്ചുതരാം.

രംഭ—പെരുമാൾ ഇവിടെ താമസിയ്ക്കുവാൻ വന്നതാണ്. കൈരളിക്ക് വിരോധമുണ്ടോ?

കൈരളി—അയ്യോ, എനിയ്ക്കെന്ത് വിരോധമാണ്! എനിക്ക് വളരെ സന്തോഷം. ജ്യേഷ്ഠത്തിയെ എനിക്ക് സ്നേഹമില്ലേ? അപ്പോൾ ജ്യേഷ്ഠത്തിയുടെ കുട്ടിയെ സ്നേഹമില്ലാതിരിയ്ക്കുമോ?

രംഭ—നാരദമഹർഷി എവിടെപ്പോയി?

പെരുമാൾ—ഇവിടെ എത്തിയ ഉടനെ, അമ്മയെ കണ്ടു വർത്തമാനം പറഞ്ഞുകഴിയുന്നതിലിടക്ക് ഞാൻ പോയി വരാം എന്നു പറഞ്ഞു പോയി.

രംഭ—എന്നാൽ ഇപ്പോൾ വരും.

ഉടനെ നാരദമഹർഷി പ്രവേശിയ്ക്കുന്നു.

പെരുമാളും കൈരളിയുംകൂടി പൂന്തോട്ടത്തിലേയ്ക്കു പോകുന്നു.

രംഭ—ഇവിടുന്ന് പെരുമാളെ ഇങ്ങട്ട് കൂട്ടിക്കൊണ്ടുവന്നത് വളരെ നന്നായി. എനിക്ക് മനസ്സിന്നു വളരെ സമാധാനമായി.

നാരദൻ—പക്ഷെ അവിടെ കാൎയ്യങ്ങൾ വളരെ തകരാറിലായപ്പോഴാണ് ഇങ്ങട്ട് വരുവാൻ തീൎച്ച്പ്പെടുത്തിപ്പോന്നത്.

രംഭ—എന്നാൽ തീൎച്ചയായും ഇങ്ങട്ട് പുറപ്പെടാതിരിയ്ക്കയില്ല. ഇവിടെ വന്നാൽ എങ്ങിനെയാണ് പെരുമാളെ രക്ഷിയ്ക്കുന്നത്? ഇവിടുന്നുതന്നെ വല്ല ഒഴികഴിവുമാൎഗ്ഗവും ഉണ്ടാക്കണം.

നാരദൻ—ആട്ടെ. എന്തെങ്കിലും കണ്ടുപിടിയ്ക്കാം. ഇങ്ങട്ട് ദേവേന്ദ്രൻ പുറപ്പെടുമെന്നു തോന്നുന്നില്ല. ഭാൎഗ്ഗവരാമനെ ദേവേന്ദ്രന്നു നല്ലവണ്ണം അറിഞ്ഞുകൂടേ!

രംഭ—ഏയി, ഭാൎഗ്ഗവരാമനെ ഒന്നും അദ്ദേഹത്തിന്നു ഭയം കാണുകയില്ല.

നാരദൻ—അങ്ങിനെ ഭയമില്ലാതെ പ്രവൎത്തിച്ചാൽ ദേവേന്ദ്രൻെറ കഷ്ടകാലം. അത്രമാത്രമേ ഞാൻ ഇപ്പോൾ പറയുന്നുള്ളു. ഏതെങ്കിലും കാൎയ്യത്തിൻെറ ഗതി നോക്കി നമുക്കു പ്രവൎത്തിയ്ക്കാം.

രംഭ—എനിയ്ക്കിത്തിരി അമൃതും കിട്ടാതെ നിവൃത്തിയില്ല. പെരുമാളെ ഉപദ്രവിച്ചേയ്ക്കും എന്ന ഭയമില്ലായിരുന്നുവെങ്കിൽ ഞാൻ പോയി സ്വാമിയുടെ കാൽക്കൽ വീണിട്ടെങ്കിലും അമൃത് കൊണ്ടുവന്നു കളയുമായിരുന്നു.

നാരദൻ—രംഭ ഭയപ്പെടേണ്ട. കാൎയ്യങ്ങളെല്ലാം നന്നായി കലാശിയ്ക്കും. എല്ലാം രംഭയുടെ ഇഷ്ടംപോലെ വരും. ഇന്ദ്രാണി നമ്മുടെ ഭാഗത്താണെന്നു തോന്നുന്നു. അത് നമുക്ക് വലിയ ഒരു ബലമാണ്.

രംഭ—എന്നാൽ കാൎയ്യം ജയിച്ചു. ഇന്ദ്രാണി സഹായമുണ്ടെങ്കിൽ ഭയപ്പെടാനൊന്നുമില്ല. ശരിയായി വിവരം അറിയാൻ എന്താണു് വിദ്യ?

നാരദൻ—ഞാൻ ഒന്നുകൂടി പോയി ക്ഷണം വന്നുകളയാം.

നാരദൻ പോകുന്നു.



# നാലാമങ്കം

## രംഗം 1

ദേവലോകം. ദേവേന്ദ്രനും ഉവ്വശിയും.

ദേവേന്ദ്രൻ—മേനകയും തിലോത്തമയും എവിടെ?

ഉവ്വശി—അവർ കളി കഴിഞ്ഞു വന്നിട്ടില്ല. ഉടനെ വരും. ഞങ്ങളൊക്കെ വല്ലാതെ ഭയപ്പെട്ടു പോയി.

ദേവേന്ദ്രൻ—നിങ്ങൾക്ക് അത് ഒളിച്ചുവെക്കേണ്ടുന്ന യാതോരു കാൎയ്യവും ഉണ്ടായിരുന്നില്ല. നിങ്ങൾ എന്നോടു പറഞ്ഞിട്ടുണ്ടായിരുന്നുവെങ്കിൽ ഞാൻതന്നെ ആ കുട്ടിയെ വളൎത്തുമായിരുന്നല്ലോ. എന്തായാലും നിങ്ങൾ സ്ത്രീകളല്ലേ.

ഉവ്വശി—അത് ഇവിടുന്ന് ഇപ്പോൾ പറയുന്നതാണ്. കുട്ടിയെ ഇവിടുത്തെ കയ്യിൽ കൊണ്ടുവന്നു തന്നിട്ടുണ്ടായിരുന്നുവെങ്കിൽ തീൎച്ചയായും ആട്ടിപ്പുറത്താക്കാൻ പറയുമായിരുന്നു.

ദേവേന്ദ്രൻ—ഛെയ്യി. അതൊന്നുമുണ്ടാകയില്ല. ഞാനെന്താണ് മരമുട്ടിയോ മറ്റോ ആണോ. നിങ്ങളോടു സ്നേഹമില്ലാത്ത ആളുമല്ല. എനിക്ക് രംഭയെ വിചാരിയ്ക്കുമ്പോൾ വല്ലാത്ത വ്യസനം തോന്നുന്നു. അവൾ എന്തെല്ലാം കഷ്ടപ്പാടുകൾ അനുഭവിക്കുന്നുണ്ടെന്നോ! അയച്ചവർ ഇനിയും മടങ്ങി വന്നിട്ടില്ല.

ഉവ്വശി—ഒരു കൂട്ടം മടങ്ങിവന്നിരിക്കുന്നു എന്നു തോന്നുന്നു. ആരെടാ അവിടെ?

ഒരു ഭടൻ പ്രവേശിക്കുന്നു.

ദേവേന്ദ്രൻ—ഭൂമിയിൽപ്പോയി തിരിച്ചുവന്നവരോട് ഇവിടെ വരാൻ പറ.

അവർ പ്രവേശിക്കുന്നു.

ഭടന്മാർ— സ്വാമി, ഞങ്ങൾ രംഭയെ തിരഞ്ഞുപോയവരാണ്.

ദേവേന്ദ്രൻ—കണ്ടുവോ?

ഭടന്മാർ—കണ്ടു. ഹിമവൽപാർശ്വത്തിലുള്ള ഒരു വെണ്ണക്കല്ലുകെട്ടിടത്തിൽ താമസിക്കുന്നുണ്ട്.

ദേവേന്ദ്രൻ—നമ്മെയും തപസ്സുചെയ്തുകൊണ്ടിരിക്കയായിരിക്കും.

ഭടന്മാർ—തപസ്സ് മനസ്സുകൊണ്ടു ചെയ്യുന്നുണ്ടോ എന്നു നിശ്ചയമില്ല. പുറമേ തപസ്സു ചെയ്യുന്നതായി കണ്ടില്ല. അവിടെ ഒന്നിച്ചു പെരുമാൾ എന്ന കുട്ടിയും കൈരളി എന്ന വേറൊരു കുട്ടിയും ഉണ്ട്.

ദേവേന്ദ്രൻ—ആ കൈരളി ഭാർഗ്ഗവരാമന്റെ പോററുമകളായിരിക്കണം. അവൾ ഹേതുവായിട്ടാണ് ഈ തകരാറുകളെല്ലാം വന്നത്.

വേറേ ഒരു ഭടൻ പ്രവേശിക്കുന്നു.

ദേവേന്ദ്രൻ—എന്തെടാ വർത്തമാനം?

ഭടൻ—ഭാർഗ്ഗവരാമൻ പുഷ്കരിണിയിൽ സ്നാനം കഴിഞ്ഞതിന്നുശേഷം ഇപ്പോൾ മഹാമേരുപർവ്വതത്തിന്റെ അടുക്കൽ എത്തിയിരിക്കുന്നു. സത്യലോകത്തേക്കു പോകുകയാണെന്നാണ് തോന്നുന്നത്. ഇവിടെ വന്നു കാണണം എന്നുകൂടി മനസ്സിൽ ഉള്ളതായി തോന്നുന്നില്ല.

ദേവേന്ദ്രൻ—അവൻ മഹാധിക്കാരിയാണ്. പുഷ്കരിണിയിൽ സ്നാനം ചെയ്യുക! ഇങ്ങിനെയെല്ലാം ചെയ്യുവാൻ അനുവദിച്ചതുകൊണ്ടാണ് ഇവററയ്ക്കു ധിക്കാരം വർദ്ധിക്കുന്നത്. ലക്ഷ്മിക്ക് പിന്നെ ആ

രായാലും വ്യത്യാസമില്ലല്ലോ. വിഷ്ണുവും അങ്ങിനെ തന്നെ. അതെല്ലാംകൊണ്ട് തന്നോട് സമം ആരുമില്ലെന്നാണ് ഭാവം. ആട്ടെ, നമ്മുടെ ബലം ഇത്തിരിയൊന്നു കാണിച്ചുകൊടുത്തുകളയാം. എടാ, പ്രളയജലദങ്ങളോടു വരാൻ പറ. പിന്നെ വേറൊരു കൂട്ടം എന്റെ വിമാനത്തിൽ പോയി ആ രംഭയേയും പെരുമാളെയും ഇങ്ങട്ട് കൂട്ടിക്കൊണ്ടുവരട്ടെ. എടാ, പിന്നെ ആ കൈരളിയേയുംകൂടി ഇങ്ങട്ട് കൂട്ടിക്കോ. ആ ഭാർഗ്ഗവരാമനും ഇത്തിരിയൊന്നു പരുങ്ങട്ടെ. എന്താ, ഉർവ്വശി, അങ്ങിനെയല്ലേ? അവന്നു ഭാര്യമാരൊന്നും ഇല്ലാത്തത് അവന്റെ ഭാഗ്യം. അല്ലെങ്കിൽ ഞാൻ ഒരു പാഠം പഠിപ്പിക്കുമായിരുന്നു. ഈ മനുഷ്യക്ക് ദൈവചൈതന്യം കൊടുത്തുകൂടാ. അപ്പഴ് അവർ തലയിൽ കേറും. ഈ ഭാർഗ്ഗവരാമനു വിഷ്ണുതേജസ്സുണ്ടെന്നുള്ള ഒരഹംഭാവമാണ്.

ഉർവ്വശി—ഇവിടുത്തേക്ക് അദ്ദേഹത്തിനോട് യുദ്ധംചെയ്തു തോല്പിക്കുവാൻ കഴികയില്ല എന്നാണ് തോന്നുന്നത്. കാർത്തവീര്യാർജ്ജുനനെ ജയിച്ച ആളാണ് അദ്ദേഹം.

ദേവേന്ദ്രൻ—ഒരു പ്രാവശ്യം എന്തോ അങ്ങിനെ പററി. ആട്ടെ. ഞാൻ നേരിട്ട് യുദ്ധത്തിന്നു പോകുന്നതുമല്ല. ഞാനൊന്നും അറിയാത്ത ഭാവം നടിക്കുകയേയുള്ളു. പിന്നെ വേറൊരു വൈഷമ്യവും കൂടിയുണ്ട്. അദ്ദേഹത്തിനോട് യുദ്ധത്തിന്നു പോയാൽ ഒരു സമയം വിഷ്ണുവിന്നു നമ്മോട് കോപത്തിന്നു ഇടയായേക്കും. എന്തിനാണ് അതൊക്കെ ഉണ്ടാക്കിത്തീർക്കുവാൻ പോകുന്നത്? നമുക്ക് നമ്മുടെ കാര്യം സാധിച്ചാൽമാത്രം പോരേ.

ഉർവ്വശി—അത് ശരിയാണ്. എന്നാൽ പിന്നെ എന്താണ് ചെയ്യുന്നത്?

ദേവേന്ദ്രൻ—ആ ഭാർഗ്ഗവരാമനെ പോകുന്ന വഴിയിലിട്ടു് ഇത്തിരി ബുദ്ധിമുട്ടിക്കാം. കൈരളിയെ പിടിച്ചു ഉടനെ കൊണ്ടുവന്നു എവിടെയെങ്കിലും ഒളിപ്പിച്ചുകളയാം. ഭാർഗ്ഗവരാമൻ നമ്മുടെ അടുക്കെ വന്നു അഭയം പ്രാപിക്കുന്നതുവരെ അവളെ ഒളിപ്പിച്ചുകളയാം. ആരവിടെ?

ഒരു ഭടൻ പ്രവേശിയ്ക്കുന്നു.

ഹിമവൽപാർശ്വത്തിലേക്കു് പോകാൻ തയ്യാറായി?

ഭടൻ—സ്വാമി, തയ്യാറായിരിയ്ക്കുന്നു. വിമാനം പുറത്തേക്കു എടുക്കുവാൻ പോയിരിയ്ക്കുന്നു.

ദേവേന്ദ്രൻ—നല്ലവണ്ണം സൂക്ഷിക്കണം. പിന്നെ വേറൊരു കാര്യം: പോകുന്നവർ എല്ലാവരും അവരവരുടെ വേഷത്തെ വെടിഞ്ഞു കാട്ടാളന്മാരായിക്കൊള്ളട്ടെ. കാട്ടാളന്മാരായി ചെന്നു രംഭയേയും പെരുമാളെയും കൈരളിയേയും പിടിച്ചുകൊണ്ടുവരണം. വിമാനത്തിൽ കയററിയശേഷംമാത്രം രംഭക്കു് അമൃതു കൊടുത്താൽ മതി. അതുവരെ അറിയണ്ട. നമ്മുടെ ആൾക്കാരാണെന്നു് ആരുംതന്നെ അറിയരുതു്. മനസ്സിലായോ? (ഉർവ്വശിയോടു്) ഉർവ്വശി പോയി കുറച്ചു അമൃതു് ഒരു പാത്രത്തിലാക്കിക്കൊടുക്കു. താക്കോൽ ഇതാ. ഇന്ദ്രാണിയോടു് തുറന്നെടുത്തു തരുവാൻ പറയൂ.

ഉർവ്വശി—അടിയൻ അമൃതു് കട്ടെടുത്തുവെക്കുകയില്ല.

ദേവേന്ദ്രൻ—ഛേ, അതുകൊണ്ടൊന്നുമല്ല. അസുരന്മാർ തക്കം നോക്കി എപ്പോഴും നിന്നുകൊണ്ടിരിക്കയാണു്. അതുകൊണ്ടുള്ള ഒരുറപ്പിന്നുവേണ്ടി മാത്രമാണു്.

"അമൃത് ഇപ്പോൾ പോയി കൊണ്ടുവന്നുകളയാം." എന്നു പറഞ്ഞു ഉർവ്വശി പോകുന്നു.

ദേവേന്ദ്രൻ—ആരവിടെ?

ഒരു ഭടൻ പ്രവേശിയ്ക്കുന്നു.

പ്രളയജലദങ്ങൾ വന്നുവോ?

ഭടൻ—സ്വാമി, വന്നുകഴിഞ്ഞു. സ്വാമിയുടെ കല്പന കാത്തു പടിക്കൽ നില്ക്കുന്നു.

ദേവേന്ദ്രൻ—ശരി. അവരോട് പോയി ആ ഭാൎഗ്ഗവരാമനെ ഒന്നു നന്നായി മുക്കുവാൻ പറ. നടക്കുവാൻ വയ്യാതെകണ്ട് കഴങ്ങണം. പക്ഷെ കൊല്ലണ്ട എന്നു പറഞ്ഞേക്ക്.

ഭടൻ—ഇപ്പോൾ പോയി കല്പന കൊടുത്തുകളയാം.

ഭടൻ പോകുന്നു.

ദേവേന്ദ്രൻ ആത്മഗതം: നാം ഇത്തിരി ഒന്നുറങ്ങിക്കളയാം. ഇതെല്ലാം കഴിഞ്ഞിട്ട് ദേഹം ക്ഷീണിച്ചു. ആ ഐരാവതത്തിന്ന് എന്തു പററി, അസംഗതിയായി മദംപൊട്ടാൻ? ഓഹോ, മനസ്സിലായി. മനുഷ്യൻ ദേവലോകത്ത് വന്നതുകൊണ്ടു തന്നെ. കൈരളിയെ ഇവിടെ കൊണ്ടുവരണ്ട. അവളെ വല്ലവരുടെയും കയ്യിൽ ഏല്പിച്ചുകൊടുക്കാം. ഒന്നു പഠിക്കട്ടെ നല്ലവണ്ണം. അതാ, ജലദങ്ങൾ യാത്രയായി എന്നാണ് തോന്നുന്നത്. ആ ശബ്ദം അതുതന്നെയാണ്. ഇവററ ഭൂമി മുഴുവനും മുക്കിക്കളയുമോ! ബുദ്ധിയില്ലാത്തവററയാണ്. ഇല്ല, ഞാൻ പ്രത്യേകം കല്പന കൊടുത്തിട്ടില്ലേ. രംഭയെ കാണാത്തതുകൊണ്ടു മനസ്സിന്നു ഒരു സുഖവുമില്ല. ഉടനെ വരാതിരിക്കില്ല. ആ പെരുമാളെ ദേവനാക്കി നമ്മുടെ ദത്തുപുത്രനാക്കിക്കളയാം.

ദേവേന്ദ്രൻ ഉറങ്ങുന്നു.

## രംഗം 2

ഭാർഗ്ഗവരാമൻ ആത്മഗതം: ഇതാ ഞാൻ വൈകുണ്ഠത്തിൽ അടുത്തെത്തിയിരിക്കുന്നു. അതാ, ആ കാണുന്നതുതന്നെയാണ് മഹാമേരുപർവ്വതം. അതിൻെറ വലുപ്പവും യോഗ്യതയും അതിൻെറ ഭംഗിയും എല്ലാംകൂടി കാണുന്നതുകൊണ്ടുതന്നെ അത് മഹാമേരുപർവ്വതമാണെന്നു തീർച്ചയാക്കാം. അതാ ആ കാണുന്ന ഉന്നതപർവ്വതങ്ങൾ വേറെ ഒന്നിന്നും ഇല്ല. ആ കിഴക്കുഭാഗത്തു കാണുന്നത് മാനിറാം ആയിരിക്കും. ഈ നേരെ കാണുന്നത് ശപാപാർശ്വവും ആ രണ്ടിന്നും തൊട്ടു കുമുദപർവ്വതവും ആയിരിക്കണം. മേരുമന്ദിരം ആ ഭാഗത്തായതുകൊണ്ടു ഈ ഭാഗത്തുനിന്നു കാണുവാൻ സാധിക്കാത്തതാണ്. എത്ര കൊടുമുടികളാണ് ഇതിന്നുള്ളത്.

പെട്ടെന്നു കാർമേഘങ്ങളാൽ വെളിച്ചം പോയ്പ്പോകുന്നു.

"ഇതെന്താണിത്, കറുത്ത കാർമേഘങ്ങൾ ആകെ കൂടിയിരിക്കുന്നല്ലോ. പ്രളയമേഘങ്ങളാണല്ലോ ആ കാണുന്നതെല്ലാം."

പെട്ടെന്നുണ്ടായ ഇടിയും മിന്നലുംകൊണ്ടു ഭൂമിയാസകലം കുലുങ്ങുകയും ഭാർഗ്ഗവരാമൻെറ കണ്ണുകൾ അടഞ്ഞുപോകയും ചെയ്യുന്നു. ഭാർഗ്ഗവരാമന്നു കണ്ണുകൾ കുറെ നേരത്തേക്കു തുറക്കുവാൻ വയ്യാതെയായിപ്പോകുന്നു. ഉടനെതന്നെ ഇരിമ്പുകട്ടകൾപോലെയുള്ള മഴത്തുള്ളികൾ മേൽഭാഗത്തുനിന്ന് വീഴുന്നു. ഇടികൾ ഒന്നിനോടൊപ്പം മറ്റൊന്നായി മാലമാലയായി പൊട്ടിക്കൊണ്ടിരിക്കുന്നു. ഒരു നിമിഷത്തിനകം ഭാർഗ്ഗവരാമൻെറ മുട്ടുവരെ വെള്ളം കയറുന്നു.

"ഇത് തീച്ച്യയായും നമ്മെ പററിക്കാൻ ദേവേന്ദ്രൻ എടുത്ത പണിയാണ്. പക്ഷെ ദേവേന്ദ്രന്നു ദേഷ്യത്തിന്നു കാരണമൊന്നും ഇല്ലല്ലോ. (കുറച്ചു ആലോചിച്ചിട്ട്) ഓഹോ, മനസ്സിലായി. ആ രംഭയെ എയ്തു വീഴ്ത്തിയതിന്നുണ്ടായ കോപം കാണിച്ചതായിരിക്കും. മൂഢന്മാരെ യോഗ്യതസ്ഥിതിയിലാക്കിയാലത്തെ ഫലം ഇതുതന്നെയാണ്. യജ്ഞം ചെയ്ത് ദേവേന്ദ്രപദം ലഭിച്ചാൽപ്പിന്നെ അവൻെറ സ്വന്തം യോഗ്യതകൊണ്ടു ലഭിച്ചതാണെന്നാണ് പിന്നേത്തെ വിചാരം. ദേവന്മാരും മനുഷ്യരുടെ മാതിരിതന്നെ. യാതൊരു വ്യത്യാസവും ഇല്ല. എന്നെക്കൊണ്ടു കാൎയ്യം വേണ്ട സമയം എൻെറ കാലു വന്നു പിടിച്ചു. ഇപ്പോഠം അവൻെറ യോഗ്യത കാണിക്കയാണ്. ആട്ടെ. ഒരു വഴിയുണ്ടാക്കിക്കളയാം. ഇവന്നു എന്നെ മനസ്സിലായിട്ടില്ല."

രണ്ടു ആഗ്നേയാസ്ത്രങ്ങഠംകൊണ്ടു ഒരു കുടയുണ്ടാക്കി തലക്കു മീതെ പിടിക്കുന്നു. ഭാൎഗ്ഗവരാമൻ നടക്കുന്നു. കുടയുടെ മീതെയുള്ള വെള്ളമെല്ലാം വററിപ്പോകുന്നു.

വൎത്തമാനം ദേവേന്ദ്രനെ അറിയിക്കുന്നു.

ദേവേന്ദ്രൻ വരുണാസ്ത്രങ്ങഠം വിട്ട് ആഗ്നേയാസ്ത്രങ്ങളെ ശക്തിയില്ലാതാക്കിക്കളയുന്നു.

ഭാൎഗ്ഗവരാമൻ "ഇതുകൊണ്ട് തീച്ച്യയായി, ഇതു ദേവേന്ദ്രൻെറ വിദ്യതന്നെയാണ്. ഇവൻെറ ധിക്കാരം ഒന്നു കുറക്കാതെ നിവൃത്തിയില്ല." എന്നു പറഞ്ഞു നാഗാസ്ത്രങ്ങഠം അയച്ചു പ്രളയജലദങ്ങളെ മുഴവനും കെട്ടി സമുദ്രത്തിൽ കൊണ്ടുപോയി താഴ്ത്തി നരകപാശത്തിനെ സ്മരിക്കുന്നു.

പെട്ടെന്നു നരകപാശം ഭാൎഗ്ഗവരാമൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു.

നരകപാശം—സ്വാമി, അടിയനെക്കൊണ്ടു എന്തു കാൎയ്യമാണ് വേണ്ടതെന്നു അരുളണം. അടിയൻ ഇവിടെനിന്നു കല്പിക്കുംപോലെ പ്രവൎത്തിക്കാൻ ഒരുക്കമാണ്.

ഭാൎഗ്ഗവരാമൻ—ദേവേന്ദ്രൻ നമ്മെ അനാവശ്യമായി ഉപദ്രവിച്ചിരിക്കുന്നു. യാതൊരു കാരണവും കൂടാതെ നമ്മുടെ വൈകുണ്ഠത്തിലേയ്ക്കുള്ള പോക്കിനെ തടസ്ഥപ്പെടുത്തുവാൻ ശ്രമിച്ചിരിയ്ക്കുന്നു. അവൻ വിചാരിച്ചാൽ എന്റെ പോക്ക് തടുക്കുവാൻ സാധിക്കുന്നതല്ല. എങ്കിലും അവൻ ചെയ്ത ധിക്കാരത്തിന്നു അവനെ ഒരു പാഠം പഠിപ്പിക്കേണ്ടിവന്നിരിക്കുന്നു.

നരകപാശം—സ്വാമി, ദേവേന്ദ്രൻ മഹാദുസ്സ്വഭാവിയാണ്. അയാൾക്കുള്ള മാതിരി ഡംഭ് മറ്റൊരാൾക്കും ഉണ്ടെന്നു തോന്നുന്നില്ല. പക്ഷെ അന്ന് അത് അവിടുത്തോട്ട് ഉണൎത്തിക്കാതിരുന്നത് അവിടുത്തേക്ക് ദേഷ്യം വന്നേക്കുമോ എന്നുള്ള ഭയംകൊണ്ടാണ്. ഇപ്പോൾ എന്തു പ്രവൎത്തിക്കാനും അടിയൻ ഒരുക്കമാണ്.

ഭാൎഗ്ഗവരാമൻ—നരകപാശം ഒന്നു ദേവലോകത്തു പോയി വരണം. അവിടെയുള്ളവരെ ഒന്നു നല്ലവണ്ണം ഭയപ്പെടുത്തി പോരണം. അതിന്നായിട്ടാണ് ഞാൻ നരകപാശത്തിനെ സ്മരിച്ചത്.

സ്വാമി—ഇപ്പോൾ പോയി വന്നുകളയാം. ദേവലോകം മുഴുവനും നശിപ്പിച്ചു ദേവേന്ദ്രനേയും അവിടെയുള്ള സകലരേയും വായിലാക്കി ഇവിടുത്തെ തൃപ്പാദത്തിൽ സമൎപ്പിക്കാം.

ഭാൎഗ്ഗവരാമൻ— അതൊന്നും വേണമെന്നില്ല. പോയി ഒന്നു ഭയപ്പെടുത്തിവന്നാൽമാത്രം മതി. ഇന്ദ്രാണിയെ ഒന്നും ഉപദ്രവിക്കയും അരുത്.

നരകപാശം—കല്പനപോലെ. അടിയനു പോകുവാനായി അനുവാദം തരണം.

ഭാൎഗ്ഗവരാമൻ—ശരി. പോയിവരു.

നരകപാശം പോകുന്നു. ഭാൎഗ്ഗവരാമൻ വൈകുണ്ഠത്തിലേക്കും നടക്കുന്നു.

## രംഗം 3

കൈരളിയും പെരുമാളും. പെരുമാൾ കൈരളിയുടെ കഴുത്തിലും തലയിലും പൂമാലകൾ അണിയിക്കുന്നു.

രംഭ—(പ്രവേശിച്ച്) എന്താണ് പെരുമാൾ കൈരളിയെ ഭാൎയ്യയായി സ്വീകരിച്ചുകഴിഞ്ഞുവോ?

കൈരളി—ഞങ്ങൾ വെറുതെ കളിക്കയാണ്. ഈ മാലകൾ പെരുമാൾ കെട്ടിയതാണ്. എന്നെ ഇന്ദ്രാണിയാക്കാമെന്നു പറകയായിരുന്നു.

രംഭ—ഓ, ഇന്ദ്രാണിയാക്കിയാൽപ്പിന്നെ ദേവേന്ദ്രൻ കൈരളിയെ കൊണ്ടുപോയ്ക്കളയുമല്ലോ. പിന്നെ പെരുമാൾക്ക് കൈരളിയെ കാണാൻതന്നെ കഴികയില്ല.

പെരുമാൾ— അതിന്നു ഇങ്ങട്ട് ദേവേന്ദ്രൻ വരട്ടെ. അപ്പോൾപ്പിന്നെ ശരിയായി ഒരു പാഠം ഞാൻ ദേവേന്ദ്രനെ പഠിപ്പിയ്ക്കും. പിന്നെ ആ മാതിരി പ്രവൃത്തികൾക്ക് ദേവേന്ദ്രൻ തുനിയുകയില്ല.

രംഭ—വെറുതെ ഭള്ളടിക്കണ്ട. ദേവേന്ദ്രൻ വന്നാൽ നിന്നെക്കൊണ്ടു എന്തുതന്നെ സാധിക്കും?

കൈരളി—ഞാൻ ദേവേന്ദ്രന്റെ കൂടെ പോകണ്ടേ! ഞാൻ പെരുമാളെ സഹായിയ്ക്കും. പോരെങ്കിൽ ഞാൻ അച്ഛനെയും വിളിക്കും.

പെരുമാൾ—ദേവേന്ദ്രൻ വന്നാൽ ഞാൻ അത്ര എളുപ്പത്തിലൊന്നും വിട്ടുകൊടുക്കയില്ല, തീൎച്ചയാണ്.

രംഭ—ആട്ടെ. നമുക്ക് അതിനെപ്പററി പറഞ്ഞു വെറുതെ തക്കിക്കണ്ട. അപ്പോഠം കൈരളിക്ക് ഇന്ദ്രാണിയുടെ അത്ര ഉയരമുണ്ടോ, ഇന്ദ്രാണിയാകുവാൻ?

പെരുമാഠം—കുറച്ചു കഴിഞ്ഞാൽ ഉയരം വെക്കുകയില്ലേ?

രംഭ—അതു ശരിയാണ്. പക്ഷെ നാം ഇപ്പഴത്തെ കാൎയ്യമല്ലേ പറയുന്നത്.

കൈരളി—ഇന്ദ്രാണി ആരാണ്?

രംഭ—ദേവലോകത്തെ രാജ്ഞിയാണ്. പാൽക്കടലിൽനിന്നുണ്ടായതാണ്.

കൈരളി—കടലിൽനിന്ന് ആളുകഠം ഉണ്ടായിവരികയോ! അതെങ്ങിനെയാണത്?

രംഭ—കൈരളിക്ക് ഇപ്പോഠം അത് മനസ്സിലാകുകയില്ല. കുറച്ചുകൂടി കഴിഞ്ഞാൽ മനസ്സിലാകും.

കൈരളി—എന്തോ! എനിക്കൊന്നു ദേവലോകത്ത് പോകേണ്ടിയിരുന്നു. ഞാൻ എത്ര പ്രാവശ്യം അമ്മാമയോട് പറഞ്ഞു. പക്ഷെ അമ്മാമ കൊണ്ടുപോകുന്നില്ല.

രംഭ—ഞാൻ ദേവലോകത്തു പോകുമ്പോഠം തീൎച്ചയായും കൈരളിയെ കൂട്ടിക്കൊണ്ടുപോകും.

കൈരളി—പക്ഷെ എന്നെ കൂട്ടിക്കൊണ്ടുപോയാൽ ഒരു സമയം ദേവേന്ദ്രൻ പെരുമാളുടെ മൂക്ക് മുറിച്ചുകളയുവാൻ മതി.

പെരുമാഠം—ദേവേന്ദ്രൻെറ മൂക്കാണ് പോകുക.

രംഭ—ഛേ, അങ്ങിനെയൊന്നും അദ്ദേഹത്തിനെക്കൊണ്ടു പറയരുത്. നാം പറയുന്നതുതന്നെ ഒരു സമയം അവിടെ കേഠക്കും.

പെരുമാററം—എന്നാൽത്തന്നെ എന്താണ്? എനിക്ക് ദേവേന്ദ്രനെ ഒട്ടുംതന്നെ ഭയം തോന്നുന്നില്ല.

രംഭ—നിനക്കു ഭയം തോന്നുകയില്ല. നീ അദ്ദേഹത്തിൻെറ ബലം കണ്ടിട്ടില്ല. അദ്ദേഹം ബലം പ്രയോഗിച്ച ആളുകളല്ലാതെ അദ്ദേഹത്തിൻെറ ശക്തി അറിയുമോ?

പെരുമാററം—ഇത്ര ബലവാനായിട്ടാണ് അമ്മയേയും മററും രാവണൻെറ കോട്ടയിൽ കൊണ്ടാക്കുവാൻ സമ്മതിച്ചത്. ഇന്ദ്രജിത്ത് മരിക്കുന്നതുവരെ സുഖമായി കിടന്നുറങ്ങിട്ടില്ല, പാവം! ആ മഹാകണ്ണനെ കണ്ടാൽ എനിക്ക് ചിരിവരും.

കൈരളി—മഹാകണ്ണൻ. നല്ല പേരുതന്നെ. അദ്ദേഹത്തിന്ന് എങ്ങിനെയാണ് ഇത്രയധികം കണ്ണുകൾ കിട്ടിയത്?

പെരുമാററം—(ചിരിക്കുന്നു) അമ്മയോടു ചോദിക്കുക.

രംഭ—എനിക്കറിയില്ല. പെരുമാളോടുതന്നെ ചോദിക്കുക.

കൈരളി—എങ്ങിനെയാണ് പെരുമാളേ, കിട്ടിയത്?

പെരുമാററം—ഒരു മഹർഷി ശപിച്ചിട്ട് കിട്ടിയതാണ്.

കൈരളി—എന്തിന്ന് ശപിച്ചു? ഒന്നു പറഞ്ഞുതരുന്ന്.

രംഭ—കൈരളി, പിന്നെ പറഞ്ഞുതരാം. നീ ഇന്ന് പാട്ട് ചൊല്ലീട്ടേ ഇല്ല. പെരുമാററം വന്നതിൽപ്പിന്നെ നിൻെറ പഠിപ്പെല്ലാം വളരെ മോശസ്ഥിതിയിലായിരിക്കുന്നു. അതൊന്നും പോര. കുറച്ചുകൂടെ ശ്രദ്ധ വേണം.

രംഭ—(വാതിലിൽക്കൂടി പുറത്തേക്കു നോക്കിയിട്ട്) ആരോ പെട്ടെന്നു ആ കാട്ടിന്നുള്ളിൽ മറഞ്ഞു. ആ കാട്ടാളന്മാരാണ് എന്നാണ് തോന്നുന്നത്. നമുക്കു സൂക്ഷിച്ചിരിക്കണം.

പെരുമാൾ "കാട്ടാളന്മാരോ!" എന്നു പറഞ്ഞു ഒരു വാളുമായി പുറത്തേക്കിറങ്ങുന്നു.

രംഭ—എന്താണ് കുട്ടി, നീ കാണിക്കുന്നത്? നീ തന്നെ എത്ര ആളുകളോട് യുദ്ധം ചെയ്യും?

പെട്ടെന്നു വളരെ വലിയ നിലവിളിയോടുകൂടി ആ കാട്ടാളന്മാർ ഇവർ നില്ക്കുന്ന സ്ഥലത്തേക്കു ഓടിവരുന്നു. പെരുമാളും അവരുമായി തമ്മിൽ കെട്ടിപ്പിടിയ്ക്കുന്നു. ഉടനെതന്നെ വേറേയും ഒരു കൂട്ടം കാട്ടാളന്മാർ ഓടിവരുന്നു. കുറേ പേർ രംഭയേയും പെരുമാളെയും പിടിയ്ക്കുന്നു.

കാട്ടാളത്തലവൻ—മറേറ പെൺകുട്ടി എവിടെ?

വേറേ ഒരുത്തൻ—അതാ, അവൾ ആ കാട്ടിലേക്ക് ഓടുന്നത് കണ്ടിരിക്കുന്നു.

കൈരളി കുറെ ദൂരെ ചെന്നുനിന്നു കാട്ടാളന്മാരെ നോക്കുന്നു.

"അതടാ, അതടാ. ഓടിപ്പിടിക്കു." കാട്ടാളന്മാർ എല്ലാവരും കൂടി കൈരളിയുടെ പിന്നാലെ ഓടുന്നു. കദളീവനത്തിൻെറ അടുത്തുവെച്ചു കൈരളിയെ പിടികൂടുന്നു.

കൈരളി "അമ്മാമേ, അമ്മാമേ!" എന്നു നിലവിളിയ്ക്കുന്നു. പെട്ടെന്നു ഒരു വലിയ കാട്ടുമരം വന്നു വീഴുന്നപോലെ ഒരു വലിയ സാധനം ഇവരുടെയിടയിൽ വന്നു വീഴുകയും വന്ന കാട്ടാളന്മാരിൽ അനവധി പേരും നിലത്തു വീഴുകയും ചെയ്യുന്നു.

ഉടനെതന്നെ ഹനുമാൻ കൈരളിയെ രക്ഷിക്കുന്നു.

കൈരളി—പെരുമാളെയും ജ്യേഷ്ഠത്തിയേയും അവർ പിടിച്ചിരിക്കുന്നു. അവരേയും രക്ഷിക്കണം.

ഹനുമാൻ—അവർ എവിടെയാണ്?

കൈരളി—അതാ, അവരേയുംകൊണ്ടു ആ നില്ക്കുന്ന വിമാനത്തിന്റെ അടുക്കലേക്കു ഓടുന്നു.

ഹനുമാൻ തന്റെ വാലുകൊണ്ടു അവരേയും അടിച്ചു വീഴ്ത്തുന്നു.

രണ്ടു പേർമാത്രം രക്ഷപ്പെട്ടു വിമാനത്തിൽ കയറി ആകാശത്തിലേക്കു മറയുന്നു.

ഹനുമാൻ മറയുന്നു.

രംഭ—(പ്രവേശിച്ച്) അവർ എവിടെനിന്നാണ് ഇത്രക്ഷണത്തിൽ എത്തിയത്? നമ്മെ ആരാണ് രക്ഷിച്ചത്?

കൈരളി—ഞാൻ അങ്ങോട്ട് ഓടിയതുതന്നെ അതിന്നു വേണ്ടിയായിരുന്നു. അമ്മാമന്റെ അടുത്തു എങ്ങിനെയെങ്കിലും എത്തിയാൽ നമുക്കു രക്ഷ കിട്ടും എന്ന് എനിക്കറിയാമായിരുന്നു.

രംഭ—അമ്മാമൻ എവിടെ?

കൈരളി—കദളീവനത്തിൽ ഉണ്ട്. അവിടെനിന്നു എവിടെയും പോകയില്ല.

രംഭ—പിന്നെ എങ്ങിനെയാണ് ഇവരെയെല്ലാം നിലത്തു വീഴ്ത്തിയത്?

കൈരളി—അമ്മാമന്റെ വാലുകൊണ്ടു അടിച്ചു വീഴ്ത്തിയതാണ്.

രംഭ—(ആശ്ചര്യത്തോടെ) എന്ത്, ഹനുമാരോ! അദ്ദേഹത്തെ കൈരളി കണ്ടുവോ?

കൈരളി—അമ്മാമൻ എനിക്ക് എത്ര പഴങ്ങൾ തന്നിട്ടുണ്ടെന്നു അറിയുമോ! ഒരു ദിവസം കുറെ പാട്ടും പാടി.

രംഭ—കൈരളി മഹാഭാഗ്യവതിയാണ്. അദ്ദേഹത്തെ എനിയ്ക്കൊന്നു കാട്ടിത്തരുമോ?

കൈരളി—അമ്മാമനോട് ഒന്നു ചോദിക്കട്ടെ. ആരോടും അമ്മാമനെ കണ്ട വിവരം പറയരുത് എന്നാണ് കല്പന. നമുക്ക് ഒന്നു പോയി നോക്കാം, പെരുമാളും വന്നോളൂ.

എല്ലാവരുംകൂടി പോകുന്നു.

## രംഗം 4

### ദേവലോകം.

ഉർവ്വശി, മേനക, തിലോത്തമ ഇവർ ആടുന്നു. ദേവേന്ദ്രൻ ആട്ടത്തിൽ മുഴുകിയിരിയ്ക്കുന്നു.

ദേവേന്ദ്രൻ—മേനക, ഇവിടെ വരിൻ. ഈ പച്ചമാല കഴുത്തിൽ ഇടട്ടെ. ഈ പാട്ടിന്ന് അതുതന്നെ വേണം.

ഉർവ്വശി—സ്വാമി, മേനകയ്ക്കുമാത്രം സമ്മാനം കൊടുക്കുമ്പോൾ ഞങ്ങളുടെ ആട്ടവും പാട്ടും പിടിച്ചിട്ടില്ല എന്നല്ലേ അർത്ഥമാകുന്നത്?

ദേവേന്ദ്രൻ—ഒരിയ്ക്കലും അല്ല. ഇതാ, ഈ പെട്ടി നിറയെ മാലകളാണ്. ഓരോ ആട്ടത്തിന്റെയും പാട്ടിന്റെയും എനിയ്ക്ക് വളരെ തൃപ്തിവരുന്ന ഭാഗം വരുമ്പോൾ ഞാൻ സമ്മാനിയ്ക്കും. ഉർവ്വശി, ഇവിടെ വരൂ. ഈ വൈരമാല ഉർവ്വശിയ്ക്ക്. ഇതാണ് ഉർവ്വശിയ്ക്ക് അധികം ചേർച്ചയായിരിയ്ക്കുക.

ഉർവ്വശി—സ്വാമി, അങ്ങിനെ വേണമെന്നില്ല. ഞാൻ തനിയെ ഒന്നു ആടാം. അതു രസിച്ചിട്ടുണ്ടെങ്കിൽമാത്രം എനിയ്ക്ക് സമ്മാനം തന്നാൽ മതി. ഞാൻ ആടിക്കഴിഞ്ഞതിന്റെ ശേഷം, മേനകയും തിലോത്തമയും ആടട്ടെ.

ദേവേന്ദ്രൻ—ശരി, അതാണ് നല്ലത്.

ഉവ്വശി ആടുവാൻ തുടങ്ങുന്നു. ആട്ടവും പാട്ടും അവിടെ കൂടിയവരെയെല്ലാം നിശ്ശബ്ദരാക്കുന്നു. ദേവേന്ദ്രൻ ബലെ എന്നു പറയുവാൻകൂടി മറന്നുപോകുന്നു. പെട്ടെന്നു വാതിലിൽക്കൂടി ഒരു കാട്ടാളൻ ഓടി ക്ഷീണിച്ച് നാടകശാലയിൽ വന്നുവീഴുന്നു.

ദേവേന്ദ്രൻ—ഇതാര്? ഇതാര്? കാട്ടാളന്മാർ ദേവലോകത്തോ? ഇവൻ എങ്ങിനെ ഇവിടെ വന്നു? അവനെ പിടിച്ചുകെട്ടട്ടെ.

ഉടനെതന്നെ ആയുധപാണികളായ ദേവദൂതന്മാർ വന്നു, കാട്ടാളനെ പിടികൂടുന്നു.

കാട്ടാളൻ—ഹാ, അയ്യോ, ഞാൻ കാട്ടാളനല്ല. ഞാൻ ദേവദൂതനാണ്. എനിയ്ക്ക് വേഷം മാറുവാനും കൂടി തരം കിട്ടിയില്ല. രംഭയേയും കിട്ടിയില്ല. മററാരേയും കിട്ടിയില്ല. സ്വാമി, എൻെറകൂടെ വന്നവരിൽ ഒരാളൊഴിച്ചു ബാക്കി എല്ലാവരും, ഹിമവൽപാശ്വത്തിൽ മോഹാലസ്യത്തിൽപ്പെട്ടു കിടക്കുന്നു.

ദേവേന്ദ്രൻ—ഇതാരു ചെയ്തു? ഭാഗ്ഗവരാമൻ മേരുപവ്വതത്തിൻെറ അടുക്കലാണല്ലോ ഉള്ളത്. പിന്നെ ആരാണ് ഇതു ചെയ്തത്?

കാട്ടാളൻ—സ്വാമി, ആരാണ് ചെയ്തതെന്നു പറവാൻ സാധിയ്ക്കയില്ല. മേൽഭാഗത്തുനിന്നു ആണികറം നിറഞ്ഞ ഒരു വലിയ തടിമരം വന്ന് അവരെയെല്ലാം അടിച്ചുവീഴ്ത്തി. ആരാണെന്നു മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഞങ്ങറം രണ്ടുപേർമാത്രം എങ്ങിനെയോ ഓടി വിമാനത്തിൽ കയറി രക്ഷപ്പെട്ടു.

ദേവേന്ദ്രൻ—അതാരായിരിയ്ക്കാം? യമനായിരിയ്ക്കുമോ? അതാവാൻ തരമില്ല. സപ്പങ്ങളിൽ വല്ലവരും ആയിരിയ്ക്കുമോ?

കാട്ടാളൻ—അതിൻെറ ദേഹം മുഴുവൻ ആണികഠാപോലെ കൂൎത്തുള്ള രോമം ഉണ്ടായിരുന്നു.

ദേവേന്ദ്രൻ—ഇതെന്താണെന്നു മനസ്സിലാവുന്നില്ലല്ലോ. ഏതു ഭാഗത്തുനിന്നാണു് ആ തടിമരം വന്നതു്?

കാട്ടാളൻ—അതു കദളീവനത്തിൻെറ ഭാഗത്തുനിന്നാണു് വന്നതു്.

ദേവേന്ദ്രൻ—കദളീവനത്തിൻെറ ഭാഗത്തുനിന്നാണെങ്കിൽ എനിക്കൊരു സംശയം തോന്നുന്നു. അതു ഹനുമാരായിരിക്കുമോ? അതു ഹനുമാരാണെങ്കിൽ, അവൎക്കു ഹനുമാരുടെ സഹായമുണ്ടു്. നാം ബലം പ്രയോഗിച്ചിട്ടു് അവിടെ ചെന്നാൽ യാതൊരു പ്രയോജനവും ഉണ്ടാവുന്നതല്ല.

ഒരു ഭടൻ പ്രവേശിക്കുന്നു.

ദേവേന്ദ്രൻ—എന്തു വൎത്തമാനം?

ഭടൻ—സ്വാമി, പ്രളയജലദങ്ങളെല്ലാം കെട്ടിൽപ്പെട്ടു കിടക്കയാണു്. അവൎക്കു അനങ്ങുവാൻ പോലും നിവൃത്തിയില്ല.

ദേവേന്ദ്രൻ—എന്തെടാ നീ പറയുന്നതു്? മേഘങ്ങളെ കെട്ടിയെന്നോ? ഇതാൎക്കാണു് സാധിക്കുന്നതു്?

ഭടൻ—ഭാൎഗ്ഗവരാമൻ നാഗാസ്ത്രങ്ങൾകൊണ്ടു മുഴുവൻ മേഘങ്ങളേയും കെട്ടിയിട്ടിരിക്കുന്നു.

ദേവേന്ദ്രൻ—(കോപത്തോടെ ചാടി എഴുനേല്ക്കുന്നു.) ഇതെന്തു കഥയാണിതു്! എൻെറ വേൽ കൊണ്ടുവരട്ടെ. ഞാൻ ഇപ്പോൾത്തന്നെ പോയി, ആ ഭാൎഗ്ഗവരാമൻെറ കഥ കഴിച്ചുകളയാം. (പെട്ടെന്നു ഒരു ഭയങ്കരശബ്ദം കേട്ടിട്ടു് അനങ്ങാതെ ചെകിടോൎത്തുനില്ക്കുന്നു) എന്താണു് ശബ്ദം? (ഭടനോടു്) എടാ

എന്റെ വേൽ ക്ഷണം കൊണ്ടുവാ. അതാ പിന്നേയും ശബ്ദം അടുത്തുവരികയാണ് ചെയ്യുന്നത്.

ഉർവ്വശിയും മേനകയും തിലോത്തമയും ഭയംകൊണ്ടു ദേവേന്ദ്രന്റെ അടുത്തു ചെന്നുനില്ക്കുന്നു.

ദേവേന്ദ്രൻ— (ഭടന്മാരോട്) നിങ്ങൾ പോയി നോക്കിൻ, അതെന്താണ് ശബ്ദമെന്ന്.

ഭടൻ—സ്വാമി, ഇവിടെ ചൂടു വൎദ്ധിച്ചുവരുന്നുണ്ട്. വിഷത്തിന്റെ ചൂടുപോലെയിരിക്കുന്നു.

ഉൎവ്വശി—വല്ലാത്ത ഒരു ദുൎഗ്ഗന്ധവുമുണ്ട്. അയ്യോ, എനിക്കു് ശ്വാസം മുട്ടുന്നു.

ദേവേന്ദ്രൻ—അതാ വല്ലാതെ വീർപ്പുമുട്ടുന്നു വല്ലോ.

പെട്ടെന്നു ഒരു ഭടൻ ഓടിവരുന്നു. "സ്വാമി, നരകപാശം ദേവലോകത്തു എത്തിയിരിക്കുന്നു. സൎവ്വസ്വവും കത്തിജ്വലിച്ചുകൊണ്ടിരിക്കുന്നു. ഐരാവതം ബോധമില്ലാതെ നിലത്തു വീണുകിടക്കുന്നു. ഉച്ചൈഃശ്രവസ്സ് ശബ്ദം കേട്ടു പരിഭ്രമിച്ച് എവിടെയോ പോയിരിക്കുന്നു."

ഉൎവ്വശി "അയ്യോ, അയ്യോ" എന്നു പറഞ്ഞു നിലത്തു വീഴുന്നു. ദേവേന്ദ്രൻ വന്നു താങ്ങുന്നു. ഉടനെതന്നെ മേനകയും തിലോത്തമയും കൂടി നിലത്തു വീഴുന്നു.

ദേവേന്ദ്രൻ—എടാ, എന്റെ വേൽ എവിടെ? വേഗം എന്റെ വേൽ എടുത്തുകൊണ്ടുവാ. ഇവരെയെല്ലാം വേഗത്തിൽ എടുത്തു അകത്തേക്കു കൊണ്ടുപോവിൻ. പക്ഷേ, ഭടന്മാർ ഓരോരുത്തരായി നിലത്തു വീഴുന്നു. ഞാനെന്താണ് ചെയ്യേണ്ടത്? എനിക്കും തല ചുററുന്നുവല്ലോ.

നരകപാശം പെട്ടെന്നു വാതില്ക്കൽ വരുന്നു. ദേവലോകം മുഴുവനും അതിന്റെ വായിൽനിന്നു പുറ

പ്പെട്ട വിഷപ്പുകകൊണ്ടു മൂടുന്നു. ദേവേന്ദ്രനും മോഹാലസ്യപ്പെട്ടു നിലത്തുവീഴുന്നു. ഇന്ദ്രാണിയും തക്ഷകനും ഒഴിച്ചു ബാക്കി എല്ലാവരും മോഹാലസ്യത്തിൽ പെട്ടുകിടക്കുന്നു. നരകപാശം തന്റെ പ്രവൃത്തി കഴിച്ചതിന്നുശേഷം തിരിച്ചു ഭാൎഗ്ഗവരാമന്റെ അടുക്കലേക്കു പോകുന്നു.

ഈ സമയം നാരദൻ പ്രവേശിക്കുന്നു.

നാരദൻ ആത്മഗതം: ഇതെന്താണ് കഥ! ഇതിന്റെ അൎത്ഥം മനസ്സിലാവുന്നില്ലല്ലോ. ഇവിടെ ആരേയും കാണുന്നില്ല. അതാ, അനവധി ആളുകൾ നിലത്തു വീണുകിടക്കുന്നു. അസുരന്മാർ വന്നു ഇവരെയൊക്കെ ഈ സ്ഥിതിയിൽ ആക്കിയതായിരിക്കുമോ? അതാ, ഉൎവ്വശി. ആ സിംഹാസനത്തിന്റെ അടുക്കലായിട്ട് അതാ തിലോത്തമയും മേനകയും. രംഭ ഇവിടെ ഇല്ലാത്തതുകൊണ്ടു രംഭ രക്ഷപ്പെട്ടു. ഇത് എങ്ങിനെ പററിയതായിരിക്കും? തീൎച്ചയായും ദേവേന്ദ്രൻ വല്ല വഷളത്തവും കാട്ടിയിരിക്കും, സംശയമില്ല. ഏതെങ്കിലും ഇവരെ രക്ഷിക്കാതെ നിവൃത്തിയില്ല. (ദേവേന്ദ്രന്റെ അടുത്തു ചെല്ലുന്നു) ഹേ, ദേവലോകാധിപ! ഹേ, ദേവലോകാധിപ! ഹേ, ഇന്ദ്രാ! ഇതെന്താണിത്, അനങ്ങുന്നില്ലല്ലോ. കഷ്ടംതന്നെ. ഹേ ഉൎവ്വശി, ഉണരുക. ഇന്ദ്രാണി എവിടെയായിരിക്കും? ഇവൎക്കു കുറച്ചു അമൃതു കൊടുത്താൽ എല്ലാം ശരിയാകും. അത് എവിടെനിന്നാണ് കിട്ടുന്നത്?

ഉടനെ ഇന്ദ്രാണി പ്രവേശിക്കുന്നു.

നാരദൻ—ഇതെന്താണ് കഥ? ഇവൎക്കെല്ലാം എന്തു പററി?

ഇന്ദ്രാണി—ഞാനൊന്നും അറിഞ്ഞില്ല. ഞാനിത്തിരി ഉറങ്ങിപ്പോയി. ഉണൎന്നശേഷം ആരേയും വി

ളിച്ചുകാണാത്തതുകൊണ്ടു ഇങ്ങട്ട് പുറപ്പെട്ടതാണ്. എന്റെ സ്വാമിയല്ലേ, ആ കിടക്കുന്നത്?

നാരദൻ—അതെ, വേഗം പോയി അമൃത് കൊണ്ടുവരട്ടെ. ഇന്ദ്രാണി ആ താക്കോൽ ഒന്നു തരു.

ഇന്ദ്രാണി—അയ്യോ, താക്കോൽ എന്റെ കയ്യിൽ ഇല്ലല്ലോ. താക്കോൽ ഞാൻ ഉർവ്വശിയുടെ കയ്യിൽ കൊടുത്തു.

നാരദൻ—എന്നാൽ അതു് എവിടെയായിരിക്കും? ഇന്ദ്രാണി ഒന്നു ഉർവ്വശിയുടെ ദേഹം പരിശോധിച്ചുനോക്കുക. വല്ല സ്ഥലത്തും തിരുകിയിട്ടുണ്ടാവും. ഞാൻ ദേവേന്ദ്രനേയും പരിശോധിക്കാം.

രണ്ടാളുകളേയും പരിശോധിക്കുന്നു.

ഇന്ദ്രാണി—ഉർവ്വശിയുടെ കയ്യിലൊന്നും കാണാനില്ല.

നാരദൻ—ഇവിടെയും ഇല്ല. നമുക്കൊന്നു തിരഞ്ഞുനോക്കാം. ഉർവ്വശിയുടെ മുറിയിൽ ഉണ്ടായിരിക്കുമോ?

ഇന്ദ്രാണി—ഉർവ്വശിക്ക് ഞാൻ താക്കോൽ കൊടുത്തപ്പോൾ തിരിച്ചുകൊണ്ടുവരുവാൻ പറഞ്ഞിട്ടുണ്ടായിരുന്നു. ഉർവ്വശി വന്നപ്പോൾ ഞാൻ ഉറങ്ങിക്കണ്ടതുകൊണ്ടു ഒരു സമയം എന്റെ മുറിയിൽത്തന്നെ വല്ല സ്ഥലത്തും കൊണ്ടുവെച്ചിട്ടുണ്ടോ എന്നു നോക്കിക്കളയാം.

നാരദൻ—ഇന്ദ്രാണി ദേഹം ക്ഷീണിപ്പിക്കേണ്ട. ഞാൻ പോയി നോക്കാം.

ഇന്ദ്രാണി—വേണ്ട, ഇത്തിരി ബുദ്ധിമുട്ടിയാൽ കൂടി വിരോധമില്ല.

ഇന്ദ്രാണി പോകുന്നു.

നാരദൻ—ദേവലോകം ഇത്ര ക്ഷണത്തിൽ ഇങ്ങിനെയാക്കാം എന്നു ഞാൻ വിചാരിച്ചിരുന്നില്ല.

നോക്കിയാൽ ഭയങ്കരമായിരിയ്ക്കുന്നു. രക്തം ഇല്ലെന്നു മാത്രം. ഇവരുടെ ദേഹമെല്ലാം കരുത്തിരിക്കുന്നല്ലോ. വല്ല വിഷവായുവും ഇവിടെ അടിച്ചിട്ടുണ്ടായിരിയ്ക്കും.

ഇന്ദ്രാണി—(പ്രവേശിച്ച്) ഇതാ താക്കോൽ. ഞാൻ ഊഹിച്ചമാതിരിതന്നെ, എന്റെ മുറിയിൽ വെച്ചിട്ടുണ്ടായിരുന്നു. നാരദൻ ഇത്തിരി സഹായിക്കണം. എനിക്ക് ആ പൂട്ട തുറക്കാൻ ശക്തിയില്ല.

നാരദൻ—ഞാൻതന്നെ തുറക്കാം.

രണ്ടുപേരും പോകുന്നു.

## രംഗം 5

കൈരളി പെരുമാൾ രംഭ.

കൈരളി—അമ്മാമൻ ആദ്യം സമ്മതിച്ചില്ല. പിന്നെ ഞാൻ വളരെ വ്യസനത്തോടെ അപേക്ഷിച്ചപ്പോൾ സമ്മതിച്ചു. ദൂരെനിന്ന് നോക്കിക്കൊള്ളാനാണ് പറഞ്ഞിരിക്കുന്നത്. അതാ ആ കാണുന്ന ഒഴിവിലേക്ക് നോക്കിക്കൊൾവാനാണ് പറഞ്ഞത്. കണ്ണടച്ചു തുറക്കുമ്പോൾ അവിടെ ഉണ്ടായിരിക്കും. നമുക്കു കണ്ണടയ്ക്കാം.

എല്ലാവരും കണ്ണടയ്ക്കുന്നു. കൈരളി തുറന്നോളാൻ പറഞ്ഞപ്പോൾ തുറക്കുന്നു.

കൈരളി—അതാ കണ്ടുവോ ജ്യേഷ്ഠത്തി? പെരുമാളേ, നോക്കു.

രംഭ—അവിടെ ആരെയും കാണുന്നില്ലല്ലോ. ആ ഒഴിവുസ്ഥലംതന്നെ കാണുന്നില്ല.

കൈരളി—നോക്കു ജ്യേഷ്ഠത്തി, അതാ അവിടെ.

രംഭ—ഞാൻ സ്ഥലം മാറീട്ടായിരിക്കുമോ നോക്കുന്നത്. ഞാൻ ഒന്നും കാണുന്നില്ല.

കൈരളി—പെരുമാൾ കാണുന്നുണ്ടോ?

പെരുമാൾ—ഞാൻ ആ ഒഴിവുസ്ഥലത്തു ഒരു കൃഷ്ണശിലാപർവ്വതം കാണുന്നുണ്ടു്. മറ്റൊന്നും കാണ്മാനില്ല.

രംഭ—ഞാനും അങ്ങിനെ ഒരു പർവ്വതം കാണുന്നുണ്ടു്.

കൈരളി—അയ്യോ, അതു പർവ്വതമൊന്നുമല്ല. അതുതന്നെയാണു് അമ്മാമൻ.

പെരുമാൾ—അമ്മേ, നമ്മെ കൈരളി കളിപ്പിക്കയാണു്.

കൈരളി—അയ്യോ, പെരുമാൾ എന്താണു് ഇങ്ങിനെ പറയുന്നതു്? ഞാൻ പെരുമാളെ കളിപ്പിക്കുമോ? സത്യമായിട്ടും അതുതന്നെയാണു് അമ്മാമൻ.

പെരുമാൾ—എന്താണു് കൈരളി പറയുന്നതു്? ഒരു മുഖമോ ഒരു കയ്യോ എന്തെങ്കിലും കാണുകയില്ലേ?

കൈരളി— അവിടെ നിലത്തു പററിക്കിടന്നു മേല്പട്ടേക്കു നോക്കു.

പെരുമാൾ പറഞ്ഞപ്രകാരം ചെയ്യുന്നു.

പെരുമാൾ—നാരായണ! അതേ, അതേ, അമ്മേ. അവിടെ പററിക്കിടന്നു മേല്പട്ടേക്കു നോക്കു.

രംഭയും പെരുമാൾ ചെയ്തപോലെ ചെയ്യുന്നു.

രംഭ—കണ്ടു കണ്ടു. ഭയങ്കരംതന്നെ. ഇദ്ദേഹത്തെ കണ്ടാൽ ഭയപ്പെടാത്ത ആളുകൾ ഉണ്ടായിരിക്കുമോ ആരെങ്കിലും ഈ ലോകത്തിൽ!

പെരുമാൾ—ആ കിടക്കുന്നതു് എന്താണു്?

കൈരളി—അതാണു് നമ്മെ കാട്ടാളന്മാരിൽനിന്നു രക്ഷിച്ച വാൽ.

പെരുമാൾ—ആ വാലുകൊണ്ടു ഹിമവൽപാർശ്വത്തെത്തന്നെ ചുററാമല്ലോ. ശിവ, ശിവ, ഇ

പ്പോറം എനിക്ക് രാമായണം കഥ പറഞ്ഞതെല്ലാം ബോദ്ധ്യംവന്നു. ഇദ്ദേഹത്തിന്നു സമുദ്രം ചാടിക്കട ക്കുവാനും ലങ്ക ദഹിപ്പിക്കുവാനും കഴിഞ്ഞതിൽ ആ ശ്ചയ്യമൊന്നുമില്ല.

രംഭ—അതിലും വലിയ കാൎയ്യം ഇദ്ദേഹം ചെയ്തി ട്ടുണ്ട്. ആവശ്യപ്പെട്ട മരുന്നു തൽക്കാലം കാണാ ഞ്ഞിട്ട് പൎവ്വതത്തിൻെറ കൊടുമുടി അങ്ങിനെ തന്നെ പൊട്ടിച്ചെടുത്തു കയ്യിൽപ്പിടിച്ച് എത്ര യോ ജനം ദൂരം കൊണ്ടുവന്നു. തിരച്ച് ആ സ്ഥലത്തു തന്നെ കൊണ്ടുചെന്നുവെച്ചു. ഇതെല്ലാം ഒരു നിമി ഷത്തിന്നിടയിൽ പ്രവൎത്തിച്ചതാണ്. ഇത്ര വേഗ മുള്ള ആറം ഈ ലോകത്തിലൊന്നുമില്ല.

കൈരളി—ആ കഥയെല്ലാം എനിക്ക് കുറച്ച് അമ്മാമനും കുറെ നാരദമഹൎഷിയും പറഞ്ഞുതന്നി ട്ടുണ്ട്. പിന്നെ അമ്മാമൻ വേറെ ഒരു കാൎയ്യം കൂടി പറയുവാൻ പറഞ്ഞു. അമ്മാമൻ ഇവിടെ കുറച്ചു ദിവസം കാണുകയില്ലത്രേ. അതുകൊണ്ടു നമ്മോട് പ്രത്യേകിച്ച് സൂക്ഷിച്ചിരിക്കുവാൻ പറഞ്ഞിരിക്കുന്നു. അമ്മാമൻ ഇല്ലാത്ത സമയമാണ് കാട്ടാളന്മാർ വന്ന തെങ്കിൽ നമ്മെ സഹായിക്കുവാൻ ആരുംതന്നെ ഉണ്ടാകയില്ല.

രംഭ—എന്നാൽ നമുക്കു കരുതിയിരിക്കണം. ദേവേന്ദ്രൻെറ വൎത്തമാനം ഒന്നും ഇനിയും അറിഞ്ഞി ല്ലല്ലോ. ഇന്ദ്രന്ന് നമ്മോടുള്ള ദ്വേഷ്യം തീൎന്നിട്ടുണ്ടെ ങ്കിൽ പിന്നെ ഒന്നും പേടിക്കാനുണ്ടാകയില്ല. നമുക്കു വീട്ടിലേക്കു പോകയല്ലേ?

കൈരളി—ഓഹോ, നമുക്കു പോകാം. ഇതാ ജ്യേഷ്ഠത്തി നോക്കു, ഈ സ്ഥലത്തുള്ള ചെടികറം. ഇതെന്താണ് ഈ സ്ഥലത്തുള്ള ചെടികറംമാത്രം ഇത്ര ഭംഗിയായി തഴച്ചുനില്ക്കുന്നത്? നോക്കു,. പുഷ്പങ്ങറം

എത്ര ഭംഗിയായിരിക്കുന്നു. സൌരഭ്യം വളരെ നന്നായിരിക്കുന്നു. ഈ മാതിരി പുഷ്പങ്ങൾ ഈ മലയിൽ വേറെ ഒരിടത്തുമില്ല. എവിടെനിന്നായിരിക്കും ഇതു വന്നത്?

രംഭ—ഇതു ദേവലോകത്തു വളരുന്ന ചെടികൾ പോലെ ഇരിയ്ക്കുന്നല്ലോ. ഇതു ഇവിടെ വരാൻ കാരണമെന്താണ്?

കൈരളി—ഞാൻ പുഷ്പങ്ങൾ അറുത്തെടുക്കട്ടെ. (കൈരളിയും പെരുമാളും പുഷ്പങ്ങൾ അറുത്തെടുക്കുന്നു.) സൌരഭ്യം വളരെ നന്നായിരിയ്ക്കുന്നു. അറുത്തെടുക്കുന്തോറും പിന്നേയും അത്രതന്നെ പുഷ്പങ്ങൾ ചെടിയിൽ കാണുന്നു. ഇതെന്തൊരത്ഭുതമാണ്? ജ്യേഷ്ഠത്തി നോക്കൂ. എത്രതന്നെ അറുത്താലും പിന്നേയും പുഷ്പങ്ങൾ വന്നുനിറയുന്നത് കണ്ടുവോ? മഹാ ആശ്ചര്യംതന്നെ.

രംഭ—എനിക്കെന്തോ, ഒരു സംശയം തോന്നുന്നു. ഇങ്ങിനെ ചെടികൾ ഭൂമിയിൽ വളരേണമെങ്കിൽ തീർച്ചയായും ഇവിടെ അമൃത് വീണിട്ടുണ്ടായിരിക്കണം. അമൃത് ദേവലോകത്തല്ലാതെ വേറെ ഒരു സ്ഥലത്തും ഇല്ല. ഇവിടെ ദേവകൾ വന്നിട്ടുണ്ടായിരിക്കും. ഒരു സമയം സ്വാമിതന്നെ, എന്നെ തിരഞ്ഞു വന്നിട്ടുണ്ടായിരിയ്ക്കുമോ?

കൈരളി—വന്നിട്ടുണ്ടെങ്കിൽ പിന്നെ എന്തുകൊണ്ടു ജ്യേഷ്ഠത്തിയുടെ അടുത്തു വന്നില്ല?

രംഭ—അമൃത് ഇവിടെ വീണതാണെങ്കിൽ തീർച്ചയായും എന്നോടു സ്വാമിക്ക് സ്നേഹമുണ്ട്. അമൃതാണ് ഇവിടെ വീണതെങ്കിൽ ഈ പുഷ്പങ്ങൾ വാടുകയില്ല. നമുക്കു ഇതു നാളെ അറിയാം.

കൈരളി—അതെന്താണ് അമൃതാണെങ്കിൽ സ്നേഹമുണ്ടെന്നു പറയുന്നത്?

രംഭ—ദേവേന്ദ്രൻ അറിയാതേയും അദ്ദേഹത്തിന്റെ സമ്മതമില്ലാതേയും ആക്കും അമൃത് എടുക്കവാൻ സാധിക്കയില്ല. അതുകൊണ്ടു അമൃതാണെങ്കിൽ തീച്ചയായും സ്വാമിയുടെ അറിവോടുകൂടി കൊടുത്തയച്ചതായിരിക്കും. പക്ഷെ, പിന്നെ എന്തുകൊണ്ടു എനിക്ക് തന്നില്ല? എന്തോ എനിയ്ക്കൊന്നും മനസ്സിലാവുന്നില്ല. ഏതെങ്കിലും നമുക്ക പോകാം. വരു.

എല്ലാവരും പോകുന്നു.

## രംഗം 6

ദേവലോകം.

ഇന്ദ്രാണിയും നാരദമുനിയും കൂടി അമൃത് ദേവേന്ദ്രന്റെ വായിൽ ഒഴിച്ചുകൊടുക്കുന്നു.

ദേവേന്ദ്രൻ—(ഉണന്നിട്ട്) ആര് ഇന്ദ്രാണിയോ? (ചുററും നോക്കിയിട്ട്) ഇതെന്താണിത് ഞാൻ വെറും നിലത്തു കിടക്കുകയോ? ഇതെന്താണിത്? മററുള്ളവരൊക്കെ എവിടെ? (എഴുന്നേററിരുന്നിട്ട്) ഇതെന്താണ് കഥ, ഉവ്വശിയല്ലേ കിടക്കുന്നത്? അതാ, മേനകയും തിലോത്തമയും.

ഇന്ദ്രാണി—സ്വാമിക്ക് ഇപ്പോൾ സുഖമായോ?

ദേവേന്ദ്രൻ—എനിയ്ക്ക് എന്താണ് പററിയത്? ഓ, ഹോ, മനസ്സിലായി. ആ നരകപാശം വന്നു. അതിന്റെ വിഷജ്വാല തട്ടി. ഓഹോ, മഹഷി, വേഗം അമൃത് തരു. ഉവ്വശിക്കും മററും കൊടുക്കട്ടെ.

ദേവേന്ദ്രൻതന്നെ ഉവ്വശിക്ക് കൊടുക്കുന്നു. മററുള്ളവക്കെല്ലാം ഉവ്വശി കൊടുക്കുന്നു.

ദേവേന്ദ്രൻ—ഇന്ദ്രാണി ഇനി ബുദ്ധിമുട്ടണമെന്നില്ല.

എല്ലാവരും എഴുന്നേല്ക്കുന്നു. അതിന്നുശേഷം ഇന്ദ്രാണി പോകുന്നു.

ദേവേന്ദ്രൻ—ഉൎവ്വശി ഇവിടെ വരു. നല്ലവണ്ണം സുഖമായോ?

ഉൎവ്വശി—സ്വാമി, ക്ഷീണം നല്ലവണ്ണം പോയില്ല.

ദേവേന്ദ്രൻ— കുറച്ചുകൂടി അമൃത് സേവിച്ചു കൊള്ളു. നല്ലവണ്ണം മാറും. ഇതും ആ ഭാൎഗ്ഗവരാമന്റെ പ്രവൃത്തിയാണ്. ഇതുവരെ ഇത്ര ധിക്കാരം ആരും തന്നെ പ്രവൎത്തിച്ചിട്ടില്ല. അവനെ ഇതിന്നു തീൎച്ച യായും ഒരു നല്ല പാഠം പഠിപ്പിക്കണം. അയാളോടു നേരിട്ടു യുദ്ധത്തിന്നു പോയാൽ ബുദ്ധിമുട്ടാണ്. ത്രിമൂൎത്തികളുടെ സഹായമുണ്ട്. ഈ നരകപാശവും അയാളുടെ ഭാഗത്തായതാണ് അത്ഭുതം. എന്താണ് നാരദൻ ഒന്നും പറയാതെ നില്ക്കുന്നത്?

നാരദൻ—തീൎച്ചയായും വെറുതെ വിടുവാൻ പാടില്ല. ഒരു യുദ്ധം നടത്തിക്കൂടേ? ഭാൎഗ്ഗവരാമൻ ഒരു ഒററ മനുഷ്യൻമാത്രം. ഇവിടുത്തേക്ക് എത്ര ആളുകളുണ്ട്.

ദേവേന്ദ്രൻ—ഓ, അതിന്നൊരു വിരോധവുമില്ല. പക്ഷെ, യുദ്ധം നടത്തിയാൽ വിഷ്ണുവിന്ന് നമ്മോട് വിരോധമായാലോ എന്നൊരു ഭയംമാത്രമേയുള്ളു. വല്ല വിദ്യയും എടുത്തു അവന്റെ പോററമകളായ കൈരളിയെ പിടിച്ചു ഇവിടെ കൊണ്ടു വന്നുകളയാം.

നാരദൻ—അപ്പോഠം അയാഠം യുദ്ധത്തിന്നുവരില്ലേ! കൈരളിയെ പിടിച്ചുകൊണ്ടുവന്നാൽ അദ്ദേഹം വെറുതെ ഇരിക്കും എന്നു ഇവിടുത്തേക്കു തോന്നുന്നുണ്ടോ?

ദേവേന്ദ്രൻ—ഞാൻ ഒന്നും നേരിട്ടു പ്രവൎത്തിക്കയില്ല. ഞാനൊരു വിദ്യ കണ്ടിട്ടുണ്ട്. നമ്മോടു

വന്നു മാപ്പു് ചോദിക്കുന്നതുവരെ കൈരളിയെ എ
വിടെയെങ്കിലും ഒളിച്ചുവെക്കുവാൻ ചട്ടം കെട്ടും.

നാരദൻ—എന്താണു് ഭാവം?

ദേവേന്ദ്രൻ—അതു് സ്വകാൎയ്യമാണു്. അതു് നാരദനോടു പറയുവാൻ നിവൃത്തിയില്ല. കൈരളിയെ വളൎത്തുന്നതിൽ ഒരു പങ്കു് ഇവിടുത്തേക്കുകൂടി ഉണ്ടെന്നു കേട്ടു. അതുകൊണ്ടു ഈ കാൎയ്യം നാരദനോടു പറയുവാൻ വിചാരിക്കുന്നില്ല.

നാരദൻ—ഓ, വേണ്ട, വേണ്ട, പക്ഷെ സൂക്ഷിച്ചുവേണം കാൎയ്യങ്ങൾ പ്രവൎത്തിക്കാൻ. അത്രമാത്രമേ ഒരുപദേശം എനിക്കു് തരുവാനുള്ളൂ. എനിക്കു് കൈലാസത്തിലേക്കു് ഒന്നു പോകേണ്ടതുണ്ടു്. വിശേഷിച്ചു വൎത്തമാനം ഒന്നും അന്വേഷിക്കേണ്ടതില്ലല്ലോ?

ദേവേന്ദ്രൻ—വിശേഷിച്ചു് ഒന്നുമില്ല.

"എന്നാൽ ഞാൻ പോയിവരാം" എന്നു പറഞ്ഞു. നാരദൻ അവിടെനിന്നു പുറപ്പെട്ടു പോകുന്നു.

ദേവേന്ദ്രൻ—മഹൎഷി ഇത്തിരി ദേഷ്യപ്പെട്ടിട്ടാണു് പോയിട്ടുള്ളതു്. അതുകൊണ്ടു നാം നല്ലപോലെ കരുതണം. ആരവിടെ?

ഒരു ഭടൻ പ്രവേശിക്കുന്നു.

പോയി തക്ഷകനോടു് ഉടനെ ഇവിടെ വരുവാൻ പറ. ഒരു അടിയന്തരകാൎയ്യം ഉണ്ടെന്നു പറയണം.

ഇന്ദ്രാണി— (പ്രവേശിച്ചു്) എന്തിനാണു് തക്ഷകനോടു് ഇത്ര അടിയന്തരമായി വരുവാൻ പറഞ്ഞയക്കുന്നതു്? അയാളെക്കൊണ്ടു നരകപാശത്തിനോടു് യുദ്ധം ചെയ്യുവാൻ സാധിക്കും എന്നു തോന്നുന്നില്ല.

ദേവേന്ദ്രൻ—അതിനല്ല.

ഇന്ദ്രാണി—പിന്നെ എന്തിന്നു്? ഹനുമാരോടു യുദ്ധത്തിന്നോ?

ദേവേന്ദ്രൻ—അതിന്നും അല്ല. പറയാം.

ഇന്ദ്രാണി—അല്ല. അറിയണം എന്നു മോഹിച്ചിട്ടല്ല. പക്ഷെ തകരാറിലൊന്നും പോയി പെടാതിരുന്നാൽ മതി.

തക്ഷകൻ പ്രവേശിയ്ക്കുന്നു.

ദേവേന്ദ്രൻ—തക്ഷകൻ എനിക്കൊരു കാൎയ്യം ചെയ്തു തരേണ്ടതുണ്ടു്.

തക്ഷകൻ—വല്ലവരെയും കടിക്കാനാണോ? വളരെ സന്തോഷത്തോടെ ചെയ്യാം. എനിക്കു് എന്റെ വിഷമൊന്നു വല്ലവിധത്തിലും കളഞ്ഞാൽ മതിയെന്നുണ്ടു്.

ദേവേന്ദ്രൻ—കടിക്കാനൊന്നുമല്ല. കുറെ ആളുകളെ വിഴുങ്ങുവാനാണു്. ഉടനെതന്നെ തക്ഷകൻ ഹിമവൽപാൎശ്വത്തിലേക്കു പോകണം. അവിടെ പോയി വായ പിളൎന്നു കിടക്കണം. ഞാൻ വിചാരിച്ച ആളുകഠം എല്ലാം വായിലായാൽ വായ പൂട്ടി അവരെ ഇവിടെ കൊണ്ടുവന്നു തരണം.

തക്ഷകൻ—ഓ ഹോ, ചെയ്യാം. അവരെ കൊന്നുകളയണ്ടല്ലോ?

ദേവേന്ദ്രൻ—അതു വേണ്ട. വെറുതെ വായിലാക്കി ഇവിടെ കൊണ്ടുവന്നു തരണം.

തക്ഷകൻ—ഓ, ഹോ, അതിന്നു് യാതൊരു പ്രയാസവുമില്ല. ഞാൻ വായ പിളൎന്നു കിടന്നാൽ മാത്രം മതിയല്ലോ?

ദേവേന്ദ്രൻ—അതുമാത്രം ചെയ്താൽ മതി.

തക്ഷകൻ—ഇതാ, ഞാൻ പുറപ്പെട്ടുകഴിഞ്ഞു.

ദേവേന്ദ്രൻ—അങ്ങിനെ ചാടിപ്പുറപ്പെടേണ്ട. ഞാനുംകൂടി വരുന്നുണ്ടു്. നമുക്കു് സഹകാൎയ്യമായി

പഠിക്കണം. അവക്ക് ആരോ അവിടെ സഹായ മുണ്ട്. അതുകൊണ്ട് ആരും അറിയാതെ വേണം ഈ കാൎയ്യം നേടുവാൻ.

ഇന്ദ്രാണി—ഇവിടുന്നുതന്നെ പുറപ്പെടണം എന്നുണ്ടോ? വേറെ വല്ലവരേയും അയച്ചാൽ പോരേ?

ദേവേന്ദ്രൻ—ഞാനല്ലെങ്കിൽ പിന്നെ ഉൎവ്വശി പോകണം. എന്നാൽ ഉൎവ്വശിക്ക് പോയി വരാൻ കഴിയുമോ?

ഉൎവ്വശി—സ്വാമി, യുദ്ധം ചെയ്യുവാൻ പഠിച്ചിട്ടില്ല. അതൊഴിച്ചു ബാക്കി എന്തു വേണമെങ്കിലും ചെയ്യാം.

ദേവേന്ദ്രൻ "യുദ്ധമൊന്നും ചെയ്യേണ്ടിവരില്ല. വരു. ഞാൻ സ്വകാൎയ്യം പറഞ്ഞുതരാം." എന്നു പറഞ്ഞു ഉൎവ്വശിയെ വേറെ ഒരു സ്ഥലത്തു കൊണ്ടുപോയി എന്തോ ചെവിയിൽ മന്ത്രിക്കുന്നു.

ഉൎവ്വശി—ഓ, മനസ്സിലായി. ഇവിടുന്നു പറഞ്ഞപോലെ എല്ലാം പ്രവൎത്തിക്കാം.

തക്ഷകനും ഉൎവ്വശിയും പോകുന്നു.

ദേവേന്ദ്രൻ—ഈ ഭാൎഗ്ഗവരാമനെ എന്തെങ്കിലും ഒന്നു ചെയ്യാതെ നിവൃത്തിയില്ല.

ഇന്ദ്രാണി—ഭാൎഗ്ഗവരാമൻ എന്താണ് ഇവിടുത്തോട് കാണിച്ചിരിക്കുന്നത്?

ദേവേന്ദ്രൻ—ഞാൻ മോഹാലസ്യത്തിൽ കിടന്നത് ഇന്ദ്രാണി കണ്ടില്ലേ?

ഇന്ദ്രാണി—അതു നരകപാശമല്ലേ?

ദേവേന്ദ്രൻ—അതേ, നരകപാശം ഭാൎഗ്ഗവരാമന്റെ ആളല്ലേ.

ഇന്ദ്രാണി—ഇവിടുന്ന് ഈ ചെയ്യുന്നതൊന്നും ശരിയല്ല എന്നൊരു പക്ഷം എനിക്കുണ്ട്. പക്ഷെ,

ഈ കാൎയ്യത്തിലൊന്നും എനിക്കു് ഏൎപ്പെടേണ്ടുന്ന കാൎയ്യമില്ല. ദേഷ്യപ്പെടണ്ട.

ദേവേന്ദ്രൻ—ഇന്ദ്രാണി വരു. ഞാൻ പോയി സുഖമായി ഒന്നുറങ്ങി ഈ ക്ഷീണം മുഴുവൻ മാററട്ടേ.

ഇന്ദ്രാണിയും ദേവേന്ദ്രനും പോകുന്നു.

## രംഗം 7

ഭാൎഗ്ഗവരാമൻ സത്യലോകത്തു പോയി, വൈകുണ്ഠത്തിലേയ്ക്കു പോകുന്നു.

നാരദൻ പ്രത്യക്ഷപ്പെടുന്നു.

ഭാൎഗ്ഗവരാമൻ—നാരദമഹൎഷിയോ! വിശേഷിച്ചു് വൎത്തമാനം ഒന്നുമില്ലല്ലോ? കൈരളി സുഖമായിരിയ്ക്കുന്നില്ലേ?

നാരദൻ—സത്യലോകത്തു പോയില്ലേ?

ഭാൎഗ്ഗവരാമൻ—പോയി, ബ്രഹ്മാവിനെ കണ്ടു. അവിടുന്നു ഒരു കല അയയ്ക്കാമെന്നു പറഞ്ഞിട്ടുണ്ടു്. ഏതെങ്കിലും ഒരു മനുഷ്യനെ കണ്ടുപിടിച്ചാൽ ബ്രഹ്മാവിൻെറ ഒരു കല ആ മനുഷ്യനിൽ സ്ഥാപിക്കാമെന്നു വാഗ്ദാനം ചെയ്തിട്ടുണ്ടു്. അതേ പ്രകാരം തന്നെ വിഷ്ണുവിനേയും ശിവനേയും കണ്ടു സമ്മതം വാങ്ങിക്കളയാം. പിന്നെ ഒരാളെ കണ്ടുപിടിക്കേണ്ടുന്ന ഭാരം മാത്രമേയുള്ളു. ഞാൻ വൈകുണ്ഠത്തിലേയ്ക്കു പോകയാണു്.

നാരദൻ—ഞാൻ ഇവിടുത്തോടു ഒരു വിവരം അറിയിയ്ക്കുവാനാണു് പുറപ്പെട്ടതു്. ദേവേന്ദ്രൻ ഇവിടുത്തോടു വല്ലാതെ കോപിച്ചിരിക്കുന്നു.

ഭാൎഗ്ഗവരാമൻ—എന്തിന്നു എന്നോടു കോപിയ്ക്കുന്നു? അവൻ മഹാശപ്പനാണു്, കാൎയ്യവിവരം തീരെ ഇല്ലാത്തവനാണു്. യാതോരു സംശയവു

മില്ല. അല്ലാതെ അവനെ സഹായിച്ച ഒരുവൻെറ നേരെ അവൻ ഇങ്ങിനെയെല്ലാം പ്രവൎത്തിയ്ക്കുമോ?

നാരദൻ—അയാൾ എന്തു ചെയ്തു?

ഭാൎഗ്ഗവരാമൻ—പ്രളയജലദങ്ങളെ അയച്ചു എന്നെ മുക്കിക്കളവാൻ ശ്രമിച്ചു. ഞാൻ ആഗ്നേയാസ്ത്രങ്ങളെക്കൊണ്ടു കുടയുണ്ടാക്കി. അവൻ വാരുണാസ്ത്രങ്ങൾകൊണ്ടു അവയെ കെടുത്തു. ഞാൻ നാഗാസ്ത്രങ്ങൾകൊണ്ടു പ്രളയജലദങ്ങളെ എല്ലാം കെട്ടി. നരകപാശത്തിനെ ദേവലോകത്തേക്കയച്ചു.

നാരദൻ—ഓ, ഹോ, അതുതന്നെയാണ് കാരണം. കൈരളിയെ എന്തോ ചെയ്യുവാനായി പുറപ്പെട്ടിട്ടുണ്ട്. എന്നോടു മുഴുവൻ വിവരം പറഞ്ഞില്ല.

ഭാൎഗ്ഗവരാമൻ—കൈരളിയെ ഉപദ്രവിയ്ക്കാനായി അവന്നു ധൈൎയ്യം വരില്ല, തീൎച്ചയാണ്. കൈരളിയ്ക്കു വല്ല അപകടവും അവൻ വരുത്തീട്ടുണ്ടെങ്കിൽ പിന്നെ ദേവേന്ദ്രനില്ല. അത് തീൎച്ചയാണ്. ഒരു സമയം എന്നെ കളിപ്പിക്കാൻ വല്ല വിദ്യയും എടുക്കുമായിരിയ്ക്കും, അത്രയേ ഉണ്ടാകയുള്ളു.

നാരദൻ—എന്നാൽ അതുടനെ ഉണ്ടാകും.

ഭാൎഗ്ഗവരാമൻ—നാരദൻ ഒരു കാൎയ്യം ചെയ്യു. ഞാൻ ഇപ്പോൾ മടങ്ങുവാൻ വിചാരിയ്ക്കുന്നില്ല. നാരദൻ പറഞ്ഞതുപ്രകാരം അവൻ മനസ്സിൽ വിചാരിച്ചിട്ടുണ്ടെങ്കിൽ അവൻ ഈ നിമിഷത്തിൽ ഒരു പെരുമ്പാമ്പാകട്ടെ.

നാരദൻ—ദേവേന്ദ്രൻ ഇപ്പോൾത്തന്നെ പെരുമ്പാമ്പായിരിയ്ക്കും. ഞാൻ ഉടനെതന്നെ, ഹിമവൽപാൎശ്വത്തിലേക്ക് പോയിക്കളയാം. തക്ഷകനെ ദേവേന്ദ്രൻ ആളയച്ച് വരുത്തീട്ടുണ്ടായിരുന്നു.

ഭാൎഗ്ഗവരാമൻ—ഞാൻ നരകപാശത്തിനെക്കൂടി അങ്ങട്ട് അയക്കാം. നരകപാശം ചെന്നാൽ തക്ഷകൻ

അവിടെയെങ്ങും നില്ക്കുകയില്ല. തക്ഷകനെക്കൊണ്ടു കടിപ്പിച്ചേക്കും എന്ന ഭയമുണ്ടോ?

നാരദൻ—ഒന്നും നിശ്ചയമില്ല.

ഭാൎഗ്ഗവരാമൻ—ഏതെങ്കിലും നരകപാശം വരട്ടെ.

നാരദൻ—ഞാൻ മുമ്പേകൂട്ടി പോയ്ക്കളയാം. നരകപാശം പിന്നാലെ വന്നുകൊള്ളട്ടെ. തരമുള്ളപക്ഷം ഞാൻ ഒന്നു ദേവലോകത്തു് പോയതിന്നുശേഷമേ അങ്ങോട്ടു പോകയുള്ളു.

ഭാൎഗ്ഗവരാമൻ—കൈരളിയുടെ അടുത്തു് ആരാണു്?

നാരദൻ—രംഭയും രംഭയുടെ ഒരു കുട്ടിയും ഉണ്ടു്.

ഭാൎഗ്ഗവരാമൻ—ഓഹോ, അപ്സരസ്ത്രീകൾ പ്രസവിച്ചുതുടങ്ങിയോ?

നാരദൻ—അതിനെപ്പററി കുറെച്ചു പറയാനുണ്ടു്. പക്ഷെ ഇപ്പോൾ സമയമില്ല. ഏതെങ്കിലും നരകപാശം പോയ്ക്കൊള്ളട്ടെ.

ഭാൎഗ്ഗവരാമൻ—രംഭ കൈരളിയെ ചതിക്കയില്ലല്ലോ?

നാരദൻ—അതുണ്ടാകയില്ല. രംഭയ്ക്കു് കൈരളിയെ ബഹുസ്നേഹമാണു്. ആ കുട്ടിക്കും കൈരളിയെ ബഹുസ്നേഹം. കൈരളിക്കു് വരനായി ആ പെരുമാളെത്തന്നെ ആക്കാമെന്നു തോന്നുന്നു.

ഭാൎഗ്ഗവരാമൻ "ഓ, ഹോ, എന്നാൽ ബുദ്ധിമുട്ടു് വളരെ ചുരുങ്ങി. ഞാൻ വേഗത്തിൽ ശ്രീവൈകുണ്ഠത്തിൽ പോയി തിരിച്ചുവന്നുകളയാം. നാരദൻ വേഗം പോകണം. ഞാൻ വേഗം പോകട്ടേ" എന്നു പറഞ്ഞു നരകപാശത്തിനെ സ്മരിക്കുന്നു.

നരകപാശം പ്രത്യക്ഷപ്പെടുന്നു.

ഭാൎഗ്ഗവരാമൻ—നരകപാശം ഹിമവൽപാൎശ്വത്തിൽ പോയി കൈരളിയെ കാക്കണം. തക്ഷകൻ ഒരുസമയം അവിടെ വരും.

നരകപാശം—സ്വാമി, ഞാൻ അവിടെ ഉണ്ടായാൽ തക്ഷകൻ എന്റെ അടുത്തുകൂടി വരികയില്ല. അതു ഞാനേററു. ഇപ്പോൾത്തന്നെ പോയിക്കളയാം.

നരകപാശം പോകുന്നു.

ഭാൎഗ്ഗവരാമൻ വൈകുണ്ഠത്തിലേക്കും, നാരദൻ ദേവലോകത്തേക്കും പോകുന്നു.

പോകുന്ന വഴിക്കു് നാരദന്റെ ആത്മഗതം: കൈരളിയെ പിടിച്ചുകൊണ്ടുപോയിട്ടുണ്ടെങ്കിൽത്തന്നെ അവൾക്കു് യാതൊരു അപകടവും വരില്ല. പിടിച്ചുകൊണ്ടുപോയെങ്കിൽ ഇവിടെ നല്ല ഒരു യുദ്ധത്തിന്നു വഴിയുമുണ്ടു്. ഏതെങ്കിലും ദേവലോകത്തു പോകുകതന്നെ.

നാരദൻ ദേവലോകത്തു പോകുന്നു.

## രംഗം 8

ഹിമവൽപാൎശ്വം.

കൈരളി, രംഭ, പെരുമാൾ.

കൈരളി—പെരുമാളേ, ഇന്നു് നമുക്കു് പുറത്തു് എവിടെയും പോകണ്ട. അമ്മാമൻ കദളീവനത്തിൽ ഉണ്ടാകയില്ല. വല്ല കാട്ടാളന്മാരും വന്നാൽ നാം എന്തു ചെയ്യും?

പെരുമാൾ—എന്താണു് കൈരളി ഇങ്ങിനെ പറയുന്നതു്? ഞാൻ കൈരളിയെ കാട്ടാളന്മാരുടെ കയ്യിൽനിന്നു രക്ഷപ്പെടുത്തും. ഞാൻ മരിച്ചിട്ടെങ്കിലും കൈരളിയെ രക്ഷപ്പെടുത്താതിരിക്കയില്ല.

കൈരളി—അങ്ങിനെ എനിക്കു് രക്ഷ കിട്ടീട്ടു്

എന്താണ്ˇ കാൎയ്യം? പെരുമാൾ മരിച്ചിട്ടˇ എനിക്കˇ രക്ഷ കിട്ടണം എന്നു മോഹമേ ഇല്ല. ജീവിച്ചിരിക്കണം എന്നുതന്നെ മോഹമില്ല. പെരുമാൾ മരിക്കുന്നുണ്ടെങ്കിൽ എനിക്കും കൂടെത്തന്നെ മരിക്കണം.

രംഭ—എന്താണ്ˇ, കൈരളിക്കˇ പെരുമാളോടˇ ഇത്ര സ്നേഹമുണ്ടോ? പെരുമാൾ പോകുന്ന സ്ഥലത്തˇ കൈരളിക്കˇ പോകുവാൻ ധൈൎയ്യമുണ്ടോ?

കൈരളി—ഞാൻ തീൎച്ചയായും പോകും. എന്താണ്ˇ ഇങ്ങിനെ ചോദിക്കുന്നതˇ?

രംഭ—ഒന്നുമില്ല. കൈരളി പറയുന്നതˇ കേട്ടിട്ടˇ പറഞ്ഞതാണ്ˇ. കൈരളിക്കˇ പെരുമാളോടˇ ഇത്ര സ്നേഹമുണ്ടെന്നു പറയുന്നതˇ കേൾക്കാൻതന്നെ എനിക്കˇ വളരെ സന്തോഷമാണ്ˇ. നിങ്ങൾ എന്നും ഇതേപ്രകാരം ഇരിക്കുവിൻ.

പെരുമാൾ—ഞങ്ങൾ എന്നും ഇതേപ്രകാരം ഇരിക്കുന്നതായിരിക്കും. വരു. നമുക്കു കുറെ പുഷ്പങ്ങൾ അറുത്തുകൊണ്ടുവരാം.

കൈരളി—എന്നാൽ നമുക്കു വളരെ ദൂരെയൊന്നും പോകണ്ട.

പെരുമാൾ—കൈരളിക്കˇ ഭയമാണ്ˇ അല്ലേ!

കൈരളി—ഭയമായിട്ടൊന്നുമല്ല. അമ്മാമൻ പറഞ്ഞതുകൊണ്ടുമാത്രമാണ്ˇ ഞാൻ അങ്ങിനെ പറയുന്നതˇ.

രംഭ—എന്തിനാണ്ˇ ഇപ്പോൾ പുഷ്പങ്ങൾ അറുക്കുന്നതˇ? ഇന്നലെ അറുത്ത പുഷ്പങ്ങൾ ഇന്നˇ തീരെ വാടീട്ടില്ല.

കൈരളി—അപ്പോൾ, അവിടെ അമൃതˇ വീണതാണല്ലേ?

രംഭ—അതേ, അതറിഞ്ഞിട്ടˇ മനസ്സിന്നു വള

രെ സന്തോഷം. ദേവേന്ദ്രൻ, നമ്മെ കൂട്ടിക്കൊണ്ടു പോകുവാൻ ഉടനെ ഇവിടെ വരും.

പെരുമാൾ—വരു, കൈരളി, നമുക്കു ആ ചെടിയിൽനിന്നുതന്നെ കുറെ പുഷ്പങ്ങൾ അറുത്തെടുക്കാം.

കൈരളി—വരു, നമുക്കു പോകാം. പുഷ്പങ്ങൾ തലയിൽ ചൂടിയാൽ തലക്കുതന്നെ ബഹുസുഖം. മനസ്സിന്ന് എന്തോ മാതിരി ആഹ്ലാദവും തോന്നുന്നു.

രംഭ—അപ്പോൾ ദേവലോകത്തുള്ള പുഷ്പങ്ങൾ ചൂടിയാൽ കൈരളി എന്തു പറയും? പെരുമാളോട് ചോദിക്കു.

കൈരളി—അതയോ, പെരുമാളേ?

പെരുമാൾ—അതേ, അവിടുത്തെ പുഷ്പങ്ങൾക്കുള്ള ഒരു സൌരഭ്യം ഈ പുഷ്പങ്ങൾക്ക് ഒന്നിന്നും ഇല്ല.

കൈരളി—എനിക്കൊന്നു ദേവലോകത്തു പോകണം. പെരുമാൾ ദേവലോകത്തു പോകുന്നുണ്ടെങ്കിൽ, എന്നെക്കൂടി കൊണ്ടുപോകുമോ?

പെരുമാൾ—ഞാൻ, കൈരളിയെക്കൂട്ടാതെ ദേവലോകത്തും ഒരു സ്ഥലത്തും പോകയില്ല. വരു, നമുക്കു പുഷ്പങ്ങൾ അറുത്തു കൊണ്ടുവരാം.

രണ്ടുപേരും പുറത്തേക്കു പോകുന്നു.

രംഭ ആത്മഗതം: ഈ കുട്ടികൾക്ക് തമ്മിൽ അനുരാഗം ജനിച്ചിരിക്കുന്നു എന്നാണ് തോന്നുന്നത്. പക്ഷെ എങ്ങിനെയാണ് ഇവർ തമ്മിൽ കല്യാണം കഴിക്കുന്നത്? കൈരളിയേയും എങ്ങിനെയെങ്കിലും ദേവലോകത്തു കൊണ്ടുപോയി ഒരു ദേവസ്ത്രീയാക്കിക്കളയാം. എന്നാൽ ഇവർ തമ്മിൽ നല്ലവണ്ണം ചേരും. പക്ഷെ കൈരളി ഭാൎഗ്ഗവരാമൻെറ സമ്മതം കൂടാതെ വരികയില്ല. പെരുമാൾ കൈരളിയെ ക്കൂടാതെയും വരികയില്ല.

പെട്ടെന്നു ഉൎവ്വശി പ്രത്യക്ഷപ്പെടുന്നു.

രംഭ—(എഴുന്നേററു്) ഇതാരു് ഉൎവ്വശിയോ! ഉൎവ്വശി എന്നെ മറന്നിട്ടില്ല അല്ലേ?

ഉൎവ്വശി—രംഭയെ മറക്കാമോ! ഞങ്ങൾ രംഭക്കുവേണ്ടി എത്ര കഷ്ടപ്പെട്ടു എന്നറിയുമോ!

രംഭ—കുറെയെല്ലാം പെരുമാൾ പറഞ്ഞറിഞ്ഞു. എന്തെല്ലാമാണു് വൎത്തമാനം? സ്വാമി എങ്ങിനെയിരിക്കുന്നു? എന്നോടു ഇപ്പോഴും സ്വാമിക്കു് സ്നേഹമുണ്ടോ?

ഉൎവ്വശി—സ്വാമി ഇപ്പോൾ രംഭയെത്തന്നെ ആലോചിച്ചിരിക്കയാണു്. രംഭയേയും പെരുമാളെയും മറേറ കുട്ടിയേയും പിടിച്ചുകൊണ്ടുവരുവാൻ കുറെ ഭടന്മാരെ അയച്ചുവല്ലോ. അവരെ ആരോ അടിച്ചു വീഴ്ത്തിക്കളഞ്ഞു. അവർ വളരെ ബുദ്ധിമുട്ടീട്ടാണു് പിന്നെ അവിടെ എത്തിച്ചേൎന്നതു്.

രംഭ—അയ്യോ, അതു് ദേവഭടന്മാരാണെന്നു തന്നെ ഞാൻ അറിഞ്ഞിരുന്നില്ല. അറിഞ്ഞിട്ടുണ്ടായിരുന്നുവെങ്കിൽ ഞാൻ തീൎച്ചയായും അവരെ സഹായിക്കുമായിരുന്നു.

ഉൎവ്വശി—എന്നാൽ ഇപ്പോൾ സഹായിച്ചോളു. ഞാൻ നിങ്ങളെ എല്ലാവരെയും ദേവലോകത്തേക്കു് കൂട്ടിക്കൊണ്ടുപോകുവാൻ വന്നിരിക്കയാണു്.

രംഭ—അയ്യോ, കൈരളി ഇവിടെ ഉണ്ടല്ലോ. കൈരളി ഭാൎഗ്ഗവരാമന്റെ സമ്മതംകൂടാതെ വരികയില്ല.

ഉൎവ്വശി—ഇതാ, ഈ അമൃതു് കഴിച്ചുകൊള്ളുക. അവരുടെ സമ്മതം കൂടാതെതന്നെ അവരെ കൂട്ടിക്കൊണ്ടുപോകേണ്ടതിന്നുള്ള ഒരുക്കങ്ങൾ ഞാൻ ചെയ്തിട്ടുണ്ടു്. തക്ഷകനെ ഇവിടെ കൂട്ടിക്കൊണ്ടുവന്നിട്ടുണ്ടു്.

രംഭ—തക്ഷകനോ! കൈരളിയും പെരുമാളും ദേവന്മാരല്ല. അവരെ യാതൊരു വിധത്തിലും ഉപദ്രവിക്കാൻ ഞാൻ സമ്മതിക്കയില്ല.

ഉർവ്വശി—എനിയ്ക്കു പെരുമാളോടു സ്നേഹമില്ലെന്നാണോ രംഭ വിചാരിക്കുന്നതു്? എനിക്കുമാത്രമല്ല, സ്വാമിക്കും ഇന്ദ്രാണിക്കുംകൂടി ബഹുസ്നേഹമാണു്. അതുതന്നെയാണു് സ്വാമി എന്നെ ഇങ്ങട്ടു് അയച്ചതു്. അവക്കു യാതൊരു ഉപദ്രവവും കൂടാതെ കാര്യങ്ങളെല്ലാം ശരിപ്പെടുത്തണം. രംഭ അതിന്നുവേണ്ടി സഹായംമാത്രം ചെയ്താൽ മതി.

രംഭ—അവക്കു യാതൊരു ഉപദ്രവവും വരികയില്ലെങ്കിൽ ഞാൻ വേണ്ടതു പ്രവർത്തിക്കാം.

ഉർവ്വശി—എന്നാൽ നമുക്കു് രണ്ടു ഭംഗിയുള്ള മയിലുകളായി പെരുമാളും കൈരളിയും കാണത്തക്ക ദൂരത്തുനിന്നു പറന്നു കളിക്കാം. അവർ നമ്മെ പിടിക്കുവാൻ വരാതിരിക്കയില്ല. തക്ഷകൻ വായ പിളൎന്നുകൊണ്ടു ഒരു സ്ഥലത്തു കിടക്കുന്നുണ്ടു്. നമുക്കു നേരെ തക്ഷകൻെറ വായിലേക്കു പോകാം. അവരും പിന്നാലെ വരും. പിന്നെ എല്ലാം തക്ഷകൻ ചെയ്തുകൊള്ളും.

രംഭ—ഭാൎഗ്ഗവരാമൻ മടങ്ങിവരുമ്പോൾ കൈരളിയെ കണ്ടില്ലെങ്കിൽ ലഹള ഉണ്ടാകുമല്ലോ.

ഉർവ്വശി—അതൊന്നും സാരമില്ല. കാൎയ്യം വേഗം പ്രവൎത്തിയ്ക്കാം.

രംഭ—എന്നാൽ ഇപ്പോൾത്തന്നെ പോയ്ക്കളയാം. കൈരളിയും പെരുമാളും പുഷ്പങ്ങളുള്ള സ്ഥലത്തുണ്ടാകും.

കൈരളിയും പെരുമാളും പുഷ്പം അറുക്കുന്ന സ്ഥലത്തിന്നു കുറച്ചു അടുത്തായി രണ്ടു മയിലുകൾ

പറന്നു കളിക്കുന്നു. കൈരളി മയിലുകളെ കണ്ടിട്ടു് നോക്കി നില്ക്കുന്നു.

കൈരളി—പെരുമാളേ, കണ്ടുവോ, നല്ല രണ്ടു മയിലുകൾ. എന്തു ഭംഗി. നമുക്കു അവയെ പിടിക്കാം.

പെരുമാൾ—കിട്ടുകയില്ല. പറന്നുകളയും.

കൈരളി—നമുക്കൊന്നു നോക്കാം. ഒരു സമയം പിടിക്കുവാൻ കിട്ടും.

മയിലുകൾ നടന്നു നടന്നു ഒരു വലിയ ഗുഹയുടെ അടുക്കലേക്കുപോകുന്നു.

കൈരളി—പെരുമാൾ, പെരുമാൾ, അവയെ ഗുഹയുടെ ഉള്ളിലേക്കു നമുക്കു ആട്ടി പറഞ്ഞയയ്ക്കാം. എന്നാൽ നമുക്കു് അവയെ ഉള്ളിൽനിന്നു പിടിയ്ക്കാം. പെരുമാൾ ആ ഭാഗത്തുനിന്നും ആട്ടണം. ഞാൻ ഈ ഭാഗത്തുനിന്നും ആട്ടാം.

രണ്ടു പേരും രണ്ടു ഭാഗത്തുനിന്നും മയിലുകളുടെ പിന്നാലെ ഓടുന്നു. മയിലുകൾ ഗുഹയുടെ ഉള്ളിലേക്കു പോകുന്നു. കൈരളിയും പെരുമാളും മയിലുകളുടെ പിന്നാലെ ഓടിപ്പോകുന്നു. ഉടനെതന്നെ തക്ഷകൻ വായപൂട്ടി അവിടെനിന്നു പറക്കുന്നു.

# അഞ്ചാമങ്കം

## രംഗം 1

ദേവലോകം.

മേനകയും തിലോത്തമയും ദേവേന്ദ്രനെ ഉണൎത്തുവാൻ പാട്ടുപാടിക്കൊണ്ടിരിക്കുന്നു. എത്രതന്നെ പാടിയിട്ടും ദേവേന്ദ്രൻ ഉണരുന്നില്ല.

മേനക—ഇതെന്താണ് സ്വാമി ഉണരാത്തത്?

തിലോത്തമ—നമുക്കൊന്നു അകത്തു പോയി നോക്കാം.

രണ്ടു പേരും അകത്തേക്കു പോകുന്നു. ദേവേന്ദ്രൻ ഉറങ്ങുന്ന സ്വൎണ്ണക്കട്ടിലിന്റെ അടുത്തു ചെന്നു നില്ക്കുന്നു. ദേവേന്ദ്രൻ ഒരു സ്വൎണ്ണകമ്പളംകൊണ്ടു ആകെ മൂടിക്കിടക്കുന്നതു കണ്ടിട്ട് മേനക "സ്വാമി, സ്വാമി, ഉണരണേ, സ്വാമി." തിലോത്തമയും വിളിക്കുന്നു. ദേവേന്ദ്രൻ ഉണരുന്നില്ല. മേനക സ്വൎണ്ണകമ്പളം നീക്കുന്നു. പെട്ടെന്നു മേനക ഒരു നിലവിളിയോടുകൂടി പിന്നാക്കം ഓടുന്നു. തിലോത്തമയും നിലവിളിക്കുന്നു. നിലവിളി കേട്ടു മററുള്ളവർ ഓടിവരുന്നു. "എന്താണ് എന്താണ്, സ്വാമിക്ക് എന്തു പററി?" എന്നു പറഞ്ഞു ഓടിവന്നവരെല്ലാം "അയ്യോ അയ്യോ!" എന്നു പറഞ്ഞു അനങ്ങാതെ നില്ക്കുന്നു. ദേവേന്ദ്രന്റെ സ്വൎണ്ണക്കട്ടിലിന്മേലുള്ള പൂമെത്തയിന്മേൽ വളഞ്ഞുപുളഞ്ഞുംകൊണ്ടു ഒരു വലിയ പെരുമ്പാമ്പു കിടക്കുന്നു.

മേനക—ഇന്ദ്രാണിയെ വിളിച്ചുകൊണ്ടുവരു. എനിക്കൊന്നും മനസ്സിലാവുന്നില്ല.

ഇന്ദ്രാണി പ്രവേശിക്കുന്നു.

ഇന്ദ്രാണി—എന്താണ് ഈ ലഹളക്കു കാരണം? (കട്ടിലിന്മേൽ നോക്കി) ഇതെന്താണിത്? ഇതെങ്ങിനെ പററി സ്വാമി?

ദേവേന്ദ്രൻ—എന്നെ ഭാൎഗ്ഗവരാമൻ ശപിച്ചു. അവനാണ് എന്നെ ഈ സ്ഥിതിയിൽ ആക്കിയത്.

ഭടൻ—(പ്രവേശിച്ച്) നാരദമഹൎഷി വന്നിട്ടുണ്ട്.

ദേവേന്ദ്രൻ—എനിക്ക് സുഖമില്ലെന്നു പറ. (ഭടൻ പോകുന്നു.) വേഗം എന്നെ പുതപ്പിക്കു. നാരദൻ കാണരുത്. ക്ഷണം കഴുത്തുവരെ പുതപ്പിക്കു.

ദേവേന്ദ്രനെ കമ്പിളംകൊണ്ടു പുതപ്പിയ്ക്കുന്നു.

ഇന്ദ്രാണി—ഇതു മഹാകഷ്ടമായല്ലോ. ഇനി എന്താണ് നിവൃത്തി? എങ്ങിനെയെങ്കിലും ഭാൎഗ്ഗവരാമന്റെ അടുത്തു പോവുകതന്നെ. വേറെ മാൎഗ്ഗമില്ല.

ദേവേന്ദ്രൻ—ആ തക്ഷകൻ മടങ്ങിവരട്ടെ. എന്നിട്ട് നമുക്ക് ആലോചിക്കാം.

നാരദൻ പ്രവേശിയ്ക്കുന്നു.

നാരദൻ—ഇതെന്താണ് എല്ലാവരും ഇങ്ങിനെ നില്ക്കുന്നത്? ഇന്ദ്രന്ന് വല്ല അസഹ്യതയും ഉണ്ടോ?

ദേവേന്ദ്രൻ—നല്ല സുഖമില്ല. ദേഹത്തിന്ന് അല്പം ക്ഷീണവും ഇല്ലാതില്ല.

നാരദൻ—പനിയൊന്നുമില്ലല്ലോ. ഞാനൊന്നു തൊട്ടു നോക്കാം. (അടുത്തു ചെല്ലുന്നു.)

ദേവേന്ദ്രൻ—ഇല്ല ഇല്ല. എന്റെ പുതപ്പ് എടുക്കരുത്. എനിക്ക് തണുപ്പു സഹിക്കാൻ സാധിക്കുന്നില്ല. അതുകൊണ്ടു പുതച്ചു കിടക്കയാണ്.

നാരദൻ—എന്നാൽ തീൎച്ചയായും പനി ഇല്ലാതിരിക്കയില്ല. ഞാനൊന്നു തൊട്ടുനോക്കി പറയാം

ദേവേന്ദ്രൻ—അയ്യോ, അരുതേ അരുതേ!

നാരദൻ—എന്താണ് ഇന്ദ്രൻ ഇങ്ങിനെ പറയു

ന്നത്? ഞാനൊന്നു തൊട്ടുനോക്കുകമാത്രമേ ചെയ്യു യുള്ളു.

ഇന്ദ്രാണി—സ്വാമിക്കു് അതു് ഇഷ്ടമല്ലെങ്കിൽ പിന്നെ എന്തിനാണു് നാരദൻ നിഷ്കർഷിക്കുന്നതു്?

നാരദൻ—വേറെ ഒന്നുമില്ല. എന്റെ കയ്യിൽ പലേ മരുന്നുകളും ഉണ്ടു്. പനിയാണെങ്കിൽ പനിക്കുള്ള മരുന്നു കൊടുക്കാമെന്നു വിചാരിച്ചിട്ടാണു്.

ദേവേന്ദ്രൻ—വേണ്ട. നാരദൻ ബുദ്ധിമുട്ടേണമെന്നില്ല. എനിക്കു് നല്ലവണ്ണം സുഖമായി.

നാരദൻ—എന്നാൽ എന്താണു് എഴുനേല്ക്കാത്തതു്? സമയം വളരെയായല്ലോ.

പെട്ടെന്നു തക്ഷകൻ ബ്രഹ്മാണ്ഡംപോലെയുള്ള വയറോടുകൂടി അകത്തേക്കു പ്രവേശിക്കുന്നു.

ദേവേന്ദ്രൻ—എന്താണു്, കാര്യം സാധിച്ചുവോ?

തക്ഷകൻ—സാധിച്ചു. പക്ഷെ വളരെ അപകടത്തിലാണു് കലാശിച്ചതു്, നരകപാശം പിന്നാലെ വരുന്നുണ്ടു്.

നാരദൻ—(തക്ഷകനോടു്) ഇതെന്താണു് താൻ ബ്രഹ്മാണ്ഡം വിഴുങ്ങിയോ?

തക്ഷകൻ—തനിക്കെന്താ അറിഞ്ഞിട്ടു കാര്യം? എന്റെ വയററിലുള്ളതു് അവിടെ കിടന്നോട്ടെ.

നാരദൻ—ശരിയാണു്. അതവിടെത്തന്നെ കിടക്കട്ടെ. തനിക്കു പുറത്തു വിടാൻ ശക്തിയില്ലാതെ പോട്ടെ.

ഭടൻ—(പ്രവേശിച്ചു്) സ്വാമി, ഇതാ നരകപാശം എത്തിപ്പോയി.

ദേവേന്ദ്രൻ—തക്ഷകൻ വേഗം കൈലാസത്തിലേക്കു പോയേക്കൂ. വാസുകിയെ കണ്ടു അവിടെ ഇരുന്നുകൊള്ളണം. ഞാനും പിറകെ എത്തിപ്പോയി.

തക്ഷകൻ—അയ്യോ, മഹൎഷിയോടു മാപ്പു ചോദിയ്ക്കണം. എനിക്ക് ഇവരേയുംകൊണ്ടു പോകുവാൻ സാധിയ്ക്കുന്നില്ല. നാരദമഹൎഷിയെ നോക്കി അവിടെയെങ്ങും കാണുന്നില്ല.

ദേവേന്ദ്രൻ—എങ്ങിനെയെങ്കിലും വേഗം കൈലാസത്തിൽ പോയ്ക്കോളൂ. ക്ഷണം ഇവിടെനിന്ന് എല്ലാവരും മാറണം.

ഇന്ദ്രാണി—സ്വാമി, ഞങ്ങളോ?

ദേവേന്ദ്രൻ "എല്ലാവരും ഓടിക്കൊള്ളുവിൻ; മേനകയും തിലോത്തമയും ഇന്ദ്രാണിയുടെ കൂടെ സത്യലോകത്തേയ്ക്കു പോയ്ക്കോളൂ. ഞാൻ കൈലാസത്തിലേയ്ക്കും പോകാം" എന്നു പറഞ്ഞു പുതപ്പു നീക്കുന്നു.

പെട്ടെന്നു നാരദമഹൎഷി പ്രത്യക്ഷപ്പെടുന്നു. "ഹാ ഹാ, വളരെ ഭംഗിയായിട്ടുണ്ട്!"

തക്ഷകൻ—മഹൎഷേ, മഹൎഷേ, എനിക്കു മാപ്പു തരണം. എനിക്കു ശ്വാസം മുട്ടുന്നു.

നാരദൻ തക്ഷകന്റെ വിളി കേൾക്കാതെകണ്ട് പിന്നേയും അപ്രത്യക്ഷമാകുന്നു. രണ്ടാമതും ഒരു ഭടൻ പ്രവേശിച്ച് "ദേവലോകത്തിന്റെ ഒരു ഭാഗം മുഴുവനും വിഷജ്വാല തട്ടി തീ പിടിച്ചിരിക്കുന്നു."

ദേവേന്ദ്രൻ—ഇന്ദ്രാണി, നമുക്കു വേഗം പോകാം. നരകപാശം ഇവിടെ എത്തിപ്പോയാൽ പിന്നെ ഇവിടെ യാതോരു നിവൃത്തിയും ഉണ്ടാകയില്ല. ആ നാരദനും പോയ്ക്കളഞ്ഞു. നാം ചെയ്യുന്നതെല്ലാം അബദ്ധം. ഈ ദേവേന്ദ്രപദവികൊണ്ടു ഉപദ്രവമല്ലാതെ വേറെ ഒന്നുമില്ല.

എല്ലാവരും പിന്നിലുള്ള വാതിലിൽക്കൂടി പുറത്തേക്കു ഓടുന്നു.

നരകപാശം പ്രവേശിച്ച് ദേവലോകം മുഴുവനും മരുഭൂമിയാക്കിക്കളയുന്നു. അവിടെയെങ്ങും ത

ക്ഷകനെ കാണാത്തതുകൊണ്ടു തക്ഷകന്റെ പിന്നാലെ പോകുന്നു.

## രംഗം 2

കൈലാസം.

വാസുകിയും, തക്ഷകനും.

തക്ഷകൻ—അയ്യോ, എന്നെ രക്ഷിക്കണം. ഞാൻ വല്ലാത്ത അപകടത്തിൽ പെട്ടിരിക്കുന്നു. ദേവേന്ദ്രന്റെ വാക്കു കേട്ടു് ഞാൻ ഭൂമിയിൽ പോയി ചില ആളുകളെ എന്റെ വയററിലാക്കി. നരകപാശം അതറിഞ്ഞു എന്റെ പിന്നാലെ എത്തി. ഞാൻ ദേവലോകത്തു പോയി. അവിടെവെച്ചു നാരദമഹർഷിയുടെ ശാപവും ഏററു. എനിക്കു് എന്റെ വയററിലുള്ളവരെ പുറത്തു വിടാനുംകൂടി നിവൃത്തി ഇല്ലാതെയായി. എനിക്കു് അനങ്ങുവാൻകൂടി സാധിക്കുന്നില്ല. വയററിൽ വേദന സഹിക്കുന്നില്ല. എന്റെ ഉദരം ഇപ്പോൾ പൊട്ടും എന്നു തോന്നുന്നു. വേറെ എവിടെയും പോകുവാൻ ഒരു സ്ഥലവുമില്ല. ദേവലോകത്തു പോകുവാൻ നിവൃത്തിയില്ല. നരകപാശം അവിടെയുണ്ടു്. ഇവിടെമാത്രമേ ഒരു രക്ഷയുള്ളു. എങ്ങിനെയെങ്കിലും ഇവിടെ ഇരിക്കുവാൻ സമ്മതം വാങ്ങിത്തരണം. ഭാർഗ്ഗവരാമൻ ഇതറിഞ്ഞാൽ എന്റെ പിന്നാലെ പുറപ്പെടും.

വാസുകി—സ്വാമിയോടു പറയുവാൻ നിവൃത്തിയില്ല. നമുക്കു പാർവ്വതിയെ അഭയം പ്രാപിക്കാം. വരു. നമുക്കു ദേവിയെ കണ്ടുപറയാം. അഭയം തരാമെന്നു പറഞ്ഞാൽ പിന്നെ നാം ജയിച്ചു.

വാസുകിയും തക്ഷകനും പാർവ്വതിയുടെ അടുക്കലേക്കു പോകുന്നു. തക്ഷകനെ പുറത്തു നിറുത്തി വാസുകി അകത്തേക്കു പ്രവേശിക്കുന്നു.

പാർവ്വതി—എന്താണ് വാസുകി, വിശേഷിച്ച്?

വാസുകി—ഇവിടുത്തോട് ഒരപേക്ഷ ചെയ്യുവാനാണ് വന്നിരിയ്ക്കുന്നത്. ആ അപേക്ഷ അനുവദിയ്ക്കും എന്നു ആദ്യം അരുളണം.

പാർവ്വതി—എന്താണ് വാസുകി ഇങ്ങിനെ പറയുന്നത്? അപേക്ഷ ഇന്നതാണെന്നു പറയാതെ എങ്ങിനെയാണ് ഞാൻ വാഗ്ദാനം ചെയ്യുന്നത്?

വാസുകി—കാര്യം ഇവിടുത്തേക്ക് വലിയതൊന്നുമല്ല. അത് തരാമെന്നു സമ്മതിയ്ക്കുന്നതിൽ യാതോരു വൈഷമ്യവും ഉണ്ടാകയില്ല.

പാർവ്വതി—എന്നാൽ എന്തുകൊണ്ട് സ്വാമിയെ അറിയിക്കുന്നില്ല? സ്വാമിയെ അറിയിച്ചാൽ ഒരു പ്രയാസവും കാണുകയില്ലല്ലോ.

വാസുകി—സ്വാമി സമാധിയിലാണ്. ഇവിടുത്തെ സമ്മതം കിട്ടിയാൽ പിന്നെ സ്വാമി അതിന്നു യാതോരു വ്യത്യാസവും പറയുന്നതല്ല. എൻെറ ഒരു ബന്ധുവിന്ന് ഇവിടെ അഭയം നല്കണം എന്ന് ഒരപേക്ഷയുംകൊണ്ടാണ് വന്നിരിക്കുന്നത്.

പാർവ്വതി—അഭയം തരണം എന്ന് ആരുതന്നെ അപേക്ഷിച്ചാലും ഞാൻ കൊടുക്കാതിരിയ്ക്കയില്ല. പ്രത്യേകിച്ച് വാസുകിയുടെ ബന്ധുവിന്ന് തീർച്ചയായും നൽകാതിരിയ്ക്കില്ല. അഭയം കൊടുക്കാമെന്നു വാഗ്ദാനം ചെയ്യുന്നു. ആരാണ് അഭയം പ്രാപിച്ചിരിയ്ക്കുന്നത്?

വാസുകി—തക്ഷകനാണ്.

പാർവ്വതി—തക്ഷകനോ? എന്താണ് തക്ഷകൻ ഇവിടെ വരുവാൻ കാരണം? ദേവേന്ദ്രൻ തക്ഷകൻെറ സ്വന്തം ആളായിരിക്കുമ്പോൾ തക്ഷകൻ നമ്മെ അഭയം പ്രാപിച്ചിരിക്കുന്നത് എന്തിനാണ്? ഇതിൽ എന്തോ തകരാറുണ്ടായിരിക്കും. ഏതെങ്കിലും

അഭയം പ്രാപിച്ചതിനെ ഞാൻ തള്ളുകയില്ല. തക്ഷകനോട്ട വരുവാൻ പറയൂ.

വളരെ വലിയ വയറോട്ടുകൂടി തക്ഷകൻ പ്രവേശിക്കുന്നു.

പാർവ്വതി—ഇതെന്താണ് തക്ഷകനു പററിയത്? വല്ലാത്ത അബദ്ധം പിണഞ്ഞു എന്നു തോന്നുന്നല്ലോ. വയററിൽ എന്താണ് ബ്രഹ്മാണ്ഡംപോലെ കാണുന്നത്?

തക്ഷകൻ—ഞാൻ ഇന്ദ്രന്റെ വാക്കു കേട്ടിട്ട് കുറേ ആളുകളെ വിഴുങ്ങി. നാരദമഹർഷിയുടെ ശാപം ഹേതുവായി ഇവരെ പുറത്തു വിടുവാനുംകൂടി നിവൃത്തിയില്ലാതായി. നരകപാശത്തിനേയും, ഭാർഗ്ഗവരാമനേയും ഭയന്നിട്ട് ഒരു സ്ഥലത്തു നില്ക്കാനും കഴിവില്ലാതായി. അതുകൊണ്ട് ഇവിടെ ദയവുചെയ്തു് അടിയന്നഭയം നല്കണം.

പാർവ്വതി—സ്വാമി അറിഞ്ഞാൽ എന്തു പറയുമോ എന്ന് നിശ്ചയമില്ല. ഏതായാലും തക്ഷകൻ ഇവിടെ വന്നതുകൊണ്ട് ഞാൻ രക്ഷിയ്ക്കാം. ഇവിടെ നിന്നുകൊള്ളുക.

തക്ഷകൻ—എനിയ്ക്കു വയറുവേദന സഹിയ്ക്കുന്നില്ല.

പാർവ്വതി—ഇതാരാണ് ഇതിന്നകത്തുള്ളത്?

തക്ഷകൻ—ഇതിന്നകത്ത് രണ്ട് അപ്സരസ്ത്രീകളും, രണ്ട് മനുഷ്യരും ഉണ്ട്. അപ്സരസ്ത്രീകൾ രംഭയും ഉർവ്വശിയുമാണ്. ഒരു കുട്ടി അപ്സരസ്ത്രീകളുടെ ദത്തുപുത്രനാണ്. മറേറ കുട്ടി ഭാർഗ്ഗവരാമന്റെ പോററുമകളാണ്.

പാർവ്വതി—കൈരളി, അല്ലേ?

തക്ഷകൻ—അതേ, കൈരളിയെ അന്വേഷി

ച്ച്, നരകപാശവും ഭാൎഗ്ഗവരാമനും ഇപ്പോഠം ഇവി ടേക്കു വരും.

പാൎവ്വതി—എന്തിനാണ് ഈ തകരാറിനൊ ക്കെ പോയത്? ഈ ദേവേന്ദ്രന്ന് ഈ തോന്ന്യാസ ങ്ങഠം പ്രവൎത്തിയ്ക്കുന്നതിൽ പ്രത്യേകിച്ചു വാസനയു ണ്ട്. ഏതെങ്കിലും തക്ഷകൻെറ കുററമല്ലാത്തതുകൊ ണ്ടു ഞാൻ ഒന്നും പറയുന്നില്ല. ഏതെങ്കിലും ഞാൻ പറഞ്ഞപ്രകാരം ചെയ്യാം. (ഒരു ഭൂതത്തോട്) പോയി നന്ദികേശ്വരനോട് വരാൻ പറ.

നന്ദികേശ്വരൻ പ്രവേശിച്ചു നമസ്കരിയ്ക്കുന്നു.

പാൎവ്വതി—ഇതിൻെറ ഉള്ളിൽ ആരെയും വിട രുത്. ഒരു സമയം നരകപാശമോ ഭാൎഗ്ഗവരാമനോ വരും. ആരെയും ഇങ്ങട്ട് വിടരുത്. ഭൂതങ്ങഠം എല്ലാ സ്ഥലത്തും പോയി കാവൽ നില്ക്കട്ടെ. ഭാൎഗ്ഗവരാമൻ വരികയാണെങ്കിൽ ഉണ്ണിയോട് പോയി പറയണം.

നന്ദികേശ്വരൻ "കല്പനപോലെ" എന്നു പറ ഞ്ഞു പോകുന്നു.

തക്ഷകനും വാസുകിയും കൈലാസത്തിൽ വേ റൊരു സ്ഥലത്തേക്കു പോകുന്നു.

## രംഗം 3

ഭാൎഗ്ഗവരാമൻ കൈലാസത്തിലേക്കു പോകുന്നു. വഴിയിൽ നരകപാശം വന്നുനില്ക്കുന്നു. ഭാൎഗ്ഗവരാ മൻെറ മുമ്പിൽ നരകപാശം നമസ്കരിക്കുന്നു.

ഭാൎഗ്ഗവരാമൻ—എന്താണ് നരകപാശം ഹിമ വൽപാൎശ്വത്തിൽ പോയില്ലേ? എന്താണ് വിശേ ഷം? ഇവിടെ എന്തിനാണ് വന്നിരിക്കുന്നത്?

നരകപാശം—സ്വാമി, കൈരളി ഹിമവൽ പാൎശ്വത്തിലില്ല. കൈരളിയെ തക്ഷകൻ പിടിച്ചു കൊണ്ടു പോയ്ക്കളഞ്ഞു.

ഭാൎഗ്ഗവരാമൻ—എന്താണ്് താൻ പറയുന്നത്്? തക്ഷകൻ കൈരളിയെ പിടിച്ചുകൊണ്ടുപോകുമ്പോൾ താൻ ഒന്നും പ്രവൎത്തിച്ചില്ല എന്നോ!

ഭാൎഗ്ഗവരാമന്റെ മുഖം രക്തവൎണ്ണമായിരിക്കുന്നു. കയ്യിലുള്ള വെണ്മഴു നരകപാശത്തിന്റെ നേരെ ഓങ്ങുന്നു.

നരകപാശം—സ്വാമി, എന്റെ കുററമല്ല. ഞാൻ അവിടെ ചെല്ലുന്നതിന്നുമുമ്പുതന്നെ ആ സംഭവം നടന്നു കഴിഞ്ഞിരിയ്ക്കുന്നു. പക്ഷെ തക്ഷകനാണെന്നു മനസ്സിലായി. ഞാൻ കണ്ടിരുന്നെങ്കിൽ സമ്മതിക്കയില്ലായിരുന്നു. അടിയൻ ഉടനെതന്നെ തക്ഷകന്റെ പിന്നാലെ പോയി. ദേവലോകത്താണ്് പോയതെന്നു മനസ്സിലായി. അവിടെക്ക്് പോയി നോക്കിയപ്പോൾ അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ല. ദേവലോകം മുഴുവനും ചുട്ടു ഭസ്മീകരിച്ചു.

ഭാൎഗ്ഗവരാമൻ—ആ ദേവേന്ദ്രൻ എവിടെപ്പോയി?

നരകപാശം—ദേവേന്ദ്രൻ വരുണാലയത്തിലേക്കു പോയ്ക്കുളഞ്ഞു. തക്ഷകനെ അന്വേഷിച്ചതിൽ അവൻ കൈലാസത്തിൽ പോയ്ക്കുളഞ്ഞു എന്നും മനസ്സിലായി. കൈലാസത്തിലേക്കു പോകുന്നത്് ഇവിടുത്തോട്് ആലോചിച്ചിട്ടാവാം എന്നു വിചാരിച്ചിട്ടു ഇങ്ങോട്ടു പുറപ്പെട്ടതാണ്്.

ഭാൎഗ്ഗവരാമൻ—പരമശിവൻ ആ കള്ളന്ന്് അഭയം കൊടുത്തിരിക്കയില്ല. അഥവാ കൊടുത്തിട്ടുണ്ടെങ്കിൽത്തന്നെ കാൎയ്യമൊന്നും അറിയാതെയായിരിക്കണം. ഏതെങ്കിലും കൈലാസത്തിലേക്കു പോയി വരാം. ദേവേന്ദ്രനെ പിന്നെ കാണാം. നരകപാശവും വരു.

പെട്ടെന്നു നാരദൻ പ്രവേശിയ്ക്കുന്നു.

നാരദൻ—ഭാൎഗ്ഗവരാമന്നു നമസ്കാരം.

ഭാൎഗ്ഗവരാമൻ—നാരദൻ നല്ല യോഗ്യനാണ്. കൈരളിയെ അവിടുത്തെ കയ്യിൽ ഏല്പിച്ചിട്ടല്ലേ ഞാൻ പോയതു്. കൈരളി ഇപ്പോൾ എവിടെ?

നാരദൻ—ഭാൎഗ്ഗവരാമൻ കോപിക്കരുതു്. ഞാൻ അതിനെപ്പററി പറയുവാൻതന്നെയാണ് ഇങ്ങട്ട് പുറപ്പെട്ടതു്. ഞാൻ വിചാരിച്ചാൽ എന്തുതന്നെ ചെയ്യുവാൻ കഴിയും? ഇതെല്ലാം ആ ദേവേന്ദ്രൻെറ ചതിപ്രയോഗമാണ്. അവൻ അവൻെറ കാൎയ്യം നേടേണ്ടതിലേയ്ക്കു് എന്തും പ്രവൎത്തിയ്ക്കും. കൈരളി കൈലാസത്തിലുണ്ടു്, തക്ഷകനും അവിടെയുണ്ടു്. ദേവേന്ദ്രൻ പാമ്പായിപ്പോയിരിയ്ക്കുന്നു. പുറത്തേക്കു വരുവാൻ നാണമായതുകൊണ്ടു, സമുദ്രത്തിൽ പോയി ഒളിച്ചിരിയ്ക്കുകയാണ്.

ഭാൎഗ്ഗവരാമൻ—ഞാൻ കൈലാസത്തിലേയ്ക്കു പുറപ്പെട്ടിരിക്കയാണ്. ഏതെങ്കിലും തക്ഷകൻ അവിടെ ഉണ്ടെന്നു കേട്ടു. ശിവനെ കാണുന്നതും തക്ഷകനെ കാണുന്നതും ഒന്നായിട്ടായിക്കളയാം.

നാരദൻ—പക്ഷേ—

ഭാൎഗ്ഗവരാമൻ—എന്താണ്, പക്ഷേ?

നാരദൻ—ഭാൎഗ്ഗവരാമൻ കൈലാസത്തിലേക്ക് ഒരുങ്ങാതെ പോയിട്ട് കാൎയ്യമില്ല. പരമശിവൻ സമാധിയിലാണ്, പാൎവ്വതിയാണ് തക്ഷകന്ന് അഭയം നല്കിയിരിക്കുന്നതു്. പക്ഷേ, കാൎയ്യം മുഴുവനും അറിയുന്നതിന്നുമുമ്പെയാണ് അതു് ചെയ്തതു്. ഏതായാലും തക്ഷകനോട് കോപിച്ച് അവിടെ ചെല്ലുകയാണെങ്കിൽ ഒരുസമയം അവിടെ കടത്തിയില്ല എന്നു വന്നേക്കാൻ മതി.

ഭാൎഗ്ഗവരാമൻ—എന്നാൽ മറഞ്ഞുകടക്കുന്ന എൻെറ യുദ്ധാഭ്യാസം ഒന്നുകൂടി പുറത്തേക്ക് എടുക്കാം.

അതല്ലാതെ ഒരു കാൎയ്യത്തിന്ന് പുറപ്പെട്ടാൽ ഞാൻ പിൻമാറുകയില്ല, തീൎച്ചയാണ്.

നാരദൻ—കൈലാസത്തിൻെറ പടിക്കൽ നന്ദികേശ്വരനും ഭൈരവനും കാവൽ നില്ക്കുന്നുണ്ട്. ഭൂതങ്ങളേയും കാവൽ നിൎത്തിയിട്ടുണ്ട്.

ഭാൎഗ്ഗവരാമൻ—അങ്ങിനെയാണെങ്കിൽ, എന്നിൽ പ്രതിഷ്ഠിച്ച വിഷ്ണുതേജസ്സ് ഒന്നു പുറത്തേക്കു വരും. അതല്ല, അത് എന്നെ വിട്ടുപോയിട്ടുണ്ടെങ്കിൽ ഞാൻ യുദ്ധംചെയ്തു മരിക്കുകയും ചെയ്യും. ഏതെങ്കിലും കൈലാസത്തിലേക്ക് പുറപ്പെട്ട ഞാൻ ഇനി മടങ്ങണമെങ്കിൽ, ഒന്നുകിൽ കൈരളിയോടുകൂടി; അല്ലാത്തപക്ഷം, ജീവനില്ലാതെ. അതു തീൎച്ചയാണ്.

പരശുരാമൻ കോപംകൊണ്ടു കത്തിജ്വലിക്കുന്ന മുഖത്തോടെ കൈലാസത്തിലേക്കു പോകുന്നു.

നാരദൻ ആത്മഗതം:

കലിയുഗമായിപ്പോയെങ്കിലും, ഉടനെതന്നെ കഴിഞ്ഞുപോയ യുഗങ്ങളിലെ മാതിരിയിലുള്ള യുദ്ധം ഇപ്പോഠം എനിക്ക് കാണ്മാൻ ഇടവരും. ഭാൎഗ്ഗവരാമനെ കൈലാസത്തിലേക്ക് വിടുകയില്ല, തീൎച്ചയാണ്. അകത്ത് വിട്ടില്ലെങ്കിൽ ഭാൎഗ്ഗവരാമൻെറ പൂൎണ്ണമായ ശൌൎയ്യം വെളിയിൽ വരുകയും ചെയ്യും. പിന്നേത്തെ കഥ എന്താണ് പറവാനുള്ളത്! ഒരു സമയം സുബ്രഹ്മണ്യൻതന്നെ, ഭാൎഗ്ഗവരാമനോട് എതിക്കുവാൻ മതി. ഭൂമിദേവിക്ക് താങ്ങുവാൻ കഴിയുമോ എന്നുമാത്രമേ ആലോചിക്കേണ്ടതുള്ളു. ദേവേന്ദ്രൻ സമുദ്രത്തിലാണ്, അയാളെ അവിടുന്ന് ഒന്നു പുറത്തു ചാടിക്കാൻ! ഏതായാലും എൻെറ ഭാഗ്യകാലം അടുത്തെത്തിയിരിക്കുന്നു. എല്ലാം ഒടുക്കം നല്ലതായി കലാശിക്കുകയും ചെയ്യും. സമുദ്രത്തിൽനിന്ന് ദേവേ

ന്ദ്രനെ ഇളക്കിവിടുവാൻ കഴിയുമോ എന്നൊന്നു നോക്കട്ടെ.

## രംഗം 4

ദേവേന്ദ്രൻ സമുദ്രത്തിൻെറ അടിയിൽ ഒരു പാറയുടെ ചുവട്ടിൽ ചെന്നിരിയ്ക്കുന്നു.

നാലു ഭാഗത്തും അനവധി മത്സ്യങ്ങളും നക്രങ്ങളും കൂടിയിരിക്കുന്നു.

ഒരു നക്രം—ഇത് തീർച്ചയായും സമുദ്രത്തിലുള്ള ജീവിയല്ല. നമുക്ക്, ഇവനെ ഇവിടെനിന്ന് തുരത്തണം. അതാ അവൻെറ വാല് കണ്ടില്ലേ? നമുക്കെല്ലാവക്കും ചെന്നു കടിക്കാം.

വേറൊരു നക്രം—ഒരു സമയം വാൽകൊണ്ടടിച്ചാലോ?

ദേവേന്ദ്രൻ—അയ്യോ, ഞാൻ നിങ്ങളെ ഉപദ്രവിയ്ക്കയില്ല.

ഒരു നക്രം—കള്ളൻ, ഉപദ്രവിയ്ക്കയില്ലത്രേ. നിന്നെ ആക്ക് ഭയം? നിന്നോടു ആര് ഇവിടെ വരുവാൻ പറഞ്ഞു?

ദേവേന്ദ്രൻ—നിങ്ങഠ എന്നെ ഉപദ്രവിക്കയാണെങ്കിൽ, ഞാൻ നിങ്ങളെയെല്ലാം കൊന്നുകളയും.

നക്രം—എടാ, പിടിയെടാ വാൽ.

എല്ലാവരുംകൂടി വാൽ ചെന്നു കടിച്ചുപിടിയ്ക്കുന്നു.

ദേവേന്ദ്രൻ വളരെ കഷ്ടപ്പെട്ടു വാൽ രക്ഷപ്പെടുത്തി തൻെറ കയ്യിലുള്ള വേൽകൊണ്ട് നക്രങ്ങളെ ഓടിയ്ക്കുന്നു.

ദേവേന്ദ്രൻ—ഇനിയെന്നെ ഉപദ്രവിയ്ക്കയില്ല. വരുണൻ എന്നെ കാണാതിരുന്നാൽ മതി. അയ്യോ,

ആ കാണുന്നതെന്താണ്?

ദൂരെനിന്നു കുറെ മകരമത്സ്യങ്ങൾ, ഗംഭീരനക്രങ്ങൾ, തിമിംഗലങ്ങൾ, മുതലായവ വരുന്നു.

മകരമത്സ്യം—നീ, ആരെടാ? കള്ളാ, ഇവിടെ ആരു വരുവാൻ പറഞ്ഞു? വാ പുറത്തു വാ, യുദ്ധത്തിന്നു വാ.

ദേവേന്ദ്രൻ—ഞാൻ യുദ്ധത്തിന്നു വന്നതല്ല, ഞാൻ ഇവിടെ രക്ഷ പ്രാപിച്ചതാണ്.

മകരമത്സ്യം—സ്വാമി സമ്മതിച്ചിട്ടുണ്ടോ? വരുണൻ അറിയാതെ ഈ സമുദ്രത്തിൽ നീ എങ്ങിനെ വന്നു?

ദേവേന്ദ്രൻ—അയ്യോ, വരുണനോട് പറയണ്ട.

മകരമത്സ്യം—നീ ഏതോ അസുരനാണ്, യാതൊരു സംശയവുമില്ല. നാലു ഭാഗത്തും വളഞ്ഞു അവനെ പിടിച്ചുകെട്ടീനെടാ!

എല്ലാവരുംകൂടി ദേവേന്ദ്രനെ നാലു ഭാഗത്തു നിന്നും കുത്തുന്നു. ദേവേന്ദ്രൻ വേദന സഹിക്കുവാൻ വയ്യാതെ പുറത്തു ചാടുന്നു. ഉടനെതന്നെ ദേവേന്ദ്രനെ നാലു ഭാഗത്തുനിന്നും കൂടി എല്ലാവരും വേദനപ്പെടുത്തുന്നു. ദേവേന്ദ്രൻ "അയ്യോ, അയ്യോ!" എന്നു നിലവിളിക്കുന്നു. ശബ്ദം കേട്ടു വരുണൻ പ്രവേശിക്കുന്നു.

വരുണൻ—ഇതെന്താണിത്, ഇതാര്?

മകരമത്സ്യം—സ്വാമി, ഏതോ ഒരസുരൻ വന്നു സമുദ്രത്തിൽ ഒളിച്ചിരിക്കുന്നു. ഞങ്ങളുടെ കുട്ടികളെയെല്ലാം ഭയപ്പെടുത്തി.

ദേവേന്ദ്രൻ—ഞാൻ അസുരനല്ല, ദേവനാണ്.

വരുണൻ—ഇതെന്താണിത്? ഇന്ദ്രന്റെ ശബ്ദമാണല്ലോ കേൾക്കുന്നത്. എന്താണ് താൻ ആരാണ്?

ദേവേന്ദ്രൻ—അയ്യോ, ഞാൻ ദേവേന്ദ്രനാണ്.

വരുണൻ—ഇന്ദ്രനോ! ഇതെന്തു് കഥ. എങ്ങിനെ ഈ സ്ഥിതിയിലായി?

മകരമത്സ്യം—സ്വാമി, ഇവൻ പറയുന്നതു് വിശ്വസിയ്ക്കരുതു്. ഇതു് തീച്ച്യയായും അസുരനാണു്. ഇന്ദ്രനാണെങ്കിൽ വേഷം ഒന്നു മാററാൻ പറയൂ.

വരുണൻ—എന്താണു് ഇന്ദ്രൻ, വേഷമൊന്നു മാററിക്കൂടേ?

ദേവേന്ദ്രൻ—അയ്യോ മാററിക്കൂടാ, നിവൃത്തിയില്ല. ശാപംകൊണ്ടു ഇങ്ങിനെ വന്നതാണു്. ആ കഥ പിന്നെ പറയാം.

മകരമത്സ്യം—സ്വാമി, കള്ളന്മാക്കു് എല്ലാവക്കും ഒരു കഥ പറയാനുണ്ടാകും. ഈയാൾ പറയുന്നതു് വിശ്വസിയ്ക്കരുതു്.

ദേവേന്ദ്രൻ—ഹേ, വരുണൻ, ഞാൻ പറയുന്നതു് സത്യമാണു്.

വരുണൻ—ഞാൻ എങ്ങിനെയാണു് വിശ്വസിയ്ക്കേണ്ടതു്?

ദേവേന്ദ്രൻ—ഞാൻ വരുണാലയത്തിൽ പോയാൽ എല്ലാം ശരിയായി പറഞ്ഞുതരാം. ഇവരോടു് എല്ലാവരോടും ഒന്നു പോകുവാൻ പറയുക.

വരുണൻ—നിങ്ങളെല്ലാവരും പോയിക്കൊള്ളുവിൻ, ഞാൻ ഇതിനെപ്പററി ആലോചിയ്ക്കാം.

മകരമത്സ്യങ്ങളും മററും അവിടെനിന്നു പോകുന്നു.

ദേവേന്ദ്രൻ—ഞാൻ വരുണനെ കാണാതെ കഴിയ്ക്കണം എന്നു വിചാരിച്ചിട്ടാണു് ഇവിടെ വന്നുകൂടിയതു്. എനിയ്ക്കു വേറെ ഒരു സ്ഥലത്തും ഇരിക്കുവാൻ സ്ഥലം കാണുന്നില്ല.

വരുണൻ—ഇതെങ്ങിനെ പററി?

ദേവേന്ദ്രൻ—അതൊന്നും പറയണ്ട, മനുഷ്യക്ക് ദൈവചൈതന്യം കൊടുത്താലത്തെ ഫലമാണ് ഇതൊക്കെ. ത്രിമൂർത്തികൾക്ക് കാര്യവിവരം നന്നെക്കുറയും എന്നാണ് എന്റെ പക്ഷം. ബുദ്ധിയില്ലാത്ത മനുഷ്യക്ക് ബലം കൊടുത്താൽ യോഗ്യന്മാരായ നമ്മെപ്പോലെയുള്ളവർ ഇങ്ങിനെ കഷ്ടപ്പെടേണ്ടിവരും.

വരുണൻ—ഇതെങ്ങിനെ പററി എന്നു പറഞ്ഞില്ലല്ലോ.

ദേവേന്ദ്രൻ—ആ ഭാർഗ്ഗവരാമൻ ശപിച്ചതാണ്. അവൻ രംഭയെ എയ്തുവീഴ്ത്തി. അതിന്നു അവന്റെ നേരെ പ്രളയജലങ്ങളെ അയച്ചു. അതുകൊണ്ടു നമ്മെ ശപിച്ചു.

വരുണൻ—ദേവലോകത്തുനിന്ന് ഓടിയതെന്തിന്?

ദേവേന്ദ്രൻ— അത് ആ നരകപാശത്തിന്റെ ബുദ്ധിമുട്ടുകൊണ്ട്. നരകപാശം നമ്മുടെ നന്ദിനിയെ കൊണ്ടുപോയി. വീണ്ടെടുക്കാൻ പരശുരാമനോട് അപേക്ഷിച്ചു. പരശുരാമൻ അതിനെ കൊല്ലുന്നതിന്നു പകരം അതിനെ തന്റെ കിങ്കരനാക്കി. ദേവലോകം മുഴുവനും നശിപ്പിച്ചു. തിലോത്തമയും മേനകയും ഇന്ദ്രാണിയും എല്ലാം സത്യലോകത്താണ്.

വരുണൻ—വരു. നമുക്ക് എന്തായാലും നമ്മുടെ രാജധാനിയിലേക്കു പോകാം.

ദേവേന്ദ്രൻ—എനിക്കവിടെ വരുവാൻ നാണമാകുന്നു. ആരും കാണാതെ എന്നെ ഒരു മുറിയിൽ ആക്കിത്തരുമോ?

വരുണൻ—ഓ, അതെല്ലാം ചെയ്യാം.

ദേവേന്ദ്രൻ—ആ തിലോത്തമയേയും മേനകയേയും കൂടി ഒന്നു വരുവാൻ പറയണം. അവരല്ലാതെ

നമ്മെ ശുശ്രൂഷിക്കുവാൻ വരുണന്റെ രാജധാനിയിൽ ആരുംതന്നെ ഉണ്ടാവും എന്നു തോന്നുന്നില്ല.

വരുണൻ "ഓ, അവരേയും വരുത്തിക്കളയാം." എന്നു പറഞ്ഞു രണ്ടു പേരും രാജധാനിയിലേക്കു പോകുന്നു. രാജധാനിയിലുള്ള എല്ലാവരും ദേവേന്ദ്രനെക്കണ്ടു ഉടനെ അങ്ങട്ടും ഇങ്ങട്ടും ഓടുന്നു.

വരുണന്റെ ഭാര്യ— (പ്രവേശിച്ച്) ഇതെന്താണ്, ഒരു പെരുമ്പാമ്പിനെയും പിടിച്ചു അകത്തേക്കു വരുന്നത്? ഈ വെള്ളത്തിലുള്ള ജന്തുക്കൾ പോരാഞ്ഞിട്ടോ! ഇവററയെക്കൊണ്ടുള്ള ഉപദ്രവത്തിന്നു കണക്കില്ല.

വരുണൻ—ഇതാരാണെന്ന് മനസ്സിലായോ?

ഭാര്യ—എന്താണ് മനസ്സിലാക്കാനുള്ളത്. ഒരു വലിയ പെരുമ്പാമ്പ്. അതിനെ കാണുമ്പോൾത്തന്നെ അറയ്ക്കുന്നു.

വരുണൻ—ഇത് ദേവേന്ദ്രനാണ്.

ഭാര്യ—ദേവേന്ദ്രനോ! ഇതെന്ത് കഥ?

വരുണൻ—അതെല്ലാം പിന്നെ പറയാം. വേഗം ഒരു മുറി തയ്യാറാക്കുക.

വരുണന്റെ ഭാര്യ ദാസിമാരെ വിളിച്ചു ഒരു മുറി തയ്യാറാക്കുവാൻ പറയുന്നു. ദേവേന്ദ്രനെ കൂട്ടി അകത്തുകൊണ്ടാക്കുന്നു.

ഭാര്യ—ഇവിടെ അദ്ദേഹം താമസിക്കയാണെങ്കിൽ നാം വല്ലാതെ കുഴങ്ങും. അദ്ദേഹത്തിനെ ശുശ്രൂഷിക്കുവാൻ ദാസിമാരെക്കൂടി കിട്ടുകയില്ല. ആരും മുറിക്കകത്തു പോകുന്നില്ല.

വരുണൻ—അതിനൊരു കാര്യം ചെയ്യുകളയാം. തിലോത്തമയേയും മേനകയേയും വരുത്തിക്കളയാം.

ഭാര്യ—ആ കൊടിച്ചികളെ എനിക്ക് കണ്ണിന്റെനേരെ കണ്ടുകൂടാ. അവററയുടെ ഒരു ഉടുപ്പും

കിങ്ങിണിയും പാദസ്സരവും എല്ലാംകൂടി കണ്ടാൽ പിന്നെ ഒന്നും വേണ്ട. പുരുഷന്മാരുടെ പിന്നാലെ നടക്കുവാനേ അവരെക്കൊണ്ടു കൊള്ളുകയുള്ളു.

വരുണൻ—പതുക്കെ പറയൂ. നാം എങ്ങിനെയാണ് ദേവേന്ദ്രനെ ആട്ടിപ്പുറത്താക്കുക?

തിലോത്തമയും മേനകയും പ്രവേശിക്കുന്നു.

വരുണന്റെ ഭാൎയ്യ—ഓ, വരീൻ, വരീൻ. സ്വാമി അകത്തുണ്ട്. നിങ്ങളേയും കാത്തിരിക്കയാണ്. ശുശ്രൂഷയ്ക്കു നിങ്ങൾതന്നെ വേണമത്രേ.

തിലോത്തമ "ഞങ്ങൾ തയ്യാറാണല്ലോ. മേനക വരു" എന്നു പറഞ്ഞു രണ്ടു പേരും അകത്തേക്കു പോകുന്നു.

വരുണന്റെ ഭാൎയ്യ—എന്തെങ്കിലും വിദ്യയെടുത്ത് വേഗത്തിൽ ഇവരെ ഇവിടുന്ന് പറഞ്ഞയക്കണം.

രണ്ടു പേരും പോകുന്നു.

## രംഗം 5

ദേവേന്ദ്രനും വരുണനും.

വരുണൻ—എന്താണ് ശരീരത്തിന്നു സുഖം തോന്നുന്നില്ല, അല്ലേ?

ദേവേന്ദ്രൻ—തീരെ സുഖമില്ല. എന്നുമാത്രമല്ല, എങ്ങിനെയാണ് ഈ സ്ഥിതിയിൽനിന്നു പൂൎവ്വസ്ഥിതിയിൽ ആകുന്നത് എന്നൊരു രൂപവും ഇല്ല. മനസ്സിന്നു വല്ലാത്ത വേദന.

വരുണൻ—ഭാൎഗ്ഗവരാമനെ കാണാതെ നിവൃത്തിയുണ്ടെന്നു തോന്നുന്നില്ല. ഈ മനുഷ്യരുടെ ശക്തി ഇത്രയുണ്ടെന്നു മനസ്സിലായില്ല. ഇനി വല്ല മനുഷ്യനും ത്രിമൂൎത്തികളോടു യുദ്ധത്തിന്നു പുറപ്പെടണം.

എന്നാൽമാത്രമേ അവർ പഠിക്കയുള്ളു. അവർ അവനും, ഇവനും വരങ്ങൾ കൊടുക്കും. കഷ്ടപ്പെടേണ്ടതു് നാമും.

ദേവേന്ദ്രൻ—അവക്കും പററീട്ടുണ്ടു്. ആ രാവണനെ കൊല്ലുവാൻ എത്ര കഷ്ടപ്പെട്ടു!

വരുണൻ—അതുകൊണ്ടൊന്നും അവർ പഠിച്ചിട്ടില്ല. രാവണൻ വൈകുണ്ഠത്തിൽ പോയി യുദ്ധം ചെയ്തിട്ടില്ലല്ലോ.

ദേവേന്ദ്രൻ—ഇനി മേലിൽ നമുക്കു് നമ്മുടെ കാര്യം നല്ലവണ്ണം നോക്കണം. നാം ഒരു ഗുണവും ഇവക്കുവേണ്ടി ചെയ്യരുതു്. മഹാവിഷ്ണു പറഞ്ഞാൽ തന്നെ നാം അനുവദിക്കരുതു്.

വരുണൻ—ശരിയാണു്. അങ്ങിനെതന്നെ ചെയ്യണം. മഴ അവക്കു വേണ്ട അവസരത്തിൽ കൊടുക്കരുതു്. മഴ മുഴുവനും സമുദ്രത്തിലോ മലയിലോ പെയ്യിച്ചാൽ മതി. എന്നാൽ പട്ടിണികൊണ്ടുമാത്രം അവർ മരിച്ചുകൊള്ളും.

തിലോത്തമയും മേനകയും പ്രവേശിയ്ക്കുന്നു.

തിലോത്തമ—സ്വാമി, നാം എത്ര കാലമാണു് ഇവിടെ ഇങ്ങിനെ താമസിക്കുന്നതു്? നമുക്കു ദേവലോകത്തേക്കുതന്നെ തിരിച്ചുപോകാം.

വരുണൻ—എന്താണു് തിലോത്തമ ഇങ്ങിനെ പറയുന്നതു്? ഇവിടെ താമസിക്കുന്നതിൽ വല്ല അലോഗ്യവും ഉണ്ടോ?

വരുണൻെറ ഭാര്യ—(പ്രവേശിച്ചു്) അവക്കു് എത്രതന്നെയായാലും ദേവലോകത്തുള്ള മാതിരി സുഖം ഇവിടെ ഉണ്ടാകുമോ?

തിലോത്തമ—അയ്യോ, സുഖമില്ലാത്തതുകൊണ്ടല്ല. പക്ഷെ അവിടെ വല്ലതും ബാക്കിയുണ്ടോ എന്നൊന്നു നോക്കണ്ടേ. കെട്ടിടങ്ങൾ പൊളിഞ്ഞി

ട്ടുണ്ടെങ്കിൽ വിശ്വകർമ്മാവിനെ ഏല്പിക്കണം. കാമധേനുവും കല്പകവൃക്ഷവും അവിടെത്തന്നെയുണ്ടോ, അല്ല പോയ്പോയോ, അതും അറിഞ്ഞിട്ടില്ല. ഐരാവതത്തിന്നും ഉച്ചൈഃശ്രവസ്സിന്നും എന്തു പററി എന്നറിയാഞ്ഞിട്ട് മനസ്സിന്ന് തീരെ സുഖമില്ല.

വരുണൻ—അതിന്നൊരു കാൎയ്യം ചെയ്യുകളയാം. നമ്മുടെ ഭടന്മാരെ ദേവലോകത്തേക്കയച്ച് വൎത്തമാനം വരുത്തിക്കളയാം.

തിലോത്തമ ദേവേന്ദ്രന്റെ മുഖത്തു നോക്കുന്നു.

തിലോത്തമ—എന്താണ് മേനകേ, നമുക്കും കൂടെ പോവുകയല്ലേ?

മേനക—അതാണ് നല്ലത്. നമുക്ക് ഇവരെ അധികം ഉപദ്രവിച്ചുകൂടാ. നമുക്കു വേഗത്തിൽ പോയ്ക്കളയാം.

വരുണന്റെ ഭാൎയ്യ—അങ്ങിനെയൊന്നും പറയരുതേ. നിങ്ങൾ ഇവിടെ ഉള്ളത് ഞങ്ങൾക്ക് വളരെ സന്തോഷമാണ്. പക്ഷെ ദേവലോകത്തെമാതിരി അത്ര സുഖം തരാൻ സാധിക്കയില്ല എന്ന് മാത്രമേയുള്ളു.

ഒരു ഭടൻ—(പ്രവേശിച്ച് വരുണനോട്) സ്വാമിയെ കാണുവാൻ നക്രരാജാവ് വന്നിരിയ്ക്കുന്നു.

വരുണൻ ദേവേന്ദ്രനോട്, "ഞാൻ ഒന്നു പോയി ഇപ്പോൾത്തന്നെ വന്നുകളയാം" എന്നു പറഞ്ഞു പോകുന്നു. വരുണന്റെ പട്ടമഹിഷിയും പിന്നാലെ പോകുന്നു.

ദേവേന്ദ്രൻ—എന്താണ് തിലോത്തമേ?

തിലോത്തമ—നാം ഇവിടെ താമസിയ്ക്കുന്നതുകൊണ്ടു സമുദ്രത്തിലുള്ള ജീവികൾക്ക് സുഖമില്ലത്രേ. അതുകാരണം അവരുടെ ഇടയിൽ അല്പം ബഹളമായിരിയ്ക്കുന്നു. അലോഗ്യമാകുന്നതിന്നുമുമ്പേ നാം

ഇവിടം വിട്ടുപോകണം. രാജ്യമില്ലാത്ത രാജാക്കന്മാരെ ആക്കും വിലയുണ്ടാവില്ല. നമുക്കു വേഗത്തിൽ ദേവലോകത്തു പോകണം. നക്രരാജൻ വന്നിട്ടുള്ളതുതന്നെ അതിനെപ്പററി പറയുവാനാണെന്നാണ് എൻെറ വിശ്വാസം. നമുക്ക് അടുത്ത ദിവസം പോകണം.

ദേവേന്ദ്രൻ—ശരി, പോകാം. പക്ഷെ നാം വന്നതുകൊണ്ട് സമുദ്രം കലങ്ങുന്നതെങ്ങിനെ?

മേനക—സമുദ്രം ഒന്നു ക്ഷോഭിച്ചിരിയ്ക്കുന്നു, എന്തു കാരണംകൊണ്ടാണെന്നു മനസ്സിലാവുന്നില്ല. ഇതാ കണ്ടില്ലേ, ഭൂമിതന്നെ ഇളകിത്തുടങ്ങിയിരിയ്ക്കുന്നു. ആ, കട്ടിൽ ഇളകുന്നത് കണ്ടില്ലേ?

വരുണനും ആൾക്കാരും മുറിയിലേയ്ക്കു വരുന്നു.

വരുണൻ—കണ്ടില്ലേ, ഇന്ദ്രൻ, ഭൂമിയാകെ ഇളകുന്നത്. സമുദ്രത്തിൽ ആക്കും നില്ക്കുവാൻ സാധിയ്ക്കുന്നില്ലെന്നാണ് പറയുന്നത്. നക്രരാജൻ വിചാരിയ്ക്കുന്നത് ഇവിടുന്നു വന്നതുകൊണ്ടാണെന്നാണ്. ഞാൻ അയാളെ സമാധാനപ്പെടുത്തി അയച്ചു. കണ്ടില്ലേ, സമുദ്രത്തിൽ അലതള്ളുന്നത്. എന്തോ ഭയങ്കരമായ ഒരു സംഭവം എവിടെയോ നടക്കുന്നുണ്ട്.

ദേവേന്ദ്രൻ—എനിയ്ക്കു മനസ്സിലായി. നമുക്കു ക്ഷണത്തിൽ കൈലാസത്തിലേയ്ക്കു പോകാം. അവിടെ എന്തെല്ലാമോ സംഭവങ്ങൾ നടക്കുന്നുണ്ട്.

വരുണൻ—ശരിയാണ് പറഞ്ഞത്. നമുക്ക് പുറപ്പെടാം.

എല്ലാവരും കൈലാസത്തിലേയ്ക്കു പുറപ്പെട്ടു പോകുന്നു.

# രംഗം 6

കൈലാസം.

ദേവേന്ദ്രൻ, വരുണൻ മുതലായവരെല്ലാം കൈലാസത്തിൻെറ അടുത്തു ചെന്നു നില്ക്കുന്നു. അവിടെ ഭയങ്കരമായ യുദ്ധം നടക്കുന്നു.

വരുണൻ—ഇതെന്താണ്, ഭയങ്കരമായുള്ള യുദ്ധമാണല്ലോ നടക്കുന്നത്. ഞാണൊലിയും അസ്ത്രങ്ങൾതമ്മിൽ മുട്ടുന്ന ശബ്ദവുമാണ്, ആ കേൾക്കുന്നത്. രാമരാവണയുദ്ധംപോലെ ആയിരിയ്ക്കുന്നല്ലോ. ആ കാണുന്ന പുകയെന്താണ്?

ദേവേന്ദ്രൻ—അത് പുകയൊന്നുമല്ല. ഭാർഗ്ഗവരാമൻെറ കാൽച്ചവിട്ടുകൾകൊണ്ടു മേല്പോട്ടുയരുന്ന പൊടിയാണ്. ആരെയും കാണുന്നില്ല. ഇതാരോടാണ് ഭാർഗ്ഗവരാമൻ പൊരുതുന്നത്?

മേനക—ആ കേൾക്കുന്ന ശബ്ദമെന്താണ്? വളരെ അട്ടഹാസങ്ങളും മററും കേൾക്കുന്നുണ്ടല്ലോ.

ദേവേന്ദ്രൻ—അതു ഭൂതങ്ങളുടെ ശബ്ദമാണ്. അതാ, ആ ഭാഗത്തേയ്ക്ക് നോക്കുക. ആ കാണുന്ന വസ്തുക്കൾ മുഴുവനും ഭൂതങ്ങളാണ്.

തിലോത്തമ—നോക്കു, നോക്കു, മേനകേ. അതാ അവിടെ കണ്ടുവോ, അഗ്നിജ്വാലകൾപോലെ മിന്നുന്നത്? അതെല്ലാം ഭൂതങ്ങളുടെ നാവുകളായിരിയ്ക്കും. അവർ ആരോടാണ് യുദ്ധം ചെയ്യുന്നത്? ഭാർഗ്ഗവരാമനെ കാണുന്നേ ഇല്ല. ഭൂതങ്ങളോട് ആരോ എതിർക്കുന്നുണ്ട്. കണ്ടില്ലേ അത് അവരോടു പൊരുതുന്നത്? അതാരായിരിയ്ക്കും? ഭാർഗ്ഗവരാമനു സൈന്യമില്ലല്ലോ.

ദേവേന്ദ്രൻ—മനസ്സിലായി. അത് കണ്ടില്ലേ, ഭാർഗ്ഗവരാമൻെറ ചവിട്ടുകൊണ്ടു മേല്പോട്ടു പൊ

ങ്ങുന്ന പൊടിയിൽനിന്നു മനുഷ്യർ ജനിക്കുന്നത് കണ്ടുവോ? അതാ അനവധി ആളുകൾ വാളും പരിചയയുമായി ഉണ്ടായിവരുന്നു. അവരാണ് ഭൂതങ്ങളോട് യുദ്ധം ചെയ്യുന്നത്. അവരെ ഓരോരുത്തരേയും എന്തോ ഒരഗ്നിപ്രകാശംകൊണ്ടു മൂടിയിരിക്കുന്നു. അതുകൊണ്ടാണ് ഭൂതങ്ങൾക്ക് അവരുടെ അടുത്തു ചെന്നു വിഴുങ്ങുവാൻ സാധിക്കാത്തത്. മഹാ അത്ഭുതംതന്നെ.

വരുണൻ—അതാ, അതാ, ദേവേന്ദ്രൻ കണ്ടുവോ, ഭാർഗ്ഗവരാമനെ?

ദേവേന്ദ്രൻ—ഇനിയും കണ്ടില്ല.

വരുണൻ—നോക്കു, മഹാമേരുവിനെപ്പോലെ ഒരു വിഗ്രഹം അതാ കാണുന്നു. അതാണ് ഭാർഗ്ഗവരാമൻ.

ദേവേന്ദ്രൻ—നാരായണ, ഇതെന്തൊരത്ഭുതമാണിത്! ഭാർഗ്ഗവരാമൻ എങ്ങിനെ ഇത്ര വലുതായി? എതിർകക്ഷി ആരായിരിക്കും, ഭൈരവരായിരിക്കുമോ? ഹേ, ഒരിക്കലുമല്ല. നന്ദികേശ്വരനായിരിക്കുമോ? രണ്ടാളും ആവാൻ തരമില്ല. അവക്കു രണ്ടാൾക്കും ഇദ്ദേഹത്തിനോട് എതിർത്തുനില്ക്കുവാൻ കഴികയില്ല.

വരുണൻ—നന്ദികേശ്വരനും ഭൈരവനും അതാ, പടിക്കൽ വീണുകിടക്കുന്നു. കണ്ടില്ലേ, ഇതാരാണിത്? പരമശിവൻതന്നെയായിരിക്കുമോ?

തിലോത്തമ—അയ്യോ, പരമേശ്വരനല്ല. നോക്കു, ആ ഭാഗത്ത് നോക്കു. കണ്ടില്ലേ? രക്തവർണ്ണമായിട്ടുള്ള ഒരു പുരുഷനാണ്. നോക്കു അതാ പതിനായിരം ആഗ്നേയാസ്ത്രങ്ങളാണ് ഇപ്പോൾ വിട്ടത്.

ദേവേന്ദ്രൻ—ആരാണെന്നു മനസ്സിലായില്ല. എത്ര തലകളാണെന്നു നോക്കു. ഷൺമുഖനാണ്.

വേറെ ആൎക്കാണ് ഇങ്ങിനെ യുദ്ധംചെയ്യാൻ സാധി ക്കുക?

വരുണൻ—അതേ, സുബ്രഹ്മണ്യൻതന്നെ. വെറുതെയല്ല, ഭൂമിയും സമുദ്രവും എല്ലാം കലുങ്ങുന്നത്. അതാ, നോക്കു. ഇപ്പോൾ അയച്ചതെല്ലാം ബ്രഹ്മാസ്ത്രങ്ങളാണ്. അത് നോക്കു, ഭാൎഗ്ഗവരാമൻ തടുക്കുന്ന മാതിരി നോക്കു.

ദേവേന്ദ്രൻ—ഇത് രാത്രിയായതോ? അല്ല, സൂൎയ്യമണ്ഡലം മറഞ്ഞുപോയതോ?

വരുണൻ—രാത്രിയായിട്ടില്ല. ഒരു നിമിഷത്തിൽ അയയ്ക്കുന്ന അസ്ത്രങ്ങളുടെ കണക്ക് എത്രയാണ്. ഇതെങ്ങിനെയാണ് അവസാനിയ്ക്കുവാൻ പോകുന്നത്, ഈശ്വരാ! രണ്ടുപേരും വിട്ടുകൊടുക്കുമെന്നു തോന്നുന്നില്ല.

തിലോത്തമ—അയ്യോ, എനിയ്ക്കിവിടെ നില്ക്കുവാൻ വയ്യ. കലുക്കംകൊണ്ടു വീണുപോകുമെന്നു തോന്നുന്നു.

മേനക—അവർ എവിടെ? അവരെ നിലത്തു കാണുന്നില്ലല്ലോ. യുദ്ധശബ്ദംമാത്രം കേൾക്കുന്നു. അവർ എവിടെനിന്നാണ് യുദ്ധം ചെയ്യുന്നത്?

ദേവേന്ദ്രൻ—അതാ, മേല്പോട്ടു നോക്കു. അവർ ഇപ്പോൾ ആകാശത്തിൽനിന്നാണ് യുദ്ധം ചെയ്യുന്നത്. യുദ്ധസ്വഭാവം ഒന്നു മാറിയിരിയ്ക്കുന്നു. രണ്ടുപേൎക്കും ദേഷ്യം വന്നിരിക്കുന്നു എന്നുള്ള ലക്ഷണമാണ് അത്. ഇനി യുദ്ധം അത്ര എളുപ്പത്തിൽ അവസാനിയ്ക്കുകയില്ല.

വരുണൻ—അതാ കണ്ടില്ലേ, മാരുതനുംകൂടി അനങ്ങാതെ നില്ക്കുകയാണ്. ശബ്ദവും ഒന്നു കുറഞ്ഞിരിയ്ക്കുന്നു. അസ്ത്രങ്ങൾതമ്മിൽ ഇടയുന്ന ശബ്ദംമാത്ര

മേ ഇപ്പോഠം കേഠംക്കാനുള്ളു. ഇപ്പോഠം അവർ നേരെ പടിഞ്ഞാറോട്ടാണ് പോയത്.

തിലോത്തമ—ആ കാണുന്ന കൊള്ളിമീനുകഠം ഇത്ര അധികമായി വരാൻ കാരണമെന്താണ്?

ദേവേന്ദ്രൻ—അതെല്ലാം ആഗ്നേയാസ്ത്രങ്ങളാണ്. അതിൻെറനേരെ വന്നു കൂട്ടിമുട്ടുന്ന കറുത്ത അസ്ത്രങ്ങളെല്ലാം വാരുണാസ്ത്രങ്ങളാണ്. സുബ്രഹ്മണ്യൻ ആഗ്നേയാസ്ത്രങ്ങളും വാരുണാസ്ത്രങ്ങളും ഒന്നിച്ചയക്കുന്നു.

വരുണൻ—ഭാൎഗ്ഗവരാമൻ ഒട്ടും പിന്നാക്കമല്ല. എല്ലാ അസ്ത്രങ്ങഠംക്കും മറുവസ്ത്രം ഇവിടെയുമുണ്ട്.

ദേവേന്ദ്രൻ—ഇതാ, ശബ്ദം മാറിത്തുടങ്ങി. യുദ്ധസ്വഭാവം മാറിവന്ന ലക്ഷണമാണ്. ഈ വെറും മനുഷ്യക്ക് ഇത്ര ബലമുണ്ടാവുന്നുണ്ടല്ലോ. മഹാ ആശ്ചൎയ്യംതന്നെ. എന്താണ് സുബ്രഹ്മണ്യൻ തൻെറ വേൽ എടുക്കാത്തത്? അസ്ത്രംകൊണ്ടൊന്നും അദ്ദേഹത്തിനെ തോല്പിക്കുവാൻ സാധിയ്ക്കുമെന്നു തോന്നുന്നില്ല.

വരുണൻ—അതാ, അവർ ഇപ്പോഠം മഹാസ്ത്രങ്ങഠം ഉപയോഗിച്ചുതുടങ്ങിയിരിക്കുന്നു. ആ ഭാഗത്ത് നില്ക്കുന്നത് ആരാണ്?

ദേവേന്ദ്രൻ—ഇവിടെനിന്ന് എനിയ്ക്ക് മനസ്സിലാവുന്നില്ല.

വരുണൻ—ഓ, ഹോ, മനസ്സിലായി. മററാരുമല്ല, നാരദമഹൎഷി. നാരദനില്ലാതെ ഒരു യുദ്ധമെങ്കിലും ഉണ്ടാകുമോ? അദ്ദേഹത്തോടു ചോദിച്ചാൽ കാൎയ്യമെല്ലാം അറിയാം.

ദേവേന്ദ്രൻ—എന്നെ നാരദൻ കാണണ്ട. വരുണൻ ഒന്നു പോയി അറിഞ്ഞുവരു.

വരുണൻ നാരദൻെറ അടുത്തു ചെല്ലുന്നു.

വരുണൻ—ഹേ, നാരദമഹൎഷേ, നമസ്കാരം.

നാരദമഹൎഷി ഉത്തരമൊന്നും പറയാത്തതു കൊണ്ട വരുണൻ പിന്നേയും "ഹേ, മഹൎഷേ, എന്താണ് ഒന്നും മിണ്ടാത്തത് ഹേ, മഹൎഷേ!"

നാരദമഹൎഷി യുദ്ധത്തിൽനിന്ന് ഒരു നിമിഷനേരമെങ്കിലും കണ്ണു വലിക്കുന്നില്ല. ആ യുദ്ധത്തിൻെറ ഗതി അനുസരിച്ച് നാരദമഹൎഷിയുടെ കണ്ണുകളിലും ദേഹത്തിലും ഓരോ മാററങ്ങൾ കാണുന്നതല്ലാതെ തൻെറ ചോദ്യത്തിന്ന് യാതോരു മറുപടിയും വരുണന്നു കിട്ടുന്നില്ല.

വരുണൻ—ഞാൻ വിളിച്ചത് കേട്ടില്ല. ഒന്നു തൊട്ടു വിളിക്കുകതന്നെ. (കൈകൊണ്ടു തടവി വിളിയ്ക്കുന്നു) ഹേ, നാരദമഹൎഷി! (പിന്നേയും കുറെക്കൂടി ഉറക്കെ) മഹൎഷേ!

നാരദൻ—ഹ, ഹ. അതാ ഭാൎഗ്ഗവരാമൻ തടുത്ത മാതിരി കണ്ടില്ലേ. അഞ്ചെണ്ണം കഴുത്തിന്നു നേരേയും മൂന്നെണ്ണം ഹൃദയത്തിന്നു നേരെയും ആറെണ്ണം പാദങ്ങൾക്കു നേരെയുമായിരുന്നു വന്നത്. അതെല്ലാം പകുതി വഴിയ്ക്കുവെച്ചു തടുത്ത് അതേ പ്രകാരത്തിൽ തിരിച്ചയച്ചു. ഏു, കാൎത്തവീൎയ്യാരേ, അവിടുന്ന് മഹായോഗ്യൻതന്നെ.

വരുണൻ—ഹേ, മഹൎഷേ.

നാരദൻ—കേമം, മഹാകേമം. ഇതുമാതിരി യുദ്ധം ത്രിമൂൎത്തികൾക്കുമാത്രമേ ചെയ്യാൻ സാധിയ്ക്കുയുള്ളു. ഇല്ല ത്രിമൂൎത്തികളില്ല. വിഷ്ണുവും പരമശിവനും.

വരുണൻ മഹൎഷിയുടെ കയ്യിൽ പിടിച്ചുവലിയ്ക്കുന്നു. നാരദമഹൎഷി അറിയുന്നേയില്ല.

വരുണൻ—ഇദ്ദേഹത്തോട് ചോദിച്ചിട്ട് യാതോരു കാൎയ്യവുമില്ല. യുദ്ധം അവസാനിക്കുന്നതുവരെ

ഇദ്ദേഹത്തിന്നു ജീവൻ കാണുകയില്ല.

വരുണൻ തിരിച്ച് ദേവേന്ദ്രൻെറ അടുക്കലേയ്ക്കു പോകുന്നു.

ദേവേന്ദ്രൻ—എന്താണ് വൎത്തമാനം?

വരുണൻ—നാരദനെ വിളിച്ചിട്ട് അറിഞ്ഞിട്ടില്ല. പിടിച്ചുവലിച്ചിട്ടുംകൂടി അറിഞ്ഞിട്ടില്ല.

തിലോത്തമ—സുബ്രഹ്മണ്യൻ എന്താണ് ഇനിയും വേൽ ഉപയോഗിക്കാത്തത്?

ദേവേന്ദ്രൻ—എറിയും. നമുക്കിപ്പോൾ കാണാം. ഉപയോഗിയ്ക്കാതിരിയ്ക്കില്ല. അത് വന്നാൽ ഭാൎഗ്ഗവരാമൻെറ കഥ കഴിയും.

വരുണൻ—ഏ, അതൊന്നും വിചാരിയ്ക്കണ്ട. ഭാൎഗ്ഗവരാമൻെറ കയ്യിൽ വല്ലതും ഇല്ലാതിരിയ്ക്കില്ല. തീൎച്ചയാണ്. ഒരു സമയം വൈഷ്ണവചക്രംതന്നെ ഉണ്ടോ എന്നു നിശ്ചയമില്ല.

ദേവേന്ദ്രൻ—ഏ, സുദൎശനം ഭാൎഗ്ഗവരാമന്ന് കീഴടങ്ങീട്ടില്ല. വേൽ തടുക്കാൻ ഒന്നും ഉണ്ടെന്നു തോന്നുന്നില്ല.

വരുണൻ—ആ ഭാഗത്തുനിന്നു യുദ്ധം ചെയ്യുന്നതാരാണ്?

ദേവേന്ദ്രൻ—ഹോ, അതാരാണ്, അതാരാണ്? നരകപാശം.

വരുണൻ—നാഗപാശത്തിൻെറ മകനോ? അതിൻെറ വായിൽനിന്നു പോകുന്ന തീജ്വാലകൾ കണ്ടില്ലേ? പരമേശ്വരൻെറ ഭൂതങ്ങൾ അല്ലായിരുന്നുവെങ്കിൽ ഇതിന്നുമുമ്പേ അവരെല്ലാം ഭസ്മമായിപ്പോകുമായിരുന്നു.

വരുണൻെറ ഒരു ഭടൻ പ്രവേശിയ്ക്കുന്നു.

ഭടൻ—സ്വാമി, സമുദ്രത്തിൽ വലിയ തകരാറായിരിയ്ക്കുന്നു. സമുദ്രത്തിലുള്ള ജന്തുക്കൾക്ക് അവി

ടെ താമസിക്കുവാൻ വയ്യാതെ കഷ്ടപ്പെട്ടിരിയ്ക്കുന്നു. സമുദ്രത്തിലെ വെള്ളം വല്ലാതെ ചുട്ടു തിളച്ചുതുടങ്ങിയിരിയ്ക്കുന്നു. സ്വാമിയെ കാണുവാൻ അവർ നില്ക്കുന്നു.

വരുണൻ—ഈ യുദ്ധമാണ് കാരണം. ഏതെങ്കിലും ഞാനൊന്നു പോയിവരാം.

ദേവേന്ദ്രൻ—ഞങ്ങളും ഒരു സമയം ദേവലോകത്തുതന്നെ മടങ്ങിപ്പോകും.

വരുണൻ പോകുന്നു.

## രംഗം 7

കദളീവനം.

ഹനുമാൻ—രാമ, രാമ, രാമ!

കഴുത്തിൽനിന്നു വളരെ ഭംഗിയുള്ള ഒരു ഹാരമെടുത്ത് കയ്യിൽ പിടിച്ചു കണ്ണിൽ വെക്കുന്നു. "ഇതാണ് എനിക്ക് ഏറ്റവും വിലപിടിച്ച വസ്തു. എന്റെ സ്വാമിയുടെ പട്ടാഭിഷേകദിവസം ദേവിയുടെ കയ്യിൽനിന്ന് എനിയ്ക്കു ലഭിച്ചതാണ്. എത്രയോ കാലം കഴിഞ്ഞു. എന്റെ സ്വാമി പോയി. സീതാദേവി പോയി. ഞാനിതാ രാമനാമം ജപിച്ചുകൊണ്ടു കാലം കഴിയ്ക്കുന്നു. ആ അന്നേത്തെ കാലം എന്തായിരുന്നു. ദേവിയെ ഞാൻ ആദ്യം കണ്ടത് ഇന്നും എന്റെ ഓർമ്മയിൽ വരുന്നു. കഷ്ടം, ആ വിഗ്രഹം ഓർമ്മിക്കുമ്പോൾ ഇന്നും എന്റെ ഹൃദയം വേദനിക്കുന്നു. (കണ്ണിൽക്കൂടി അശ്രുകണങ്ങൾ തുള്ളി തുള്ളിയായി നിലത്തു വീഴുന്നു.) ഹാ, ദേവി! ഞാൻ എപ്പഴാണ് ദേവിയെ കാണുന്നത്? ആ ദശകണ്ഠനും ചില്ലറയൊന്നുമായിരുന്നില്ല. അവന്റെ ഒരടി കൊണ്ടിട്ട് ഈ ഞാനും വീണുപോയി. മഹാശക്തൻ

തന്നെ. ആ ഇന്ദ്രജിത്തിൻെറമാതിരി യുദ്ധം ചെയ്യു വാൻ ശീലിച്ചിട്ടുള്ളവർ ഈ ഭൂമിയിൽ ആരെ ങ്കിലും ഉണ്ടായിരിക്കുമോ? (ഭൂമി ആകെ കുലുങ്ങുന്നു.) ഇതെന്തൊണിത് (ചെകിടോൎത്തിട്ട്) അത് സമുദ്രം തിളച്ചുലറുന്ന ശബ്ദമാണ് കേൾക്കുന്നത്. അസ്ത്ര ങ്ങൾതമ്മിൽ മുട്ടുന്ന ശബ്ദമാണ് അതിൻെറ കൂടെ കേൾക്കുന്നത്. യാതൊരു സംശയവുമില്ല. ഈ മാ തിരി ശബ്ദം ഞാൻ രാമരാവണയുദ്ധം കഴിഞ്ഞതിൽ പ്പിന്നെ കേട്ടിട്ടില്ല. ഇതെന്ത് കഥയാണ്? (അവി ടെനിന്നെഴുന്നേററു നില്ക്കുന്നു. പിന്നേയും ചെകി ടോൎത്തിട്ട്) ഇത് തീൎച്ചയായും ഘോരയുദ്ധമായി പ്പോയി. നോക്കുകതന്നെ" എന്നു പറഞ്ഞു മിന്നൽ പ്പിണരിൻെറ വേഗത്തോടെ ഒരു പൎവ്വതം പറക്കുന്ന പോലെ ആകാശത്തിൽക്കൂടി ഹനുമാൻ പറന്നുപോ കുന്നു. ഹനുമാൻ പറന്നുവന്നു നാരദൻ നിന്ന സ്ഥ ലത്തിൻെറ അടുത്തു വീഴുന്നു.

തൽസമയം സുബ്രഹ്മണ്യൻ തൻെറ വേൽ എറിയുവാൻ ഒരുങ്ങുന്നു; അത് തടുക്കേണ്ടതിന്നു പരശുരാമൻ തൻെറ വെൺമഴുവും ഒരുക്കിനില്ക്കുന്നു. പെട്ടെന്നു സൂൎയ്യബിംബം മറഞ്ഞതുകൊണ്ടും ഒരു ഭയ ങ്കരമായ കൊടുങ്കാററിൻെറ ശബ്ദം അവിടെ കേട്ടതു കൊണ്ടും സുബ്രഹ്മണ്യനും പരശുരാമനും അവരവരു ടെ കൈകൾ താഴ്ത്തി ശബ്ദം ഉണ്ടായ സ്ഥലത്തേക്കു നോക്കുന്നു.

ഹനുമാൻ—ആ നില്ക്കുന്നത് സുബ്രഹ്മണ്യനാ ണല്ലോ. അദ്ദേഹത്തോട് എതിൎത്ത് നില്ക്കുന്നത് പരശുരാമനുമാണ്. സുബ്രഹ്മണ്യൻെറ വേൽ ഇപ്പോൾ പുറപ്പെടും. ഞാൻ ഏതായാലും നല്ല സമ യത്താണ് എത്തിയത്. (ഹനുമാൻ തൻെറ സ്വന്ത രൂപത്തിൽ രണ്ടു പേരുടെയും മദ്ധ്യത്തിൽ ചെന്നു

നിന്നുകൊണ്ടു) വേലും വെണ്മഴവും രണ്ടും തടുക്കാനായിട്ടാണ് ഞാൻ വന്നിരിയ്ക്കുന്നത്. എറിഞ്ഞുകൊള്ളുവിൻ.(സുബ്രഹ്മണ്യനോട്) ഇതെന്തു കഥയാണിത്? വേൽ വേഗം മടക്കണം. (ഭാൎഗ്ഗവരാമനോട്) അവിടുന്നും അപ്രകാരംതന്നെ ചെയ്യണം.

ഭാൎഗ്ഗവരാമൻ—എനിക്ക് കൈരളിയെ കിട്ടിയാൽ ഞാൻ വെണ്മഴ മടക്കിയെടുക്കാം.

സുബ്രഹ്മണ്യൻ—കൈരളിയെ തരുന്നതിന്നു യാതൊരു വിരോധവുമില്ല. പക്ഷെ കൈരളി ഇവിടെയില്ല.

ഭാൎഗ്ഗവരാമൻ—കൈരളി കൈലാസത്തിലുണ്ട്.

സുബ്രഹ്മണ്യൻ—ഞാനറിയാതെ കൈലാസത്തിൽ ആരുംതന്നെയില്ല. ഉണ്ടെങ്കിൽ ഞാനറിയാതിരിക്കില്ല.

ഭാൎഗ്ഗവരാമൻ—കൈരളി കൈലാസത്തിലുണ്ടെന്നു ഞാൻ തീൎച്ച പറയുന്നു.

സുബ്രഹ്മണ്യൻ—കൈരളി അവിടെ ഉണ്ടെങ്കിൽ ഞാൻ അവിടുത്തോട് യുദ്ധം ചെയ്തതിന്നു മാപ്പു ചോദിക്കാം.

ഭാൎഗ്ഗവരാമൻ—ഇല്ലെങ്കിൽ ഞാൻ അവിടുത്തോടും മാപ്പു ചോദിച്ചുകൊള്ളാം.

ഹനുമാൻ—നമുക്കൊന്നു കൈലാസത്തിലേക്കു പോകാം.

സുബ്രഹ്മണ്യൻ—പക്ഷെ കൈരളി അവിടെ ഉണ്ടെന്നു തെളിയിച്ചാൽമാത്രമേ ഞാൻ വല്ലവരെയും കൈലാസത്തിലേക്കു വിടുകയുള്ളൂ. തക്ഷകനെ ഉപദ്രവിയ്ക്കുവാൻ ഞാൻ സമ്മതിയ്ക്കില്ല. തക്ഷകന് അഭയം നല്കിക്കഴിഞ്ഞിരിയ്ക്കുന്നു.

നാരദൻ—(പ്രവേശിച്ച്) ഞാൻ തെളിയിയ്ക്കാം. തക്ഷകനെ ഒന്നു വിളിക്കട്ടെ.

സുബ്രഹ്മണ്യൻ—തക്ഷകനെ യാതൊന്നും ഉപദ്രവിയ്ക്കില്ലെന്നു വാഗ്ദാനം ചെയ്താൽമാത്രമേ ഞാൻ തക്ഷകനെ വിളിയ്ക്കുയുള്ളു.

ഭാൎഗ്ഗവരാമൻ—ഞാൻ കൈരളിയെ കയ്യിൽ കിട്ടുന്നതുവരെ യാതൊരു വാഗ്ദാനവും ചെയ്യുയില്ല.

ഹനുമാൻ—കൈരളിയെ ഇവിടുത്തെ കയ്യിൽ ഏല്പിച്ചുതരാം.

സുബ്രഹ്മണ്യൻ—അതിന്നു തക്ഷകൻ എന്തു കുററം ചെയ്തു?

നാരദൻ—ഇവിടുന്ന് മുഴുവനും അറികയില്ല. ഇവിടുന്ന് തക്ഷകനെ കൈലാസത്തിൽ വെച്ചു കണ്ടുവോ?

സുബ്രഹ്മണ്യൻ—ഇല്ല.

ഭാൎഗ്ഗവരാമൻ—തക്ഷകനാണ് കൈരളിയെ കൊണ്ടുപോയത്.

സുബ്രഹ്മണ്യൻ "ആട്ടെ. ഞാൻ വിളിയ്ക്കാം." എന്നു പറഞ്ഞു തക്ഷന്ന് ആളെ അയക്കുന്നു. തക്ഷകൻ ഒരു വലിയ വയറുമായി ഇഴഞ്ഞുവരുന്നു.

സുബ്രഹ്മണ്യൻ—താൻ കൈരളിയെ പിടിച്ചു കൊണ്ടുപോയിട്ടുണ്ടോ?

തക്ഷകൻ—കുറേ പേർ എന്റെ വയററിലുണ്ട്. അതിൽ കൈരളി ഉണ്ടോ എന്നെനിക്ക് അറിഞ്ഞുകൂടാ.

സുബ്രഹ്മണ്യൻ—അവരെയെല്ലാം പുറത്താക്കുക.

തക്ഷകൻ—അതിന്നു ശക്തിയില്ല.

നാരദൻ—ആ ശക്തി ഞാൻ കൊടുക്കാം.

നാരദൻ തക്ഷകന്റെമേൽ തടവുന്നു. തക്ഷകൻ ആദ്യം ഉൎവ്വശിയേയും പിന്നെ രംഭയേയും പിന്നെ പെരുമാളെയും ഒടുക്കം കൈരളിയേയും പുറത്തേക്കാ

ക്കുന്നു. കൈരളി "അച്ഛാ!" എന്നു പറഞ്ഞു പരശുരാമന്റെ അടുക്കലേക്കു ഓടുന്നു.

സുബ്രഹ്മണ്യൻ—എടാ, കള്ളാ, തനിക്കുവേണ്ടിയാണോ ഞാൻ ഇത്രയും ബുദ്ധിമുട്ടിയത്!

തക്ഷകൻ—സ്വാമി, എന്നോടു കോപിയ്ക്കരുത്. ഞാൻ ദേവേന്ദ്രന്റെ കല്പനപ്രകാരം ചെയ്തതാണ്.

സുബ്രഹ്മണ്യൻ "നിന്നേയും ദേവേന്ദ്രനേയും ഒന്നിച്ച് ഈ വേൽകൊണ്ട്—" എന്നു പറഞ്ഞു വേൽ പൊക്കുന്നു. ഹനുമാൻ വേൽ പിടിക്കുന്നു. ദേവേന്ദ്രൻ ഇഴഞ്ഞുകൊണ്ടു സുബ്രഹ്മണ്യന്റെ മുമ്പിൽ പ്രവേശിച്ച് നിലവിളിയ്ക്കുന്നു.

പാമ്പുദേവേന്ദ്രനെ കണ്ട് എല്ലാവരും ചിരിച്ചു പോകുന്നു.

സുബ്രഹ്മണ്യൻ—താൻ ഈ അവസ്ഥയിൽ എങ്ങിനെയായി?

ദേവേന്ദ്രൻ—എന്നെ ഇദ്ദേഹം ശപിച്ചു.

ഭാർഗ്ഗവരാമൻ—എനിയ്ക്കു കൈരളിയെ തിരിച്ചു കിട്ടി. അതുകൊണ്ടു തനിക്കിനി പൂർവ്വസ്ഥിതിയാവട്ടെ താൻ പ്രവൎത്തിച്ച ഈ ധിക്കാരത്തിനെല്ലാം തന്നെ ഒരു പാഠം പഠിപ്പിക്കണം. ഇതിന്നെല്ലാം താൻ ശരിയായി സമാധാനം പറയണം.

ഹനുമാൻ—ആ കാൎയ്യമെല്ലാം നമുക്കു പിന്നെ തീൎച്ചയാക്കാം. ഉണ്ണി ആ കാൎയ്യമെല്ലാം ആലോചിച്ച് തീൎച്ചപ്പെടുത്തണം. ഞാൻ യുദ്ധശബ്ദം കേട്ടിട്ട് വന്നതാണ്. തക്ക സമയം എത്തിയതും യുദ്ധം ഇങ്ങിനെ കലാശിച്ചതും എനിക്കു സന്തോഷമായി. ഇനി ഭാൎഗ്ഗവരാമന്നു വേണ്ടുന്നതൊക്കെ ചെയ്തുകൊടുക്കണം.

കൈരളി—അമ്മാമൻ പോകയാണോ?

ഹനുമാൻ—കൈരളിയുടെ അടുക്കൽനിന്നു പോകയില്ല. കൈരളിക്കു് അമ്മാമനെ എപ്പോഴ് ആവശ്യമുണ്ടോ, അപ്പോഴ് അവിടെ ഉണ്ടാകും. ഞാൻ ഇപ്പോഴ് ഒന്നു പോയിവരാം.

ഹനുമാൻ അവിടെനിന്നു മറയുന്നു.

സുബ്രഹ്മണ്യൻ—നമ്മുടെ ഈ മുഴുവനും കാൎയ്യം തീൎച്ചയാക്കുവാൻ നാം ആരും വേണ്ട. പുറമേ രണ്ടാളുകഴ് ആയികൊള്ളട്ടെ. കൈരളിയുടെ കാൎയ്യമായതുകൊണ്ടു് സ്ത്രീകളാണു് നല്ലതു്.

ഭാൎഗ്ഗവരാമൻ—എനിക്കു് ആരായാലും വിരോധമില്ല.

നാരദൻ—ശ്രീപാൎവ്വതിയും മഹാലക്ഷ്മിയും സരസ്വതിയും ആയികൊള്ളട്ടെ.

സുബ്രഹ്മണ്യൻ—നാരദൻ പറഞ്ഞതിനോടുകൂടി ഞാനും യോജിച്ചു. ഇവർ മൂന്നാളുകളുടെയും മുമ്പിൽവെച്ചു കാൎയ്യം തീൎച്ചപ്പെടുത്തിക്കളയാം. നാരദൻ ഇപ്പോഴ്ത്തന്നെ സത്യലോകത്തും വൈകുണ്ഠത്തിലും കൈലാസത്തിലും പോയി ക്ഷണനം കഴിച്ചുകളയട്ടെ.

ദേവേന്ദ്രൻ—ഇന്ദ്രാണിയെക്കൂടി അതിൽ ചേൎത്തുകൂടെ?

സുബ്രഹ്മണ്യൻ—എന്താണു് ഭാൎഗ്ഗവരാമന്റെ അഭിപ്രായം?

ഭാൎഗ്ഗവരാമൻ—എനിയ്ക്കു് ആരായാലും വിരോധമില്ല.

സുബ്രഹ്മണ്യൻ—നാരദൻ പോയിവരട്ടെ. നമുക്കെല്ലാവരും കൈലാസത്തിലേക്കു പോകാം. ഭാൎഗ്ഗവരാമൻ കൈരളിയെ എന്തു ചെയ്യാനാണു് തീൎച്ചപ്പെടുത്തിയിരിയ്ക്കുന്നതു്? കൈരളിയെ എന്നും കൂടെ താമസിപ്പിയ്ക്കുവാനായിരിയ്ക്കുമോ?

ഭാൎഗ്ഗവരാമൻ—നല്ല ഒരു രാജ്യത്തിലെ ഉടമസ്ഥയാക്കി നന്നായ ഒരു ഭൎത്താവിനെ കണ്ടുപിടിച്ച് അവളെ അദ്ദേഹത്തിൻെറ കയ്യിലേല്പിച്ച് അവൾക്ക മേലിൽ വേണ്ട സകലതും ഉണ്ടാക്കികൊടുത്തതിൻെറശേഷം തപസ്സിന്നായി പോകുവാനാണ് തീൎച്ചപ്പെടുത്തിയത്.

ദേവേന്ദ്രൻ—എന്നാൽ രാജ്യം ഏതാണെന്ന് തീൎച്ചപ്പെടുത്തിയതിൻെറശേഷം ബാക്കിയുള്ള കാൎയ്യങ്ങൾ ആലോചിച്ചാൽ പോരേ? കുറച്ചു സമയം കിട്ടിയാൽ എനിയ്ക്ക് വളരെ സൌകൎയ്യമായിരുന്നു. ദേവലോകത്ത് വളരെ പ്രവൃത്തികൾ ബാക്കിയുണ്ട്.

സുബ്രഹ്മണ്യൻ—അത് ഭാൎഗ്ഗവരാമൻെറ ഇഷ്ടം പോലെ.

ഭാൎഗ്ഗവരാമൻ—എനിയ്ക്കതിന്നു വിരോധമില്ല. പക്ഷെ കൈരളിയെ കൈലാസത്തിൽ ഞാൻ വരുന്നതുവരെ സൂക്ഷിയ്ക്കണം.

കൈരളി—അച്ഛാ, പെരുമാളെക്കൂടി അവിടെ താമസിപ്പിയ്ക്കണം.

സുബ്രഹ്മണ്യൻ—ഓ, ഹോ, അതിന്നു യാതൊരു വിരോധവുമില്ല. കൈരളിയും പെരുമാളും രണ്ടാളും കൈലാസത്തിൽ താമസിച്ചുകൊള്ളട്ടെ.

രംഭ—സ്വാമി, കൈരളിയെ ദേവലോകത്തേയ്ക്ക് കൂട്ടികൊണ്ടുപോകുവാനായി അനുവാദം തരണം. പെരുമാൾ എൻെറ മകനാണ്. കൈരളിയെ വിട്ടു പെരുമാൾ താമസിയ്ക്കയില്ല.

സുബ്രഹ്മണ്യൻ—അതു ഭാൎഗ്ഗവരാമൻെറ ഇഷ്ടമാണ്.

ഭാൎഗ്ഗവരാമൻ—ഈ തകരാറ് മുഴുവനും ഉണ്ടാക്കിത്തീൎത്തത് ദേവേന്ദ്രനാണ്. പിന്നെ എങ്ങിനെയാണ് കൈരളിയെ ഞാൻ അവിടെ അയയ്ക്കുന്നത്?

രംഭ—കൈരളിയ്ക്കു് യാതോരപകടവും വരില്ല. ദേവേന്ദ്രൻ യാതൊന്നും ചെയ്കയില്ല.

ഭാൎഗ്ഗവരാമൻ—ആ കാൎയ്യം സുബ്രഹ്മണ്യൻ ഏല്ക്കണം.

സുബ്രഹ്മണ്യൻ—ഓ, അതു ഞാനേല്ക്കാം. കൈരളിയെ എന്നു് ഇവിടുന്നാവശ്യപ്പെടുന്നുവോ, അന്നു അവിടെയേല്പിയ്ക്കാം.

ഭാൎഗ്ഗവരാമൻ—എന്നാൽ കൈരളിയ്ക്കു് ഇഷ്ടമുണ്ടെങ്കിൽ പോയിക്കൊള്ളട്ടെ. ഞാൻ ഒരു സ്ഥലം അന്വേഷിച്ചു് കണ്ടുപിടിയ്ക്കുന്നതുവരെ അവൾ ദേവലോകത്തു് ഇരിയ്ക്കട്ടെ.

ഭാൎഗ്ഗവരാമൻ കൈരളിയേയും മററും ദേവലോകത്തേയ്ക്കു് അയച്ചതിന്നുശേഷം വേറൊരു ഭാഗത്തേയ്ക്കും, മററെല്ലാവരും കൈലാസത്തിലേയ്ക്കും പോകുന്നു.



# ആറാമങ്കം

## രംഗം 1

ദേവലോകം.

ദേവേന്ദ്രൻ, ഉൎവ്വശി, രംഭ മുതലായവർ.

ദേവേന്ദ്രൻ—രംഭ ഇവിടെ വരു. രംഭയെ കാണാഞ്ഞിട്ടു് എനിയ്ക്കു് മനസ്സിൽ വല്ലാത്ത വേദനയുണ്ടായിരുന്നു. രംഭ ഒന്നു നല്ലവണ്ണം ആടിക്കണ്ടാൽ മാത്രമേ എനിയ്ക്കു് മനസ്സിൻെറ ആ വേദന പോകയുള്ളു. ആടിക്കണ്ടിട്ടു് എൻെറ മനസ്സൊന്നു് കുളിക്കട്ടെ.

രംഭ—സ്വാമി, ഇപ്പോഠം ആട്ടത്തിന്നു് തീരെ മനസ്സു് വരുന്നില്ല. കൈരളിയെ വിട്ടിട്ടു് പെരുമാഠം ഇരിക്കുന്നതേയില്ല. എനിക്കു് പെരുമാളെ വിട്ടിരിപ്പാനും മനസ്സില്ല. ഭാൎഗ്ഗവരാമൻ രാജ്യം അന്വേഷിച്ചു് കണ്ടുപിടിച്ചു വന്ന ഉടനെ കൈരളിയെ കൂട്ടിക്കൊണ്ടുപോകും. പിന്നെ ഞാൻ എങ്ങിനെയാണു് ഇവിടെ കഴിച്ചുകൂട്ടുന്നതു് എന്നു വിചാരിച്ചു് മനസ്സിന്നു് തീരെ സുഖമില്ല.

ദേവേന്ദ്രൻ—പെരുമാളെ അയയ്ക്കണ്ട. പെരുമാഠം പോകണമെന്നു പറഞ്ഞാൽ അയയ്ക്കണ്ട.

രംഭ—അയ്യോ, അതെങ്ങിനെയാണു്? കൈരളി പോയാൽ പെരുമാളെ ഇവിടെ വല്ല മുറിയിലും ഇട്ടടയ്ക്കേണ്ടിവരും. അങ്ങിനെ സങ്കടപ്പെടുത്തി ഇവിടെ വെച്ചിട്ടു് കാൎയ്യമെന്താണു്?

ദേവേന്ദ്രൻ—(കുറേ ആലോചിച്ചിട്ടു്) രംഭ സങ്കടപ്പെടേണ്ട, ഞാൻ ഒരു വഴിയുണ്ടാക്കാം. ഭാൎഗ്ഗവരാ

മന്നു് സ്വന്തമായി രാജ്യം ഒന്നുമില്ല. വല്ലവരും കൊടുത്തിട്ടില്ലെങ്കിൽ രാജ്യമില്ല. നാം എല്ലാ രാജാക്കന്മാരുടെ അടുക്കലും ചെന്നു മുടക്കിക്കളയാം. പിന്നെ വരുണനേയും കണ്ടു പറഞ്ഞുകളയാം. രാജ്യം കിട്ടാതെ ഭാൎഗ്ഗവരാമൻ കുഴങ്ങും. ആ സമയം കൈരളിയെ നമ്മുടെ കയ്യിൽ ഏല്പിച്ചു പോയ്ക്കൊള്ളും. എന്താണു്, വിദ്യ പറവകയില്ലേ?

ഉൎവ്വശി—തരക്കേടില്ല. പക്ഷെ ഭാൎഗ്ഗവരാമനറിഞ്ഞാൽ നമ്മുടെ കഥ കഴിയും.

ദേവേന്ദ്രൻ—ഞാൻ പോകുകയേയില്ല. നമ്മുടെ സേവകന്മാരെ പറഞ്ഞയയ്ക്കാം. അവർ കാൎയ്യം ശരിപ്പെടുത്തിക്കൊള്ളും.

രംഭ—കാൎയ്യം സൂക്ഷിച്ചുവേണം.

ദേവേന്ദ്രൻ—കൈരളിയും പെരുമാളും എവിടെ?

രംഭ—ഇവിടെ വന്നതിൽപ്പിന്നെ അവർ പൂന്തോട്ടത്തിൽത്തന്നെയാണു്. കൈരളിക്കു് പൂക്കറം കണ്ടിട്ടു് ഇനിയും തൃപ്തി വന്നിട്ടില്ല.

ഉൎവ്വശി—കൈരളി തോട്ടത്തിലുള്ള പൂക്കളുടെ പിന്നാലെ നടക്കുന്നു. പെരുമാറം കൈരളിപ്പൂവിന്റെ പിന്നാലെ നടക്കുന്നു. അവന്നു് വേറെയുള്ള പുഷ്പങ്ങളൊന്നും പിടിയ്ക്കുന്നില്ല എന്നാണു് തോന്നുന്നതു്.

ദേവേന്ദ്രൻ—പെരുമാളെ ഇങ്ങട്ടു് വിളിയ്ക്കൂ. ഞാനൊന്നു പരീക്ഷിച്ചുനോക്കട്ടേ, ഇവരുടെ ബലം എത്രകണ്ടുണ്ടെന്നു്. ഞാൻ പ്രവൎത്തിയ്ക്കുന്നതിൽ നിങ്ങളാരും തടസ്ഥം പറയരുതു്.

പെരുമാളും കൈരളിയും പ്രവേശിയ്ക്കുന്നു.

ദേവേന്ദ്രൻ—പെരുമാറം, ആരാണു് തോട്ടത്തിലുള്ള പാരിജാതപുഷ്പങ്ങളെല്ലാം പറിച്ചതു്? പാരി

ജാതപുഷ്പം നമ്മുടെ അറിവോടും സമ്മതത്തോടുമല്ലാതെ പറിച്ചവൎക്കു മരണശിക്ഷയാണ്.

പെരുമാൾ—ഞാനാണ് പറിച്ചത്.

കൈരളി—അല്ല, ഞാനാണ്. പെരുമാൾ ഒരൊററ പുഷ്പമെങ്കിലും തൊട്ടിട്ടില്ല.

ദേവേന്ദ്രൻ—നിങ്ങൾ രണ്ടിൽ ആരാണ് സത്യം പറയുന്നത് എന്നറിയുന്നതുവരെ പെരുമാൾ ജെയിലിൽ പാൎക്കട്ടെ.

കൈരളി—അയ്യോ, ഞാനാണ് കളവു പറഞ്ഞതു്.

ദേവേന്ദ്രൻ—അപ്പോൾ പെരുമാൾ പുഷ്പം പറിച്ചുവോ?

കൈരളി—എനിയ്ക്കു് പുഷ്പം എത്താത്തതുകൊണ്ട് പെരുമാളെക്കൊണ്ട് പറിപ്പിച്ചതാണ്.

ദേവേന്ദ്രൻ—ഏതെങ്കിലും പെരുമാൾ രണ്ടു ദിവസം യാതോരു ഭക്ഷണവുംകൂടാതെ ജെയിലിൽ പാൎക്കട്ടെ. ആരവിടെ?

ഭടൻ പ്രവേശിയ്ക്കുന്നു.

ഇവനെ പിടിച്ചു കാരാഗൃഹത്തിൽ കൊണ്ടയിടട്ടെ.

പെരുമാളെ പിടിച്ചുകൊണ്ടുപോകുമ്പോൾ കൈരളി "പെരുമാളേ, പെരുമാളേ" എന്നു നിലവിളിച്ചുംകൊണ്ടു നിലത്തു വീഴുന്നു.

രംഭ—(ദ്വേഷ്യം വന്നുകൊണ്ട്) ഈ മാതിരിയൊന്നും പ്രവൎത്തിക്കേണ്ട. പെരുമാൾ പോയാൽകൂടി വിരോധമില്ല. ഈ കുട്ടികളെ ഇങ്ങിനെ വേദനപ്പെടുത്തുവാൻ ഞാൻ സമ്മതിക്കയില്ല. ഇങ്ങിനെ വല്ലതും പ്രവൎത്തിക്കുവാൻ ഞാൻ ആവശ്യപ്പെട്ടുവോ? (കൈരളിയെ ചെന്നെടുത്ത്) മകളേ, കൈരളി, കൈ‌

രളി, ഈ പുരുഷന്മാക്ക് ബുദ്ധി നന്നെ കുറയും എന്നാണ് തോന്നുന്നത്.

കൈരളി—പെരുമാളെ ഇങ്ങട്ട് തിരിച്ചു കൊണ്ടുവരുവാൻ പറയൂ.

ദേവേന്ദ്രൻ—ഞാൻ ഉപകാരം ചെയ്യുവാൻ പോയാൽ ഉപദ്രവമായി കലാശിക്കും. വേണ്ടെങ്കിൽ വേണ്ട.

രംഭ—കൈരളിയേയും ഇവിടെ താമസിപ്പിക്കുവാൻ വല്ല മാഗ്ഗവുമുണ്ടോ എന്ന് അന്വേഷിക്കുക. ഈമാതിരി വിദ്യയൊന്നും ആവശ്യമില്ല.

കൈരളിക്ക് സ്വബോധം വരുന്നു.

കൈരളി—അമ്മാ, പെരുമാൾ എവിടെ?

രംഭ—ഇതാ, ഇവിടെയുണ്ട്. ഇതാ, അടുത്തുണ്ട്. നമുക്കു അകത്തു പോയി കിടക്കാം. പെരുമാളേ, വരൂ.

കൈരളിയേയും എടുത്തുകൊണ്ടു രംഭ ഉള്ളിലേയ്ക്കു പോകുന്നു.

ദേവേന്ദ്രൻ—നാം ആദ്യം വിചാരിച്ചപോലെ തന്നെ പ്രവത്തിയ്ക്കാം. ഭടന്മാരെ എല്ലായിടത്തും അയച്ചു രാജ്യം കൊടുക്കരുതെന്നു മുടക്കിക്കളയാം. ഉവ്വശി ഒന്നു പോയി അതു പ്രകാരം ചെയ്യൂ. ഞാനും പുറത്തേക്ക് ഒന്ന് ഇറങ്ങി വന്നുകളയാം. ഉച്ചൈഃശ്രവസ്സിനെ ഒന്നു കൊണ്ടുവരാൻ പറയൂ. ഞാനൊന്നു വരുണനെ കണ്ടു വരട്ടെ.

ഉവ്വശി—ഞാൻ പോയി ഭടന്മാരെ ഇപ്പോൾത്തന്നെ അയയ്ക്കാം. ഉച്ചൈഃശ്രവസ്സ് പുറത്തു നില്ക്കുന്നു.

ദേവേന്ദ്രൻ "ശരി. ഞാൻ പോയി വരാം." എന്നു പറഞ്ഞു പുറത്തു പോകുന്നു.

## രംഗം 2

ഭാൎഗ്ഗവരാമൻ ആത്മഗതം: വൈശ്രവണന്റെ പുഷ്പകവിമാനത്തിന്റെ സഹായത്താൽ ഭാരതഭൂമിയിലുള്ള എല്ലാ രാജ്യങ്ങളും സന്ദൎശിയ്ക്കുവാൻ കഴിഞ്ഞു. കാൎയ്യം സാധിച്ചതുമില്ല. ഓരോ രാജാക്കന്മാരും ഓരോ ഒഴികഴിവു പറഞ്ഞ് ഒഴിഞ്ഞുകളഞ്ഞു. എല്ലാ കാൎയ്യവും അങ്ങിനെതന്നെ. മററൊരാളോടു ചെന്നപേക്ഷിക്കുമ്പോൾ അതിന്നു വലിയ വിലയുണ്ട്. മരുഭൂമി തന്നാൽക്കൂടി മതിയെന്നു പറഞ്ഞിട്ട് തരുന്നില്ല. ഇത് ഇത്ര വലിയ കാൎയ്യമാണെന്നു ഞാൻ വിചാരിച്ചില്ല. ഹിമവാനിൽത്തന്നെ ഒരു രാജ്യം ഉണ്ടാക്കിയാലോ. അതു വേണ്ട. എനിയ്ക്കു് പോരായ്മയുണ്ട്. ദേവേന്ദ്രൻതന്നെ എന്നെ പുച്ഛിച്ചുകളയും. ഏതായാലും വരുണനെ ഒന്നു ചെന്നു കാണുകതന്നെ. ഒരാളോട് ഒരു കാൎയ്യത്തിന്നുവേണ്ടി അപേക്ഷിയ്ക്കുക എന്നു വിചാരിയ്ക്കുമ്പോൾത്തന്നെ എന്റെ ശക്തി മുഴുവനും ക്ഷയിച്ചുപോകുന്നു. പക്ഷെ എന്താണ് ചെയ്യേണ്ടത്? കൈരളിയെ എന്റെ കയ്യിൽത്തന്നു ഭരമേല്പിച്ചിട്ടാണ് ആ സ്ത്രീ കാലഗതി പ്രാപിച്ചത്. കൈരളിയുടെ യോഗ്യതക്കനുസരിച്ച ഒരു സ്ഥിതി അവൾക്കു കൊടുക്കേണ്ടത് എന്റെ ചുമതലയാണ്. അവൾക്കു വേറെ ആരുമില്ല. അതുകൊണ്ടു അപമാനമാണെങ്കിലും ഒരപേക്ഷ ചെയ്യുകളയാം. ദ്വാരക വരുണാലയത്തിലേക്ക് ചേൎത്തിട്ടുണ്ടല്ലോ. അതു മടക്കിത്തരുവാൻ ആവശ്യപ്പെടുന്നതിൽ ന്യായവുംകൂടിയുണ്ട്.

ഭാൎഗ്ഗവരാമൻ പുഷ്പകവിമാനത്തിൽ കയറി വരുണാലയത്തിലേക്കു പോകുന്നു. വരുണാലയത്തിന്റെ പടിയ്ക്കൽ വിമാനം നിറുത്തി കാൽനടയായി

ഭാൎഗ്ഗവരാമൻ അകത്തേയ്ക്കു ചെല്ലുന്നു.

ഒരു ഭടൻ ആയുധപാണിയായി അങ്ങട്ടും ഇങ്ങട്ടും നടക്കുന്നു.

ഭാൎഗ്ഗവരാമൻ—വരുണനെ കാണ്മാനായി ഒരു മഹൎഷി വന്നുനില്ക്കുന്നു എന്നറിയിക്കുക.

ഭടൻ—(ഭാൎഗ്ഗവരാമനെ വളരെ പുച്ഛഭാവത്തോടെ ആപാദചൂഡം ഒന്നു നോക്കി) സ്വാമിയെ ഇന്നു് സന്ദൎശിക്കുവാൻ നിവൃത്തിയില്ല. സ്വാമി ഇന്നു് ആരെയും സന്ദൎശിക്കുന്നതല്ല.

ഭാൎഗ്ഗവരാമൻ—എന്താണു് കാരണം?

ഭടൻ—കാരണമോ? കാരണം സ്വാമി എന്തോ വലുതായ കാൎയ്യത്തിൽ ഏൎപ്പെട്ടിരിക്കയാണു്. അതിനെപ്പററി ആലോചിക്കുന്ന സമയം ആരെയും അകത്തേയ്ക്കു വിടരുതു് എന്നാണു് ഉത്തരവു്.

ഭാൎഗ്ഗവരാമൻ—ആട്ടെ. താൻ ഒന്നു പോയി പറയുക. എന്താണു് മറുപടിയെന്നു കേട്ടിട്ടു് വേണ്ടതു പോലെ ചെയ്യാം.

വേറെ ഒരു ഭടൻ പ്രവേശിച്ചു് മറേറവനോടു് സംസാരിച്ചുകൊണ്ടു ഭാൎഗ്ഗവരാമനെ അതിന്നു മുമ്പു് കാണാത്തതായ ഒരു ജന്തുവെ എന്നപോലെ തുറിച്ചു നോക്കുന്നു. ഭാൎഗ്ഗവരാമൻ തന്റെ മുഖത്തു് ധൈൎയ്യത്തോടെ നോക്കുന്നതു് കണ്ടിട്ടു് ആ ഭടൻ ചിരിച്ചുംകൊണ്ടു മറേറവനോടു് "ഇയാറം എന്തിനാണു് ഇവിടെ നില്ക്കുന്നതു്? ഇന്നു സ്വാമിയെ കാണ്മാൻ സാധിക്കയില്ലെന്നു പറഞ്ഞില്ലേ?"

ഭടൻ—പറഞ്ഞു. എന്നിട്ടും പോകുന്നില്ല.

രണ്ടാമൻ—പറഞ്ഞതു് മനസ്സിലായിരിക്കില്ല. ചെകിടു കുറച്ചു പതുക്കെയായിരിക്കും. വയസ്സുകാലമല്ലേ.

ആദ്യത്തവൻ—(വളരെ ഉച്ചത്തിൽ) മഹഷേ, പോയി വേറെ ഒരു ദിവസം വരണം.

ഭാൎഗ്ഗവരാമൻ—താൻ പോയി ഈ വിവരം അറിയിക്കുന്നുണ്ടോ ഇല്ലയോ?

ഭടൻ—എനിയ്ക്കു് ഇവിടെനിന്നു നാലടി ദൂരം മാത്രമേ പോയ്ക്കൂടു. അവിടെനിന്നു് അധികാരം ഈ നില്ക്കുന്നവനാണു്. എനിയ്ക്കു് അകത്തേയ്ക്കു പോകുവാൻ അധികാരമില്ല.

മറേറ ഭടൻ "ഞാനാരാണെന്നു ഇപ്പോഠം തനിക്കു മനസ്സിലായോ?" എന്ന ഭാവത്തിൽ നോക്കുന്നു.

ഭാൎഗ്ഗവരാമൻ—(വന്ന കോപം അടക്കിവെച്ചുകൊണ്ടു ആത്മഗതം) കഷ്ടം, ഞാനിതും കാണേണ്ടിവന്നുവല്ലോ. ലോകത്തിൻെറ ഗതി അത്ഭുതംതന്നെ. അവൻെറ തല അടിച്ചുടച്ചുപോയാലെന്താ. വേണ്ട, അവൻ ബുദ്ധിയില്ലാത്തവനാണു്. സ്വാമിയ്ക്കു തന്നെ ബുദ്ധിയില്ലാത്ത സ്ഥിതിക്കു് എങ്ങിനെയാണു് ഭടന്മാക്കു് ബുദ്ധിയുണ്ടാകുക.

ഉടനെ വേറെ ഒരു ഭടൻ പ്രവേശിച്ചു് ഭാൎഗ്ഗവരാമനെക്കണ്ടു മനസ്സിലാക്കി.

"സ്വാമി എന്താണു് ഇവിടെ നില്ക്കുന്നതു്?"

ഭാൎഗ്ഗവരാമൻ—ഇവർ എന്നെ അകത്തേയ്ക്കു വിടുന്നില്ല. വരുണനെ ഇന്നു കാണുവാൻ സമയമില്ലെന്നാണു് പറഞ്ഞതു്.

മൂന്നാമൻ—അവക്കു് ആളെ നിശ്ചയമില്ലാതെ കണ്ടു് പറഞ്ഞതാണു് സ്വാമി. ഇതിലെ വരാം. (മററവരോടു്) എടാ, ആളുകളെ മനസ്സിലാക്കണം, കേട്ടോ. നമ്മുടെ സ്വാമി ഇതറിഞ്ഞാൽ കിട്ടുന്നതു കണ്ടോ. സാധാരണ വരുണസ്വാമിയെ കാണുവാൻ വരുന്നവർ പലേ കാഴ്ചകളും കൊണ്ടാണു് വരാറുള്ളതു്. അവക്കു വല്ലതും കൊടുക്കും. അങ്ങിനെ

യൊന്നും കാണാത്തതുകൊണ്ടാണ് അവർ അങ്ങിനെ പറഞ്ഞത്.

ഭാൎഗ്ഗവരാമൻ—ഓ, ഹോ, അങ്ങിനെ പതിവുണ്ടോ? അത് ഞാൻ അറിഞ്ഞില്ല. അത് പതിവാണെങ്കിൽ നാം അങ്ങിനെതന്നെ ചെയ്യുകളയാം.

ഒരു നിമിഷനേരം കണ്ണടച്ചു ലക്ഷ്മിയെ ധ്യാനിക്കുന്നു. ഒരു വലിയ സ്വൎണ്ണത്തളികയിൽ അനവധി സ്വൎണ്ണപുഷ്പങ്ങളും നവരത്നങ്ങളും വരുന്നു. ഭടൻ ആശ്ചൎയ്യത്തോടെ പരശുരാമന്റെ കയ്യിലുള്ള തളികയെ നോക്കുന്നു.

ഭടൻ—അടിയൻ മുമ്പുകൂട്ടി പോയി തിരുമേനിയെ അറിയിച്ചുകളയാം.

ഭാൎഗ്ഗവരാമൻ—പോയി പറയൂ. എന്താണ് വരുണൻ ഇത്ര തിടുക്കമായി പ്രവൃത്തി ചെയ്യുന്നത്?

ഭടൻ—പ്രവൃത്തി ഒന്നുമില്ല. ദേവേന്ദ്രനുമായി ചതുരംഗം വെക്കുകയാണ്.

ഭാൎഗ്ഗവരാമൻ—ആട്ടെ. പോയി പറയൂ. ഇപ്പോഠം സമയമില്ലേ എന്നു ചോദിച്ചുകൊള്ളുക.

ഭടൻ പോകുന്നു. കുറച്ചു കഴിഞ്ഞ ഉടനെ ആരേയോ അടിക്കുന്ന ശബ്ദവും ഒരു നിലവിളിയും ശകാരത്തിന്റെ ശബ്ദവും കേഠക്കുന്നു.

ഭാൎഗ്ഗവരാമൻ—ആ ഭടനെ പ്രഹരിച്ചു എന്നാണ് തോന്നുന്നത്. എന്നോടുള്ള ദേഷ്യം ആ സാധുവിന്റെ പിരടിയിലാണ് പിണഞ്ഞത്. ഞാൻ കയറി ചെന്നുകളയാം.

ഭാൎഗ്ഗവരാമൻ അകത്തേയ്ക്കു പ്രവേശിക്കുന്നു.

വരുണൻ ഭടനെ ചവിട്ടുവാൻ കാൽ പൊക്കിയിരിക്കുന്നു.

വരുണൻ—സ്വാമി, നമസ്കാരം! ഇതാ ഇവിടെ ഇരിക്കാം. ഇവൻ സ്വാമിയെ ഇതുവരെ അവിടെ

നിൎത്തിയ ധിക്കാരത്തിന്നാണ് ഞാൻ ഇങ്ങിനെ പ്രവൎത്തിച്ചത്.

ഭാൎഗ്ഗവരാമൻ—ദേവേന്ദ്രൻ പോയോ?

വരുണൻ—ദേവേന്ദ്രൻ ഇവിടെ വന്നിട്ടേ ഇല്ലല്ലോ. ഇവൻ പറഞ്ഞതായിരിക്കും. അവൻ മഹാകള്ളനാണ്. ഇവനെ ഇനി ഇവിടെ വെച്ചിരിപ്പാൻ കൊള്ളുകയില്ല. സ്വാമിയ്ക്ക് ഇവിടെ ഇരിയ്ക്കാം. (ഭടനോട്) എടാ, കടന്നുപോ ഇവിടുന്ന്.

ഭടൻ എന്തോ പിറുപിറുത്തുകൊണ്ടു പോകുന്നു.

വരുണൻ—സ്വാമി എന്താണ് ഇങ്ങട്ട് എഴുന്നെള്ളിയത്?

ഭാൎഗ്ഗവരാമൻ—കൈരളിയ്ക്ക് താമസിയ്ക്കുവാൻ ഒരു സ്ഥലമില്ല. അതുകൊണ്ട് കുറച്ചു സ്ഥലം കിട്ടിയാൽ വേണ്ടില്ല എന്നു പറയുവാനാണ് ഇങ്ങട്ട് വന്നത്. ദ്വാരക വരുണാലയത്തിൽ കൂട്ടിച്ചേൎത്തത് തിരിച്ചു നല്കിയാൽ മതിയാകുന്നതാണ്. വരുണന്ന് അതുകൊണ്ടു പ്രത്യേകിച്ചു നഷ്ടമൊന്നും ഉണ്ടാകയില്ലല്ലോ.

വരുണൻ—ഓ, അതിനെന്താണ് വിരോധം. ഇവിടുന്ന് അതിന്നുവേണ്ടി ഇങ്ങട്ട് വരേണ്ടുന്ന ആവശ്യമേ ഉണ്ടായിരുന്നില്ല. ഒരാളെ ഇങ്ങട്ട് പറഞ്ഞയച്ചാൽമാത്രം മതിയായിരുന്നു.

ഈ സമയം ഒരു ഭടൻ നവരത്നങ്ങൾ നിറച്ച ഒരു സ്വൎണ്ണത്തളിക കൊണ്ടുവന്നു വരുണന്റെ മുമ്പിൽ വെക്കുന്നു.

വരുണൻ—(ഭടനോട്) ഇതെന്താണിത്?

ഭാൎഗ്ഗവരാമൻ—സാധാരണ പതിവ് അങ്ങിനെയാണെന്ന് ഞാൻ അറിയും. അതുകൊണ്ടു ഞാനും പതിവനുസരിച്ച് പ്രവൎത്തിച്ചുവെന്നേയുള്ളൂ.

വരുണൻ—കഷ്ടം, കഷ്ടം, ഇവിടുന്നു് ഈ മാതിരിയൊന്നും വിചാരിക്കരുത്, മഹാകഷ്ടമാണ്. ഇവിടുന്നു് എന്റെ അടുക്കൽ വന്നതുതന്നെ ഒരു കാഴ്ചയാണ്. ദ്വാരകയുടെ കാര്യം ഉടനെ അന്വേഷിച്ചു് വേണ്ടതുപോലെ ശരിപ്പെടുത്തിക്കളയാം.

ഭാൎഗ്ഗവരാമൻ—എന്നാൽ ഞാൻ എന്നാണ് വരേണ്ടത്?

വരുണൻ—നാളേക്കുതന്നെ എല്ലാം ശരിപ്പെടുത്തിക്കളയാം. അതു മതിയാകുകയില്ലേ?

ഭാൎഗ്ഗവരാമൻ—ധാരാളം മതി, എന്നാൽ ഞാൻ നാളെ വരാം. മററുള്ള പ്രവൃത്തിത്തിരക്കിൽ ഈ കാൎയ്യം മറന്നുപോവുകയില്ലെന്നു വിശ്വസിക്കുന്നു.

വരുണൻ—ഈ കാൎയ്യം കഴിഞ്ഞിട്ടുമാത്രമേ വേറെ ഏതൊരു കാൎയ്യവും ഉള്ളൂ. നാളെക്കു് എല്ലാം ശരിപ്പെടുത്തിക്കളയാം.

ഭാൎഗ്ഗവരാമൻ യാത്രപറഞ്ഞു പുറത്തേക്കു പോകുന്നു.

## രംഗം 3

ദേവേന്ദ്രൻ ഒരു മറയുടെ ഉള്ളിൽനിന്നു പുറത്തേക്കു വരുന്നു.

ദേവേന്ദ്രൻ—പോയോ?

വരുണൻ—പോയി. കുറച്ചേ മോഹമുള്ളൂ. ദ്വാരക കിട്ടിയാൽ മതിയത്രേ.

ദേവേന്ദ്രൻ—(ചിരിച്ചുംകൊണ്ടു) അയാൾ ദ്വാരക കിട്ടും എന്നു വിചാരിച്ചു പോയിരിക്കയാണ്. നാളെ വന്നാൽ എന്താണ് പറയുക?

വരുണൻ—അതെന്തൊക്കെ പറയാം. ഒന്നിക്കിലോ, ആയില്ല; കുറച്ചുംകൂടി താമസിക്കണം എ

ന്നു പറയാം. അല്ലെങ്കിലോ വേറേ വല്ലവക്കും മുൻകൂട്ടി കൊടുത്തുപോയി എന്നു പറയാം. കുറെ പ്രാവശ്യം നടന്നു ക്ഷീണിച്ചാൽ പിന്നെ താൻതന്നെ വേണ്ട എന്നു വിചാരിച്ചു പോയിക്കൊള്ളുകയും ചെയ്യും.

ദേവേന്ദ്രൻ—പക്ഷെ, ഒന്നു ഓമ്മവേണം. അദ്ദേഹത്തിന്നു ത്രിമൂത്തികഠം കയ്യിലാണ്. ഇപ്പോഠം സുബ്രഹ്മണ്യൻെറ സഹായവുംകൂടി ഉണ്ട്.

വരുണൻ—അതാണ് വലിയ ദുഘടം. ത്രിമൂത്തികഠം വേണ്ടാത്തതിലൊക്കെ ഏപ്പെടും. മുമ്പ് ശ്രീരാമന്നു പാലം കെട്ടുവാൻ സ്ഥലം കൊടുത്തു. അതുകൊണ്ടു എത്ര ബുദ്ധിമുട്ട് ഞാൻ അനുഭവിച്ചു.

ദേവേന്ദ്രൻ—സമുദ്രത്തിൽ വളരെ സ്ഥലം ഉണ്ടല്ലോ എന്നാണ് അവർ വിചാരിയ്ക്കുന്നത്.

വരുണൻ—അതേ, അതേ, ആ സമുദ്രത്തിൽ എത്രകോടി ജന്തുക്കഠം താമസിക്കുന്നുണ്ടെന്നുള്ള കാര്യം അവർ മറക്കുന്നു. ഇന്നാളത്തെ യുദ്ധംകൊണ്ടുതന്നെ, എത്രയായിരം ജന്തുക്കഠം കഷ്ടപ്പെട്ടിരിക്കുന്നു. അതൊന്നും അവർ ആലോചിക്കുന്നില്ല. സൂക്ഷ്മം പറയുകയാണെങ്കിൽ സമുദ്രത്തിൽ ഇപ്പോഴുള്ള സ്ഥലം മതിയാകുന്നതല്ല.

ദേവേന്ദ്രൻ—ഞാൻ പറഞ്ഞതെല്ലാം ഓമ്മവേണം. ഞാൻ പോയി ആവശ്യമുണ്ടെങ്കിൽ മടങ്ങിവരാം.

ഒരു ഭടൻ—(പ്രവേശിച്ച്) നാരദമഹഷി പുറത്തു വന്നിരിക്കുന്നു.

വരുണൻ—നീ ഇനിയും ബുദ്ധി പഠിച്ചിട്ടില്ലെടാ? നിങ്ങഠം സകലത്തിനേയും ആട്ടി പുറത്താക്കാൻ പോകയാണ്. ആരാണ് ഭാഗ്ഗവരാമനെ അകത്തു കൊണ്ടുവരുവാൻ പറഞ്ഞത്?

ഭടൻ—അതു അടിയനല്ല, മററവനാണ്.

വരുണൻ—ആട്ടെ, അതിനെപ്പററി നല്ലവണ്ണം ഒന്നു.ആലോചിക്കണം. മഹഷിയോട് വരാൻ പറ.

ഭടൻ പോകുന്നു. നാരദമഹഷി പ്രവേശിയ്ക്കുന്നു.

വരുണൻ—നമസ്കാരം, ഇവിടെ ഇരിക്കാം.

നാരദൻ—ഓഹോ, ഇന്ദ്രൻ എപ്പോഠം വന്നു? നാം സത്യലോകത്തും വൈകുണ്ഠത്തിലും കൈലാസത്തിലും പോയി വിവരം അറിയിച്ചു. സരസ്വതിയും മഹാലക്ഷ്മിയും ശ്രീപാൎവ്വതിയുംകൂടി നമ്മുടെ കാൎയ്യത്തെപ്പററി ആലോചിക്കുവാൻ സമ്മതിച്ചിരിയ്ക്കുന്നു.

വരുണൻ—എന്തു കാൎയ്യത്തെപ്പററിയാണ് ആലോചിക്കുന്നത്? ദേവന്മാൎക്ക് ഇഷ്ടംപോലെ പ്രവൎത്തിയ്ക്കുവാൻ സാധിക്കയില്ലെങ്കിൽ പിന്നെ എന്താണ് ദേവകളായിട്ട് കാൎയ്യം?

നാരദൻ—അതു ശരിയാണ്, ഈ മനുഷ്യൎക്ക് യാതൊന്നും സമ്മതിച്ചുകൊടുത്തുകൂടാ. ഇന്ദ്രൻെറ കുററങ്ങളെപ്പററി ആലോചിക്കുവാൻതന്നെ പാടില്ലെന്നു പറയണം. ഇന്ദ്രൻ എന്നു പറഞ്ഞാൽ ആര്? ഭാൎഗ്ഗവരാമൻ ആര്? ഒരു വെറും മനുഷ്യൻ! തീൎച്ചയായും സമ്മതിച്ചുകൂടാ. പക്ഷെ ദേവകഠം എന്തിനാണ് മനുഷ്യരെ ഉപദ്രവിക്കുന്നത് എന്നൊരു ചോദ്യം വരും.

ഇന്ദ്രൻ—എന്താണ് ഞാൻ ചെയ്യുന്നത്? കൈരളിയെ പിടിച്ചു കൊണ്ടുവരുവാൻ ഞാൻ തക്ഷകനെ ഏല്പിച്ചു. അതു കൈരളിക്ക് എത്രയോ ഗുണകരമായ കാൎയ്യമാണ്. അതിന്നും പുറമേ, എന്തിനായിട്ടാണ് ഭാൎഗ്ഗവരാമൻ രംഭയെ എഴു വീഴ്ത്തിയത്? രംഭ ഇല്ലാത്തതുകൊണ്ടു ഞാൻ എത്ര കഷ്ടപ്പെട്ടിരിക്കുന്നു.

നാരദൻ—ശരിയാണ് ഇന്ദ്രൻ പറയുന്നത്. അതിനെപ്പററിയെല്ലാം നല്ലവണ്ണം വാദിക്കണം. ഒരിക്കലും വിട്ടുകൊടുത്തുകൂടാ. രാജ്യം ഭാഗ്ഗവരാമനു കിട്ടിയില്ലെങ്കിൽ പേടിക്കാനൊന്നുമില്ല. ഭൂമിയിലുള്ള രാജാക്കന്മാരൊന്നും ഒരു സൂചി കുത്തുവാൻ സ്ഥലം കൊടുത്തിട്ടില്ല. ഇനി വരുണന്റെ അടുക്കലേക്കുതന്നെ വരും. അപ്പോഠം കൊടുക്കാതിരുന്നാൽ കാൎയ്യങ്ങഠം എല്ലാം ശരിയാകും.

വരുണൻ—എനിക്ക് സ്ഥലം തീരെ കൊടുക്കാനില്ല. എന്റെ ആളുകഠംക്കുതന്നെ ഇരിക്കുവാൻ സ്ഥലമില്ല.

നാരദൻ—ശരിയാണ്, അവനവന്റേതു കഴിച്ചിട്ടല്ലേ, മററൊരാളുടെ കാൎയ്യം. പിന്നെ ഇവിടുന്ന് ആരാണ് കണ്ട ഇവക്കും അവക്കും വെണ്ടുന്നതെല്ലാം കൊടുക്കാനായി ഇരിക്കുന്നത്? ഇതുതന്നെ മറുപടി പറയണം. സംസാരിക്കുവാൻതന്നെ പോകണ്ട.

ഇന്ദ്രൻ—സംശയിക്കാനില്ല. സമുദ്രം മനുഷ്യക്ക് താമസിക്കാനുള്ള സ്ഥലമല്ല എന്നെല്ലാം നല്ലവണ്ണം പറഞ്ഞു മനസ്സിലാക്കിക്കുക. കോപപ്പെടുത്തരുത്. എന്നാൽ കാൎയ്യം തകരാറിലായിപ്പോകും. കരയാക്കിക്കൊടുക്കുവാൻ സാധിക്കയില്ല എന്നും പറയാം. വേണമെങ്കിൽ അതു ഭാഗ്ഗവരാമൻതന്നെ ആക്കിക്കൊള്ളട്ടെ.

വരുണൻ—അതു പറഞ്ഞാൽ അബദ്ധമായിപ്പോകും. പണ്ട് ശ്രീരാമൻ സമുദ്രം തൂത്ത് പാലം കെട്ടിയത് ഇന്നും ആ സ്ഥിതിയിൽ കിടക്കുന്നു.

നാരദൻ—ശ്രീരാമൻ എവിടെ കിടക്കുന്നു, ഭാഗ്ഗവരാമൻ എവിടെ കിടക്കുന്നു. അതിനൊക്കെ പുറമെ, ശ്രീരാമനു നിങ്ങളാൽ ചിലരുടെ സഹായമുണ്ടായിരുന്നു; എല്ലാ ദേവന്മാരും വാനരന്മാരായി

ശ്രീരാമന്റെ സഹായത്തിന്നുവേണ്ടി ഭൂമിയിൽ പിറന്നിട്ടുണ്ടായിരുന്നു. ഇദ്ദേഹത്തിന്ന് ആരുംതന്നെ ഉല്ല്യ, സഹായത്തിന്ന്. പിന്നെ ഇദ്ദേഹത്തിന്നു കൊണ്ടാൽ വഴിയേ വരികയായി, മാലമാലയായിട്ട് ആളുകൾ. എനിക്കിത്തിരി, എനിക്കിത്തിരി എന്ന്. അതൊന്നും നമുക്കു കഴികയില്ല്യ.

വരുണൻ—ഞാനും അതുതന്നെ പറയുവാനാണ് തീർച്ചയാക്കിയത്. ഞാൻ അതുതന്നെ മറുപടി പറയും.

ഭടൻ—(പ്രവേശിച്ച്) ഭാൎഗ്ഗവരാമൻ പുറത്തു വന്നു നില്ക്കുന്നു.

"നിങ്ങൾ തമ്മിലുള്ള കൂടിക്കാഴ്ചയിൽ ഞാൻ ആവശ്യമില്ല്യ." എന്നു പറഞ്ഞു നാരദൻ പോകുന്നു.

ഇന്ദ്രൻ—എനിയ്ക്കും പോകേണ്ടുന്ന തിടുക്കമുണ്ട്. ഇന്ദ്രാണി ആളെ അയച്ചിരിക്കുന്നു. ഞാൻ ഇത്ര ദിവസം ഇവിടെ താമസിച്ചത് അറിഞ്ഞില്ല്യ.

ഇന്ദ്രനും പോകുന്നു.

## രംഗം 4

ഭാൎഗ്ഗവരാമനും വരുണനും.

ഭാൎഗ്ഗവരാമൻ—എന്താണ് ദ്വാരകയെപ്പററി തീർച്ചപ്പെടുത്തിയില്ലേ? എപ്പഴാണ് അതെനിക്ക് ഒഴിച്ചുതരുന്നത്?

വരുണൻ—സ്വാമി, ദ്വാരക തരുവാനായി യാതോരു നിവൃത്തിയുമില്ല്യ. അല്പം മുമ്പെയാണ് വൎത്തമാനം കിട്ടിയത്, അത് മത്സ്യസ്ത്രീകൾക്കായി കൊടുത്തുപോയിരിക്കുന്നു. കൊടുത്തുപോയതെങ്ങിനെയാണ് രണ്ടാമതും ഇവിടുത്തേക്ക് തരുന്നത്?

ഭാൎഗ്ഗവരാമൻ—എന്നാൽ വേറെ വല്ല സ്ഥല ത്തും കിട്ടിയാൽ മതി. എനിക്ക് ദ്വാരകതന്നെ വേണമെന്നില്ല.

വരുണൻ—വേറേ ഏതു് സ്ഥലമാണ് ഉള്ളതു്?

ഭാൎഗ്ഗവരാമൻ—ആ സിംഹളദ്വീപ് തന്നാൽ മതി.

വരുണൻ—അതു് ഗരുഡൻെറ കൈവശത്തി ലാണ്. അതു് അദ്ദേഹത്തിന്നു ഇരുന്ന് ഭക്ഷണം കഴിക്കാനായിക്കൊണ്ടുള്ള സ്ഥലമാണ്. അതെടുക്കു വാൻ യാതൊരു നിവൃത്തിയും ഇല്ല.

ഭാൎഗ്ഗവരാമൻ—എന്നാൽ ആ പഞ്ചദ്വീപുക ളിൽ ഏതെങ്കിലും ഒന്നു തന്നാൽ തൃപ്തിപ്പെട്ടുകൊള്ളാം.

വരുണൻ—അയ്യോ, അതു നക്രരാജാവിൻെറ തലസ്ഥാനമാണ്. അതവരുടെ കയ്യിലായിട്ട് ഒരു ലക്ഷം കൊല്ലത്തിൽ അധികമായിരിക്കുന്നു.

ഭാൎഗ്ഗവരാമൻ—അതിൽ ഒരെണ്ണമെങ്കിലും തന്നു കൂടേ?

വരുണൻ—സ്വാമി, അഞ്ചു ദ്വീപുകളിൽ ഒന്നുമാത്രം എങ്ങിനെയാണ് വേർപെടുത്തുന്നതു്? അതു് അവക്ക് വല്ലാത്ത ഉപദ്രവമായിരിക്കും. മനു ഷ്യരെ അവിടെ കൊണ്ടുപാൎപ്പിച്ചാൽ ശണ്ഠക്കു ഹേതു വായിത്തീരും.

ഭാൎഗ്ഗവരാമൻ—പോട്ടെ, ശ്രീരാമൻ കെട്ടിയ പാലം തന്നുകൂടേ? അതു കിട്ടിയാലും മതി, അതിന്നു വിരോധമുണ്ടോ?

വരുണൻ—സ്വാമി, അതു ശ്രീരാമന്നു എന്നെ ന്നേക്കും കൊടുത്തതല്ല. അദ്ദേഹത്തിന്നു സമുദ്രം കട ക്കേണ്ടുന്ന ആവശ്യത്തിന്നുമാത്രം കൊടുത്തതാണ്. അതു് ഇങ്ങോട്ടുതന്നെ വീണ്ടെടുക്കണം എന്നു നമ്മുടെ പത്രികൾ വളരെക്കാലമായി പറഞ്ഞുതുടങ്ങിയിട്ട്.

നാളെ അതിനെസ്സംബന്ധിച്ചു പ്രവൃത്തി ആരംഭി ക്കണം എന്നു വിചാരിച്ചിരിക്കയാണ്.

ഭാർഗ്ഗവരാമൻ—എന്നാൽ ഞാൻ സൃഷ്ടിച്ച ആ ലക്ഷദ്വീപുകൾ തന്നാൽ മതിയാവും. ആ പ ത്തു കാട്ടാളന്മാരെ വലിച്ചെറിഞ്ഞുണ്ടായതാണല്ലോ അത്.

വരുണൻ—ആ കാട്ടാളന്മാരുടെ ദേഹം വന്നു വീണിട്ടു മൂന്നു മകരമത്സ്യങ്ങൾ മരിച്ചുപോയി. ആ മകരമത്സ്യങ്ങൾക്ക് അതിനെപ്പററി ഇന്നും ആവ ലാതി തീൎന്നിട്ടില്ല. ഇതാ ഇവിടുന്ന് വരുന്നതിന്നു അഞ്ചുനിമിഷം മുമ്പെ അവർ ഇവിടെ ഉണ്ടായി രുന്നു. ഞാൻ ഒരുവിധത്തിൽ അവരെ പറഞ്ഞു സമാധാനിപ്പിച്ചു. അത് അവൎക്കായി കൊടുക്കാ മെന്നു പറഞ്ഞു.

ഭാർഗ്ഗവരാമൻ—എന്നാൽ ലങ്കയ്ക്കു തെക്കാ യിട്ട് ഒരു സ്ഥലം വെള്ളത്തിൽ തൊട്ടു കിടക്കുന്നു ണ്ട്. അത് തന്നാൽ മതി.

വരുണൻ—അതു വിഭീഷണന്നു വേണമെന്നു പറഞ്ഞു വെച്ചിരിക്കയാണ്. അത് ആൎക്കെങ്കിലും കൊടുക്കുന്നെങ്കിൽ വിഭീഷണന്നല്ലാതെ കൊടുക്കു വാൻ നിവൃത്തിയില്ല.

ഭാർഗ്ഗവരാമൻ—വരുണൻ പറയുന്നതു കേട്ടാൽ തരുവാൻ തീരെ ഇഷ്ടമില്ലെന്നു തോന്നുന്നുവല്ലോ.

വരുണൻ—കഷ്ടം, കഷ്ടം, ഇവിടുന്നെന്താണ് ഇങ്ങിനെ പറയുന്നത്? വരുണാലയം മുഴവൻ ഇവി ടുത്തെ കാല്ക്കൽവെച്ചു നമസ്കരിക്കാം. പക്ഷെ, തീരെ അന്യായമായി എന്നോടു പ്രവൎത്തിക്കണം എ ന്നു പറയുകയില്ലെന്നു എനിക്കു് നല്ല ബോദ്ധ്യമുണ്ട്.

ഭാർഗ്ഗവരാമൻ—ആട്ടെ, ഒന്നുകൂടി പോയി നോ ക്കാം. വല്ലവരുടെയും കൈവശമില്ലാത്ത സ്ഥലം

ഉണ്ടോ എന്നു നോക്കിക്കളയാം. വൈശ്രവണൻ അദ്ദേഹത്തിന്റെ വിമാനം നമ്മെ ഏല്പിച്ചുതന്നതു് കൊണ്ടു വലിയ ഉപകാരം.

വരുണൻ—അതയോ, വിമാനം പുറത്തുണ്ടോ?

"ഉണ്ടു്, എന്നാൽ ഞാൻ പോയിവരാം." എന്നു പറഞ്ഞു ഭാൎഗ്ഗവരാമൻ പോകുന്നു.

വരുണൻ—എടാ, ആരവിടെ? (ഭടൻ പ്രവേശിക്കുന്നു.) ക്ഷണം പോയി ദേവേന്ദ്രനോടു് ഒന്നു ഇവിടുത്തോളം വരുവാൻ പറയു. അടിയന്തരകാൎയ്യമാണെന്നു പറയണം. എന്തു തിരക്കാണെങ്കിലും വരാതിരിക്കരുതു് എന്നു് പ്രത്യേകിച്ചു പറയണം.

ഭടൻ പോകുന്നു.

താമസിച്ചാൽ കാൎയ്യം അബദ്ധമാകും. ആരവിടെ?

വേറൊരു ഭടൻ പ്രവേശിക്കുന്നു.

സമുദ്രത്തിലുള്ള എല്ലാ സ്ഥലങ്ങളും കൈവശപ്പെടുത്തണം എന്നു കല്പന കൊടുക്കു്.

ദേവേന്ദ്രൻ പ്രവേശിക്കുന്നു.

ദേവേന്ദ്രൻ—എന്താണു് ഇത്ര അടിയന്തരകാൎയ്യം? ഞാൻ ഉൎവ്വശിയുടെ ആട്ടത്തിന്റെ മദ്ധ്യത്തിൽ നിന്നാണു് ഓടിപ്പോന്നതു്. അവൾ അതു കാരണം എന്നോടു് ഒരാഴ്ചക്കു് സംസാരിക്കുകയുംകൂടി ഇല്ല.

വരുണൻ—ഭാൎഗ്ഗവരാമൻ സ്ഥലം തിരയുവാൻ പോയിട്ടുണ്ടു്. വല്ല സ്ഥലവും കണ്ടുപിടിച്ചു്, ഇവിടെ മടങ്ങിവരും. അതു കൊടുത്തു പോയതാണെന്നും ഞാൻ പറയാം. ഞങ്ങൾ അവിടെ വരുന്ന സമയം വല്ല നക്രമായിട്ടോ പാമ്പായിട്ടോ ആ സ്ഥലത്തു് വല്ലവരേയും ആക്കണം. ഭാൎഗ്ഗവരാമൻ വിമാനത്തിലാണു് പോയിരിക്കുന്നതു്. അതുകൊണ്ടു ഇവിടുന്നു ഇവിടുത്തെ വിമാനത്തിൽ കയറി, പിന്തുട

രണം. മേഘംകൊണ്ടു മൂടിയിട്ടു് വേണം യാത്രചെ
യ്യാൻ.

ദേവേന്ദ്രൻ—ഓ, ഇപ്പോഠംത്തന്നെ പുറപ്പെട്ടുക
ളയാം. എടാ, മാതലിയോടു് രഥം കൊണ്ടുവരാൻ
പറ. ഞാൻ അതിന്നുവേണ്ടുന്ന ഏൎപ്പാടുകഠം ചെയ്യാം.

ഇന്ദ്രൻ പോകുന്നു.

വരുണൻ—(ഒരു ഭടനെ വിളിച്ചു്) എടാ, ഭാൎഗ്ഗ
വരാമൻ വന്നാൽ ഞാൻ ഇവിടെ ഇല്ലെന്നു പറ
യണം. സമയം കഴിയുന്നതും വൈകിക്കണം. ഉടനെ
അകത്തേക്കു കൂട്ടിക്കൊണ്ടുവരരുതു്.

ഭടൻ—കല്പനപോലെ. ഭാൎഗ്ഗവരാമൻ കോപി
ച്ചാൽ എന്തു ചെയ്യണം എന്നു കല്പനയാവണം.

വരുണൻ—കോപിച്ചാൽ നിന്റെ ബുദ്ധിപോ
ലെ പ്രവൎത്തിച്ചുകൊള്ളുക. പോ.

ഭടൻ വാതില്ക്കലേക്കും വരുണൻ അക
ത്തേക്കും പോകുന്നു.

## രംഗം 5

വരുണാലയം.

ഭാൎഗ്ഗവരാമൻ പ്രവേശിക്കുന്നു.

ഭാൎഗ്ഗവരാമൻ—വരുണനോടു് ഭാൎഗ്ഗവരാമൻ വ
ന്നിട്ടുണ്ടെന്നു പറയുക.

ഭടൻ—സ്വാമി ഇവിടെയില്ല.

ഭാൎഗ്ഗവരാമൻ—എവിടെ പോയിരിക്കുന്നു?

ഭടൻ—എവിടെയാണെന്നു നിശ്ചയമില്ല.

ഭാൎഗ്ഗവരാമൻ—എപ്പോഠം വരും?

ഭടൻ—എപ്പോഠം വരുമെന്നു നിശ്ചയമില്ല.

ഭാൎഗ്ഗവരാമൻ—എന്നാൽ വരുന്നതുവരെ കാത്തിരിയ്ക്കാം. ഏതായാലും വരുണനെ കണ്ടിട്ടു പോകാം.

ഭടൻ—ഒരു സമയം ഇന്നു് ഇവിടെ മടങ്ങി വരും എന്നുതന്നെ തോന്നുന്നില്ല.

ഭാൎഗ്ഗവരാമൻ—എനിയ്ക്കു് വേറെ എവിടേയും പോയിട്ടു് കാൎയ്യമില്ല. അതുകൊണ്ടു ഇവിടെത്തന്നെ ഇരിയ്ക്കാം.

ഭടൻ—ഇവിടെ ഇരിയ്ക്കുന്നതു് സ്വാമിയ്ക്കു് അത്ര സുഖമായിരിക്കയില്ല. അതുകൊണ്ടു വേറേ എവിടെയെങ്കിലും പോകുന്നതാണു് നല്ലതു്.

ഭാൎഗ്ഗവരാമൻ—എന്തെടാ, നീ പറഞ്ഞതു്?

ഭടൻ—സ്വാമി, സ്വാമി ഞങ്ങളോടു കോപിയ്ക്കും.

ഭാൎഗ്ഗവരാമൻ—കോപിച്ചാൽ ഞാൻ ഇവിടെ ത്തന്നെ ഉണ്ടാവും. അപ്പോഠം അതിന്നു് ഞാൻ സമാധാനം പറഞ്ഞുകൊള്ളാം.

ഭടൻ—അടിയനെ ഇവിടെനിന്നു് ആട്ടിപ്പറ ഞ്ഞയച്ചുകളയും.

ഭാൎഗ്ഗവരാമൻ—അതുകൊണ്ടു നിണക്കു് യാതൊരപകടവും വരില്ല. അതു ഞാൻ ഏല്ക്കാം.

ഭടൻ—സ്വാമി അകത്തുണ്ടു്. ഇതിലേ പോയാൽ കാണാം.

ഭാൎഗ്ഗവരാമൻ അകത്തേയ്ക്കു ചെല്ലുന്നു.

വരുണൻ എഴുന്നേററു് ആദരവു് ചെയ്യുന്നു.

ഭാൎഗ്ഗവരാമൻ—ഇതിന്നകത്തു് ഒളിച്ചിരിക്കയാണോ? എന്തിനാണു് ഈ ചതിപ്രയോഗം എടുക്കുന്നതു്? നിങ്ങഠംക്കു തരുവാൻ മനസ്സില്ലെങ്കിൽ അതല്ലേ ആദ്യം പറയേണ്ടതു്?

വരുണൻ— അയ്യോ, അതുകൊണ്ടൊന്നുമല്ല. സ്ഥലമുണ്ടെങ്കിൽ ഞാൻ തരുവാൻ ഒരുക്കമാണ്.

ഭാർഗ്ഗവരാമൻ—ഞാൻ സ്ഥലം കണ്ടുപിടിച്ചിരിയ്ക്കുന്നു. എത്രയോ സ്ഥലങ്ങൾ ഒഴിവായിക്കിടക്കുന്നു.

വരുണൻ—കഷ്ടം, ഇവിടുന്നു തെററിദ്ധരിച്ചിരിക്കയാണ്. അങ്ങിനെ ഒരു സ്ഥലം ഉണ്ടാവാൻ പാടില്ല. നമുക്കു ഒന്നു പോയി നോക്കിക്കളയാം.

ഭാർഗ്ഗവരാമൻ—വിരോധമില്ല. വരൂ, നമുക്ക് വിമാനത്തിൽ പോകാം.

രണ്ടുപേരും വിമാനത്തിൽ കയറി പോകുന്നു.

ഭാർഗ്ഗവരാമൻ—അതാ ആ കാണുന്ന ദ്വീപാണ് ഞാൻ പറഞ്ഞത്. അത് ആരുടെ കയ്യുശത്തിലുമല്ല.

വരുണൻ—ഇവിടുന്നു തെററിദ്ധരിച്ചിരിക്കയാണ്. അത് നക്രരാജാവിൻെറ കയ്യുശത്തിലാണ്.

ഭാർഗ്ഗവരാമൻ—ഒരിയ്ക്കലുമല്ല.

വരുണൻ—നമുക്ക് അടുത്തു പോയി നോക്കാം. അതാ അതിൻെറ ഒരു ഭാഗത്തു കണ്ടില്ലേ? ഒരു സ്വർണ്ണമുതല അതാ കിടക്കുന്നു.

ഭാർഗ്ഗവരാമൻ—മഹാ ആശ്ചര്യംതന്നെ. ഈ ദ്വീപിൻെറ അടുത്തെങ്ങും മുതലക്കൂട്ടംതന്നെയില്ലല്ലോ. പിന്നെ എവിടെനിന്നാണ് ഈ മുതല വന്നത്? ആട്ടെ, നമുക്ക് അടുത്ത ദ്വീപിലേയ്ക്ക് പോവാം.

പോകുന്നു.

വരുണൻ—അതാ അതിലുമുണ്ട് മുമ്പത്തെ മാതിരിതന്നെ.

ഭാർഗ്ഗവരാമൻ—അതിൻെറ അടുത്ത് അതും ഒന്ന് നോക്കട്ടെ.

വരുണൻ—എനിയ്ക്കു് അടിയന്തരമായി വേറേ ഒരു സ്ഥലത്തു പോകേണ്ടതുണ്ട്. ഇവിടുന്നിതെല്ലാം നോക്കി തൃപ്തിപ്പെട്ടതിൻെറശേഷം അങ്ങട്ടു വരാം. പക്ഷെ ഇവിടുന്നു് കഷ്ടപ്പെടുന്നതു് വെറുതെയാണെന്നാണു് എൻെറ അഭിപ്രായം.

ഭാർഗ്ഗവരാമൻ—ആട്ടെ ഞാനൊന്നു പരിശോധിച്ചുനോക്കട്ടേ. വരുണൻ തിരിച്ചു പോയ്ക്കൊള്ളുക. ഞാൻ കുറച്ചു കഴിഞ്ഞു വരാം.

വരുണൻ പോകുന്നു.

ഭാർഗ്ഗവരാമൻ ആത്മഗതം: ഈ കിടക്കുന്ന നക്രങ്ങളെല്ലാം ഒരേമാതിരിയായിരിയ്ക്കുന്നു. അവ നിലം തൊട്ടുകിടക്കുന്നതാണെന്നു തോന്നുന്നില്ല. ഇതിൽ തീർച്ചയായും എന്തോ ചതിയുണ്ട്. അടുത്തു പോയി ഒന്നു പരിശോധിച്ചുനോക്കട്ടേ.

ഭാർഗ്ഗവരാമൻ വിമാനത്തിൽനിന്നിറങ്ങി ദ്വീപിലേയ്ക്കു പോകുന്നു. ഉറങ്ങിക്കിടക്കുന്ന നക്രത്തിൻെറ അടുത്തു ചെന്നു നോക്കുന്നു. സംശയം തീരാത്തതുകൊണ്ടു് കാലുകൊണ്ടു് ഒരു തട്ടു കൊടുക്കുന്നു. പെട്ടെന്നു നക്രം വേഷം മാറി ഒരപ്സരസ്ത്രീയായിത്തീരുന്നു.

ഭാർഗ്ഗവരാമൻ—ഓ, ഹോ, ദേവലോകം വിട്ടു ഇവിടെ താമസം തുടങ്ങിയോ?

അപ്സരസ്ത്രീ—മാപ്പു് തരണം. ഞാൻ ദേവേന്ദ്രൻെറ കല്പനപ്രകാരം ചെയ്തതാണു്.

ഭാർഗ്ഗവരാമൻ—വേഗം പോയ്ക്കോളൂ. ദേവേന്ദ്രനോടു് എന്നെ വേഗം കാണണമെന്നും പറഞ്ഞേയ്ക്കണം. ഈ രണ്ടെണ്ണത്തിനേയും ഇനി വെച്ചേയ്ക്കുവാൻ പാടില്ല.

സ്ത്രീ ദേവലോകത്തേയ്ക്കു പോകുന്നു.

(വിമാനത്തിനോട്) ഇനിയെനിയ്ക്കു് വിമാനം ആവശ്യമില്ല. വൈശ്രവണന്റെ അടുക്കലേയ്ക്കു് പോയ്ക്കൊള്ളുക.

ഭാർഗ്ഗവരാമൻ വളരെ ദേഷ്യത്തോടെ കടലിലേയ്ക്കു് ചാടുന്നു. "അവനെ അറുത്തിട്ടു് കാര്യം. ഈ മാതിരി ചപലഹൃദയന്മാരെ വെച്ചിരുന്നുകൂടാ. ഇന്നുമുതൽ ആ വരുണനില്ല." എന്നു പറഞ്ഞു സമുദ്രത്തിനെ ആകെത്തന്നെ ഇളക്കിമറിക്കുന്നു. ഉടനെത്തന്നെ ഭയങ്കരമായ കൊടുങ്കാററടിക്കയും ഭൂമി ഇളകുകയും ചെയ്യുന്നു. ഭാർഗ്ഗവരാമന്റെ മുന്നോട്ടുള്ള ഗതികൊണ്ടു് സമുദ്രത്തിലെ വെള്ളം മുഴുവനും വലിയ വലിയ തിരമാലകളായി അലറിത്തുടങ്ങുന്നു. മകരമത്സ്യങ്ങൾ കൂട്ടംകൂട്ടമായി മരിച്ചുതുടങ്ങുന്നു. ഈ ഭയങ്കരസംഭവം കണ്ടു് തിമിംഗലങ്ങളും മററും പേടിച്ചുകൊണ്ടു് വരുണന്റെ അടുക്കൽ അഭയം പ്രാപിയ്ക്കുന്നു.

ഉടനേതന്നെ വരുണഭടന്മാർ ആയുധങ്ങളോടുകൂടി പരശുരാമന്റെനേരെ വരുന്നു. വരുന്നവരെയെല്ലാം അസ്ത്രങ്ങൾകൊണ്ടു് കൂട്ടമായി കെട്ടിയിട്ടു്, സമുദ്രത്തിൽക്കൂടി പിന്നാലെ വലിച്ചുംകൊണ്ടും സമുദ്രം മഥനംചെയ്തുകൊണ്ടും വരുണാലയത്തിന്നു നേരെ അടുക്കുന്നു.

## രംഗം 6

വരുണാലയം.

വരുണനും ഭാര്യമാരും.

വരുണൻ—ഇതെന്താണിതു്? സമുദ്രം ഇളകിമറിയുന്നല്ലോ.

ഒരു ഭാര്യ മറിഞ്ഞു നിലത്തു വീഴുന്നു.

ഭാൎയ്യ—അയ്യോ, അയ്യോ, സ്വാമി! ഇതാ, ഗോപുരങ്ങളെല്ലാം ഇടിഞ്ഞുപൊളിഞ്ഞു വീഴുന്നു. അതാ, ഇപ്പോഠം ഈ സ്ഥലമെല്ലാം നശിയ്ക്കും. ഇവിടെ നില്ക്കുവാൻ സാധിയ്ക്കുന്നില്ല. ഇതു് മുഴുവനും ഇളകുന്നതു് കണ്ടില്ലേ? വലുതായ ഒരു ഭൂകമ്പമുണ്ടായിരിയ്ക്കണം.

വരുണൻ പുറത്തിറങ്ങി തിളച്ചു കയറിവരുന്ന വെള്ളത്തിനെ പിടിച്ചുനിൎത്തുവാൻ ശ്രമിയ്ക്കുന്നു. നിവൃത്തിയില്ലാതെ, സമുദ്രം അലതള്ളി രാജധാനി മുഴുവനും മുക്കുന്നു.

വരുണൻ—അയ്യോ, ഇതെന്താണു്? ആ ശബ്ദമെന്താണു്? ഭയങ്കരമായ ഒരു ശബ്ദം കേഠക്കുന്നല്ലോ. സമുദ്രത്തിലെ വെള്ളം തിളയ്ക്കുന്നു. ചൂടുകൊണ്ടു വെള്ളം തൊടുവാൻപോലും സാധിയ്ക്കുന്നില്ല.

ഒരു ഭടൻ പ്രവേശിയ്ക്കുന്നു.

ഭടൻ—മകരമത്സ്യങ്ങളും മററുള്ള സകലജന്തുക്കളും പതിനായിരമായി ചത്തുതുടങ്ങിയിരിക്കുന്നു. ആ ഭാഗത്തുള്ള നിലവിളിയാണു് കേഠക്കുന്നതു്.

വരുണൻ—ആ ശബ്ദം എവിടെനിന്നാണു്, നോക്കു്.

ഭടൻ—സ്വാമി, കാലു നിലത്തു നില്ക്കുന്നില്ല. ഉഷ്ണവും സഹിയ്ക്കുന്നില്ല. (മറിഞ്ഞുവീഴുന്നു.)

വരുണന്റെ ഭാൎയ്യമാർ ഉഷ്ണം സഹിയ്ക്കാൻ കഴിയാത്തതുകൊണ്ടു് അങ്ങട്ടുമിങ്ങട്ടും ഓടിക്കൊണ്ടിരിക്കുന്നു.

ഭാൎയ്യ—അയ്യോ, സഹിയ്ക്കാൻ കഴിയുന്നില്ല. ചൂടു സഹിയ്ക്കുന്നില്ല.

വരുണൻ—ഇതെന്തു് കഥയാണു്? ഉഷ്ണം സഹിയ്ക്കുന്നില്ല. ഒടുക്കത്തെ അഗ്നിയുടെ വരവാ

ണെന്നാണ് തോന്നുന്നത്. (ഭടനോട്) അതെ ന്താണ് കാണുന്നത്?

ഭടൻ—സ്വാമി, മനസ്സിലാവുന്നില്ല. ആ സ്വരൂപത്തിൻെറ ചുററം വെള്ളം തിളച്ചുമറിയുന്നു. കണ്ടില്ലേ? നാരായണാ, ശരണം സ്വാമി.

ചൂട് വൎദ്ധിച്ചുവരുന്നു. ഭടന്മാർ നിലവിളിച്ചുംകൊണ്ട് അവിടവിടെയായി വീഴുന്നു. ഒരു ഭടൻ മരണവേദനയോടേ "സ്വാമി, പരശുരാമൻെറ വരവാണ്. ഓടുന്നതാണ് നല്ലത്. വേറെ യാതോരു ശരണവുമില്ല."

വരുണൻ—ഓടിക്കൊള്ളുവിൻ എടാ, എല്ലാവരും ദേവലോകത്തേയ്ക്ക്. ഞാനും പിന്നാലെ വരുന്നു.

വരുണൻ ഓടുന്നത് കണ്ടിട്ട് പരശുരാമൻ വെണ്മഴ പിന്നാലെ എറിയുന്നു. വരുണൻ മുമ്പിലും വെണ്മഴ പിന്നിലുമായി ഓടുന്നു. വരുണൻ ദേവലോകത്തേയ്ക്ക് ഓടിച്ചെല്ലുന്നത് കണ്ടിട്ട് ഇന്ദ്രൻ വാതിലുകൾ ബന്ധിയ്ക്കുവാൻ കല്പന കൊടുക്കുന്നു. അവിടെ രക്ഷ കിട്ടാതെ കൈലാസത്തിലേയ്ക്ക് ഓടിച്ചെല്ലുന്നു. അതിനകത്ത് ഭൈരവൻ കടത്തിവിടാത്തുകൊണ്ട് അവിടെനിന്നും മടങ്ങി പരശുരാമൻെറ മുമ്പിൽ വന്നു വീഴുന്നു.

വരുണൻ—സ്വാമി, രക്ഷിയ്ക്കണേ. സ്വാമി, മാപ്പ്, മാപ്പ്. എത്ര സ്ഥലം വേണമെങ്കിലും ഞാൻ തരാം.

പരശുരാമൻ "നീ സ്ഥലം തരാനെടാ! നിൻെറ കയ്യിൽനിന്ന് എനിയ്ക്ക് വേണ്ടത്ര സ്ഥലം എടുക്കുവാൻ കഴിയുമോ എന്നു നോക്കട്ടേ. നിന്നെ ഞാനിനി വെച്ചേയ്ക്കില്ല." എന്നു പറഞ്ഞു വെണ്മഴ പൊക്കുന്നു. പെട്ടെന്നു വരുണൻെറ ഭാൎയ്യമാർ വരു

ണന്റെ ദേഹത്തിന്മേൽ വന്നുവീണു നിലവിളിച്ചും കൊണ്ടു് പരശുരാമന്റെ കാൽ പിടിയ്ക്കുന്നു. "സ്വാമി, ഞങ്ങളെ വിധവകളാക്കരുതേ. തെറ്റു് ക്ഷമിയ്ക്കണം."

പരശുരാമൻ—നീ ചെയ്ത തെററിന്നു് നിന്റെ കഴുത്തറുക്കണം.

വരുണന്റെ ഭാര്യമാർ—ഞങ്ങൾ കഷ്ടപ്പെട്ടു പോകും.

പരശുരാമൻ—നീ ചെയ്ത കുററത്തിന്നു് ശിക്ഷ അനുഭവിയ്ക്കാതെ നിവൃത്തിയില്ല. എന്തു് ശിക്ഷയാണു് വേണ്ടതെന്നു് നീതന്നെ പറയുക.

വരുണൻ—അടിയന്റെ ദേഹം കൊടുത്തുകളയാം.

പരശുരാമൻ—ഇനി മേലിൽ നിനക്കു് സ്ഥൂല ദേഹമില്ല. എനിയ്ക്കു് ഇഷ്ടമുള്ള സ്ഥലത്തു് ഭൂമിയും തരണം.

വരുണൻ—അവിടുത്തെ ഇഷ്ടംപോലെ.

പരശുരാമൻ—വരു, എന്റെകൂടെ വരൂ.

പരശുരാമൻ പടിഞ്ഞാറേക്കരയിൽ ചെന്നുനിന്നു തന്റെ വെൺമഴു കയ്യിൽപ്പിടിച്ചു തെക്കേ ഭാഗത്തേയ്ക്കെറിയുന്നു. ആ സമയം ഭൂമി ആകപ്പാടെ കുലുങ്ങുകയും വലിയ കൊടുങ്കാററു് സമുദ്രത്തെ ഇളക്കിമറിക്കയും ചെയ്യുന്നു.

പരശുരാമൻ—എന്റെ വെണ്മഴു യാത്രചെയ്ത സ്ഥലം മുഴുവനും കൈരളിയ്ക്കുള്ളതാണു്. വെള്ളം മുഴുവനും നീങ്ങട്ടെ.

ഉടനെത്തന്നെ ഭയങ്കരമായ ഒരു ശബ്ദത്തോടെ സമുദ്രം പിന്നാക്കം മാറുന്നു. കുറേ നേരത്തേയ്ക്കു് ആ സ്ഥലത്തു് കുടിയേറിപ്പാർത്തിരുന്ന സമുദ്രജന്തുക്കൾ

അവിടെനിന്ന് അവരുടെ സാമാനങ്ങളെല്ലാം എടുത്തു മാറി കടലിലേയ്ക്കു പോകുന്നു.

പരശുരാമൻ—വെണ്മഴ വീണ സ്ഥലം വളരെ ചെരിഞ്ഞുകിടക്കുന്നല്ലോ. വടക്കുഭാഗം കുറേ താഴ്ത്തണം.

പരമേശ്വരനെ മനസ്സിൽ വിചാരിച്ച് ഒരു ശിവലിംഗത്തെ താൻ നില്ക്കുന്ന സ്ഥലത്തു പ്രതിഷ്ഠിയ്ക്കുന്നു. ഉടനെത്തന്നെ തെക്കുഭാഗം വല്ലാതെ മേല്പോട്ടു പൊങ്ങിപ്പോകുന്നു. പാർവ്വതിയെ മനസ്സിൽ വിചാരിച്ച് തെക്കുഭാഗത്തു പാർവ്വതിയെ പ്രതിഷ്ഠിയ്ക്കുന്നു. ഇതുകൊണ്ട് ഇരുഭാഗവും ശരിയായെങ്കിലും നടുഭാഗം വളഞ്ഞുകിടക്കുന്നതു കണ്ട് മധ്യത്തിൽ താൻ ചെന്നുനിന്ന് ത്രിമൂർത്തികളെ ഒന്നായി മനസ്സിൽ വിചാരിച്ച് ശരിയായ മധ്യത്തിൽ പ്രതിഷ്ഠചെയ്യുന്നു. രാജ്യം സമനിരപ്പിലായി കിടക്കുന്നതു കണ്ട് "ആട്ടെ ഒരു വിധത്തിൽ ശരിയായി. ഇതിന്നു കൈരളിയുടെ രാജ്യമായതുകൊണ്ട് 'കേരളം' എന്നു നാമകരണം ചെയ്യുകയാം. ശിവലിംഗം പ്രതിഷ്ഠിച്ച വടക്കേ സ്ഥലത്തിന്നു ഗോകർണ്ണമെന്നും തെക്കേ സ്ഥലത്തിന്നു കന്യാകുമാരിയെന്നും ഈ ത്രിമൂർത്തികളെ പ്രതിഷ്ഠിച്ച സ്ഥലത്തിന്നു തിരുണാവാഴിയെന്നും പേരുകളായിക്കൊള്ളട്ടെ. ഈ സ്ഥലത്ത് പലേ മാതിരിയിലുള്ള ദുർദ്ദേവതകളും പിശാചുക്കളും ഉണ്ടാകുവാനെളുപ്പമുണ്ട്. അവയെക്കൊണ്ടുള്ള ഉപദ്രവം ഇല്ലാതിരിയ്ക്കുവാൻ പലേ സ്ഥലങ്ങളിലായി ദുർഗ്ഗാദേവീപ്രതിഷ്ഠകളും ചെയ്യുകയാം." മഹാലക്ഷ്മിയെ മനസ്സിൽ വിചാരിച്ച് തിരുണാവാഴിയ്ക്കടുത്ത് വലുതായ ഒരു രാജമന്ദിരവും ഉണ്ടാക്കിത്തീർക്കുന്നു. അതിന്നുശേഷം കൈരളിയെ കൂട്ടിക്കൊണ്ടു

വരേണ്ടതിലേയ്ക്കും വിവരങ്ങൾ സുബ്രഹ്മണ്യനെ അറിയിയ്ക്കേണ്ടതിലേയ്ക്കുംകൂടി കൈലാസത്തിലേയ്ക്കു പോകുന്നു.

## രംഗം 7

### കൈലാസം.

സരസ്വതി മഹാലക്ഷ്മി പാൎവ്വതി എന്നിവർ മൂന്നു സിംഹാസനത്തിന്മേൽ ഇരിയ്ക്കുന്നു. മഹാവിഷ്ണു പരമേശ്വരൻ ബ്രഹ്മാവ് എന്നിവർ നേരെ മുകൾ ഭാഗത്ത് ഇരിയ്ക്കുന്നു. ചുററും ദിക്പാലകന്മാരും ദേവന്മാരും മുനികളും മററും ഇരിയ്ക്കുന്നു. നാരദമഹർഷി സഭയിൽ പ്രവേശിച്ച് "പരശുരാമനും ദേവേന്ദ്രനും തമ്മിലുള്ള കാൎയ്യത്തെപ്പററി സരസ്വതിയും മഹാലക്ഷ്മിയും പാൎവ്വതിയുംകൂടി ആലോചിച്ചുകഴിഞ്ഞിരിയ്ക്കുന്നു. അവർതമ്മിൽ യാതോരു ഭിന്നാഭിപ്രായങ്ങളും ഉണ്ടായിട്ടില്ല. തീൎപ്പ് സരസ്വതീദേവി പറയുന്നതായിരിയ്ക്കും. അതുകൊണ്ട് എല്ലാവരും നിശ്ശബ്ദമായിരിയ്ക്കണം.

സരസ്വതി—പരശുരാമൻ രംഭയെ എഴുന്നുവീഴ്ത്തിയതിൽ യാതോരു കുററവും പറയാനില്ല. രംഭയാണെന്നു പരശുരാമൻ അറിഞ്ഞിട്ടില്ല. അതിന്നുംപുറമേ മഹർഷിയുടെ അപേക്ഷപ്രകാരമാണ് അത് ചെയ്തിട്ടുള്ളത്. അതുകൊണ്ട് ദേവേന്ദ്രൻ ആലോചിയ്ക്കാതെ ധിക്കാരമായി ചെയ്ത പ്രവൃത്തികളെല്ലാം തെററതന്നെ.

"അയ്യോ!" എന്നു ദേവേന്ദ്രൻ പറഞ്ഞുപോകുന്നു.

നാരദൻ—നിശ്ശബ്ദം. യാതൊന്നും മിണ്ടിപ്പോകരുത്.

സരസ്വതി—ദേവേന്ദ്രൻ തക്ഷകനെ അയച്ചു കൈരളിയെ പിടിച്ചുകൊണ്ടുപോയത് വളരെ തെ

ററാണ്. അതുകൊണ്ട് ദേവേന്ദ്രനും തക്ഷകനും, രണ്ടാളും, കുററക്കാരാണെന്നു കണ്ടിരിയ്ക്കുന്നു. ഇനി എന്തു ശിക്ഷയാണ് ഇവക്ക് കൊടുക്കേണ്ടത് എന്നാണാലോചിയ്ക്കേണ്ടത്. ഞങ്ങഠ തീച്ചപ്പെടുത്തിയ ശിക്ഷ താഴേ പറയുന്നപ്രകാരമാണ്: കൈരളിയുടെ രാജ്യത്ത് മനുഷ്യസംവത്സരത്തിൽ പകുതി ഭാഗവും മഴ കൊടുത്തുകൊള്ളണം. ദേവേന്ദ്രന്ന് ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും ശരി. ആ മഴ ശരിയായി ആ രാജ്യത്തെ കൃഷിയ്ക്കുവേണ്ടി ശരിയായി എത്തിച്ചുകൊടുക്കേണ്ടതാണ്. പിന്നെ തക്ഷകനും അവൻെറ ആഠക്കാരും കൈരളിയുടെ രാജ്യത്തു പോയി താമസിച്ചു ആ രാജ്യം കാത്തുകൊണ്ടിരിയ്ക്കണം. പെരുമാഠ കൈരളിയെ കല്യാണം കഴിച്ചു കൈരളിയുടെ കൂടെ താമസിയ്ക്കണം. പെരുമാഠ മുക്കാൽ ദേവനായിപ്പോയതുകൊണ്ടും, തീരെ ദേവലോകത്തുനിന്നു വിട്ടുപോയാൽ രംഭക്കും മററും വ്യസനം തോന്നുന്നതുകൊണ്ടും, പെരുമാഠ ഓരോ സമയത്തും ഓരോ വ്യാഴവട്ടക്കാലംമാത്രം കൈരളിയുടെകൂടെ താമസിക്കേണ്ടതും അതിന്നുശേഷം പെരുമാളുടെ മനുഷ്യദേഹം ഉപേക്ഷിച്ച് ദേവലോകത്തു വന്നു രംഭ മുതലായ മാതാക്കന്മാരെ ദശിച്ചതിന്നുശേഷം പിന്നേയും ഭൂമിയിലേയ്ക്കു പോയി കൈരളിയുടെകൂടെ താമസിച്ചുകൊള്ളേണ്ടതുമാണ്.

ഈ തീപ്പിൽ രംഭക്കും മററും വല്ലതും പറയാനുണ്ടെങ്കിൽ പറയാം.

രംഭ—ഇല്ല. ഞങ്ങഠക്ക് ഈ തീപ്പ് വളരെ തൃപ്തിയാണ്. ഒരു വ്യാഴവട്ടക്കാലം വെറും പന്ത്രണ്ടുദിവസം മാത്രമാണ്. പന്ത്രണ്ടു ദിവസത്തിലൊരിയ്ക്കൽ പെരുമാളെ കണ്ടാൽ മതിയാകുന്നതാണ്.

സരസ്വതി—ഇനി കൈരളിയെ വിളിയ്ക്കട്ടെ.

കൈരളി പ്രവേശിയ്ക്കുന്നു.

കൈരളിയോട് ഞങ്ങൾക്കൊക്കെ നല്ല തൃപ്തിയായിരിയ്ക്കുന്നു. അതുകൊണ്ട് കൈരളിയുടെ ഗുണത്തെ കാംക്ഷിച്ചുംകൊണ്ട് ഞങ്ങൾ മൂന്നുപേരും എപ്പോഴും കൂടെ ഉണ്ടായിരിയ്ക്കും. കൈരളിക്കും കൈരളിയുടെ സ്വന്തം സന്താനങ്ങൾക്കും ഞങ്ങൾ എല്ലാ മാതിരിയിലുമുള്ള ഗുണങ്ങളും തന്നിരിയ്ക്കുന്നു.

കൈരളി അവരുടെ മുമ്പിൽ നമസ്കരിയ്ക്കുന്നു. ഉടനെതന്നെ അവിടെ കൂടിയിട്ടുള്ള എല്ലാവരും കൈരളിയ്ക്ക് സമ്മാനങ്ങൾ നല്കുന്നു. കൈരളി ഈ സമ്മാനങ്ങളെല്ലാം വാങ്ങി പുറവും നോക്കി പരശുരാമൻ വളരെ അകലേയായി നില്ക്കുന്നത് കണ്ടിട്ട് "അച്ഛാ!" എന്നു വിളിച്ചുംകൊണ്ട് പരശുരാമന്റെ അടുക്കലേക്ക് ഓടുന്നു. പരശുരാമൻ "മകളേ!" എന്നുമാത്രം പറഞ്ഞു കൈരളിയെ തന്റെ വിശാലഹൃദയത്തോട് ചേർക്കുന്നു.

## രംഗം 8

കൈരളിയും പെരുമാളും ഒന്നായി ചിരിച്ചുകളിച്ചുംകൊണ്ടിരിയ്ക്കുന്നു. രാജ്യം മുഴുവനും സ്വർണ്ണഭൂഷിതമായും സമ്പൽസമൃദ്ധമായും വിളങ്ങിക്കൊണ്ടിരിയ്ക്കുന്നു. ദേവലോകത്തുനിന്നു കൊണ്ടുവന്നിട്ടുള്ള കല്പവൃക്ഷം ആവശ്യമുള്ളതെല്ലാം നല്കിക്കൊണ്ടിരിയ്ക്കുന്നു. തക്ഷകനും ആൾക്കാരും രാജ്യം മുഴുവനും കാത്തുകൊണ്ട് അങ്ങുമിങ്ങും നടന്നുകൊണ്ടിരിക്കുന്നു. അങ്ങിനെയിരിക്കുന്ന സന്ദർഭത്തിൽ പരശുരാമൻ കൈരളിയുടെ കൊട്ടാരത്തിൽ ശബ്ദമുണ്ടാക്കാതെ കയറിവരുന്നു. കൈരളിയുടെ സുഖമായ ജീവിതം കണ്ട് സന്തുഷ്ടനായി ആ ക്ഷത്രിയബ്രാഹ്മണമഹർഷിയുടെ കണ്ണുകളിൽക്കൂടി അശ്രുകണങ്ങൾ ഒഴുകിവീഴുന്നു.

പരശ്ശുരാമൻ ആത്മഗതം: എൻെറ മകഠം സു ഖമായിരിക്കുന്നു. ഇനി ഞാൻ ചെയ്യേണ്ടുന്നതൊ ന്നുംതന്നെയില്ല. അവഠംക്ക് വേണ്ടുന്ന സകലതും ഈ രാജ്യത്തുണ്ട്. കടൽ ആക്രമിയ്ക്കാതിരിയ്ക്കാൻ ഭൂത ങ്ങളേയും ഞാൻ കാവൽ നിത്തീട്ടുണ്ട്. ദുഷ്ടപ്പിശാ ചുക്കളെ അമത്തൽ ചെയ്യുവാൻ ഞാൻ ദുൎഗ്ഗാഭഗവതി കളേയും പ്രതിഷ്ഠ ചെയ്തിട്ടുണ്ട്. ശത്രുക്കളിൽനിന്നു രക്ഷ കിട്ടുവാൻ വേണ്ടുന്ന പടയും അവഠംക്കുണ്ട്. ലക്ഷ്മീഭഗവതി എല്ലായ്പ്പോഴം കൈരളിയുടെകൂടെ താ മസിച്ചുകൊള്ളുമെന്നു വാഗ്ദാനം ചെയ്തിട്ടുണ്ട്. ത്രിമൂ ത്തികളുടെ ദൃഷ്ടി എല്ലായ്പ്പോഴം കൈരളിയുടെ നേരെ ഉണ്ടായിരിക്കുമെന്നു അവരുടെ വാഗ്ദാനവുമുണ്ട്. ഇനി ഞാൻ ആവശ്യമില്ല. ഞാൻ ഇവിടെ നി ന്നാൽ നന്നല്ല. ഇനി മേലിൽ ഞാൻ ഭൂമിയിൽ വസിയ്ക്കുകയില്ല. ഇനിയെൻെറ തപസ്സ് കടലിൽ വെച്ചാക്കിക്കളയാം. എന്നാലും എൻെറ മകളെ വിട്ടുപോകുവാൻ മനസ്സ് വരുന്നില്ല. അവളെ അ വസാനമായി ഒരു നോക്ക് നോക്കി പോയ്ക്കളയാം. അവഠം കണ്ടാൽ എന്നെ പോകുവാനനുവദിക്കയില്ല.

കൈരളിയെ വാതിലിൻെറ ഇടയിൽക്കൂടി നോക്കി ആനന്ദിയ്ക്കുന്നു. കൈരളി പറയുന്ന ത് ശ്രദ്ധിയ്ക്കുന്നു, "അച്ഛനെ കണ്ടില്ലല്ലോ എന്നാ ണ് പറയുന്നത്. ഒരു സമയം അവഠം ഇങ്ങട്ട് വ ന്നുകളയും. പിന്നെ എന്നെ വിട്ടുപോകുവാൻ അനു വദിയ്ക്കുന്നതല്ല. അതിന്നുമുമ്പ് പോകുന്നതാണ് നല്ലത്. കാത്തവീയ്യാജ്ജുനനെ കൊല്ലുവാൻ ബുദ്ധി മുട്ടിയതിലും അധികം ബുദ്ധിമുട്ട് എൻെറ ഓമന മകളായ ഈ കൈരളിയെ വിട്ടുപോകുന്നതിലാ ണ്. പക്ഷെ ഞാൻ തപസ്വിയാണ്. ഇതിന്നു ബ ലമില്ലാഞ്ഞാൽ പിന്നെ എൻെറ ഹൃദയം എന്തിന്നു

കൊള്ളും? എനിയ്ക്കു് പറവാനുള്ളതു് എൻെറ ഈ വെണ്മഴവിൽ എഴുതിവെച്ചു് ഞാൻ പോയ്ക്കളയാം.” എന്നു പറഞ്ഞു പരശുരാമൻ വെണ്മഴവിൽ എഴുതി വെണ്മഴ കൈരളിയുടെ മുറിയുടെ വാതില്ക്കൽ വെച്ചു ശബ്ദമുണ്ടാക്കാതെ ഇറങ്ങിപ്പോകുന്നു.

കൈരളി പുറത്തേയ്ക്കു് വന്നു വെണ്മഴ കാണുന്നു.

കൈരളി—ഇതച്ഛൻെറ വെണ്മഴവാണല്ലോ. അച്ഛൻ എവിടെ? അച്ഛാ! അച്ഛാ! അച്ഛൻ എവിടെ പോയി! കാണുന്നില്ലല്ലോ.

പെരുമാറു വെണ്മഴവിൽ എഴുതിവെച്ച എഴുത്തു് വായിച്ചുനോക്കുന്നു. അതിന്നുശേഷം കൈരളിയോടു് “കൈരളി വെണ്മഴവിൽ എന്തോ എഴുതിക്കാണുന്നുണ്ടു്. വായിച്ചുനോക്കു” എന്നു പറഞ്ഞു വേറെ ഒരു ഭാഗത്തേയ്ക്കു് പോയിനില്ക്കുന്നു.

കൈരളി അടുത്തു ചെന്നു വായിക്കുന്നു: “ഞാൻ തപസ്സിന്നു പോകയാണു്. ഞാൻ എൻെറ മകളോടു് യാത്ര പറയാതെ പോയതു് എൻെറയും എൻെറ മകളുടെയും മനസ്സമാധാനത്തിന്നുവേണ്ടിയാണു്. ഞാനിനി ഇവിടെ താമസിയ്ക്കുകയാണെങ്കിൽ എൻെറ തപസ്സിന്നു് വിഘ്നം വരും. എന്നെസ്സംബന്ധിച്ചേടത്തോളം അതിൽപ്പരം കഷ്ടമായി വേറെ യാതൊന്നുമില്ല. ആരുടേയും ശല്യം ഇല്ലാതിരിയ്ക്കുവാനായി ഞാൻ സമുദ്രത്തിലേയ്ക്കാണു് പോകുന്നതു്. ഈശ്വരകടാക്ഷംകൊണ്ടു് എല്ലാവിധം ശ്രേയസ്സും എൻെറ മകൾക്കു് ഇപ്പോഴുണ്ടു്. ഇനിയും വർദ്ധിയ്ക്കുകയും ചെയ്യും. ഇനിയെൻെറ മകൾക്കുവേണ്ടി ഞാൻ ചെയ്യേണ്ടതൊന്നുമില്ല. ഇനിയത്തെ ഭാഗം എൻെറ മകളുടേതാണു്.

“ഞാൻ എൻെറ മകൾക്കു് തന്ന ഭൂമി ദൈവനിർമ്മിതമാണെന്നു ഓർമ്മിച്ചു അതിൻെറ പ്രഭാവ

ത്തിന്നു യാതോരു കോട്ടവും തട്ടിയ്ക്കാതെ എന്നും സൂക്ഷിച്ചുപോരണം. സത്യം മാനം ധൈൎയ്യം ഇവ മൂന്നിനേയും മുൻനിവൎത്തി എല്ലാ കാൎയ്യങ്ങളും പ്രവൎത്തിയ്ക്കണം. ഇതുകൂടാതെ ലക്ഷ്മീദേവിയുടേയും സരസ്വതീദേവിയുടേയും മഹാകാളി പാൎവ്വതീദേവിയുടേയും നടനഭൂമിയും കൂടിയാണു് ഈ കേരളം എന്നും ഓൎമ്മിയ്ക്കണം. അതുകൊണ്ടു് അതിനെ മനസ്സുകൊണ്ടുകൂടി മലിനപ്പെടുത്താതെ കൈരളി, വിത്താൎത്ഥികൾക്കു് ലക്ഷ്മീഭഗവതിയായും, വിദ്യാൎത്ഥികൾക്കു് സരസ്വതിയായും, ശത്രുക്കൾക്കു് മഹിഷാസുരമൎദ്ദിനിയായ ഭദ്രകാളിയായും ഇരിയ്ക്കണമെന്നാണു് എന്റെ ആഗ്രഹം. അങ്ങിനെയെല്ലാം നടന്നാൽ ഈ ഭൂമി ബഹുമാനസമ്പൽസമൃദ്ധിയുടെ ഇരിപ്പിടമായും ഭൂമിദേവിയുടെ ഒരു കണ്ണായും കല്പാന്തകാലംവരെക്കും നിലനില്ക്കുന്നതുമായിരിയ്ക്കും.

"ഞാനിതാ പോകുന്നു. ഞാൻ പോയി എന്നു വിചാരിച്ചു വ്യസനിയ്ക്കരുതു്. എന്റെ മകൾ പെരുമാളുടെകൂടെ ഈശ്വരനെ മറക്കാതെ സുഖമായി വളരെക്കാലം ഇരിയ്ക്കട്ടെ. ജഗദീശ്വരൻ കൈരളിയെ എന്നും കടാക്ഷിയ്ക്കട്ടെ."

കൈരളി കണ്ണിൽ അശ്രുകണങ്ങൾ നിറഞ്ഞു തൊണ്ടയിടറി സംസാരിയ്ക്കുവാൻ വയ്യാതെ ജനലിൽക്കൂടി സമുദ്രത്തിലേക്കു് നോക്കിനില്ക്കുന്നു.

കടലിൽ വളരെ ദൂരെയായി ആ ഗംഭീരപുരുഷനെ കാണുന്നു. നോക്കിനോക്കി നില്ക്കേത്തന്നെ ആ വിഗ്രഹം കണ്ണിൽനിന്നു മറഞ്ഞുപോകുന്നു.

"അതാ, അച്ഛൻ മറഞ്ഞു" എന്നുമാത്രം പറഞ്ഞു വിക്കിവിക്കി കരഞ്ഞുംകൊണ്ടു് കൈരളി ആഭാഗത്തേയ്ക്കു് തലതാഴ്ത്തി നമസ്കരിയ്ക്കുന്നു.